ഒടുവിലത്തെ താളിൽ എടുത്തുചേർത്തിരിക്കുന്ന ശില്പം ബുദ്ധമാതാവായ മായാദേവിയുടെ സ്വപ്നത്തെ മൂന്നു ദൈവജ്ഞൻമാർ ശുദ്ധോദനമഹാരാജാവിനു വ്യാഖ്യാനിച്ചു കൊടുക്കുന്ന ദൃശ്യം ആവിഷ്കരിക്കുന്നു. അവർക്ക് താഴെ ആ വ്യാഖ്യാനം രേഖപ്പെടുത്തുന്ന എഴുത്തുകാരൻ ഇരിക്കുന്നു. ലേഖനവിദ്യയെ സംബന്ധിച്ച് ഭാരതത്തിൽ ലഭ്യമായ ആദ്യത്തെ ചിത്രീകൃതരേഖ ഒരുപക്ഷേ ഇതാകാം.

(നാഗാർജ്ജുനകൊണ്ടയിൽനിന്ന് ലഭിച്ചത്. എ. ഡി. രണ്ടാം നൂററാണ്ട്.

കടപ്പാട് : നാഷണൽ മ്യൂസിയം, ന്യൂ ഡെൽഹി.)

ഭാരതീയസാഹിത്യശില്പികൾ

# മൈക്കൽ മധുസൂദൻ ദത്ത്

അമലേന്ദു ബോസ്

വിവർത്തനം :

കെ. ശ്രീനിവാസൻ



സാഹിത്യ അക്കാദമി

*Michael Madhusudan Dutt* — Malayalam translation by K. Srinivasan of Amaledu Bose's monograph in English. Sahitya Akademi, New Delhi (1988).

SAHITYA AKADEMI
REVISED PRICE Rs. 15-00

© Sahitya Akademi

First Published: 1988

*പ്രധാന സ്ഥാപനം:*

സാഹിത്യ അക്കാദമി

രബീന്ദ്ര ഭവൻ, ന്യൂ ഡെൽഹി—110001

*പ്രാന്തീയ ശാഖകൾ:*

29, എൽഡാംസ് റോഡ്, മദിരാശി—600018

ബ്ലോക്ക് V-B, രബീന്ദ്ര സരോവർ സ്റ്റേഡിയം, കൽക്കത്ത—700 029

172, മുംബയ് മറാത്തി ഗ്രന്ഥസംഗ്രഹാലയ മാർഗ്,
ദാദർ, ബോംബെ—400014

SAHITYA AKADEMI
REVISED PRICE Rs. 15-00

മുദ്രണം:

ജനതാ പ്രസ്സ്, മദിരാശി-600014

# ഉള്ളടക്കം

ഈ പഠനത്തിൽ കൃതികൾ എന്നു പരാമർശിക്കുമ്പോൾ ഉദ്ദേശിക്കുന്നത്, ഡോക്ടർ ക്ഷേത്രഗുപ്ത പ്രസാധനം ചെയ്തതും സാഹിത്യ സമസ്ത് പ്രകാശനം ചെയ്തതുമായ മൈക്കൽ മധുസൂദൻദത്തിന്റെ കൃതികളുടെ പതിപ്പാകുന്നു.

മററു പതിപ്പുകൾ (വ്രജേന്ദ്രനാഥ വന്ദോപാദ്ധ്യായയും സജനി കാന്ത ദാസും കൂടി പ്രസാധനം ചെയ്ത് വംഗീയ സാഹിത്യപരിഷത്ത് പ്രസിദ്ധപ്പെടുത്തിയ പതിപ്പുകളെപ്പോലെയുള്ളവ) ആധാരമാക്കുമ്പോൾ, അവ ഏതെന്ന് വ്യക്തമായി ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

നാഗേന്ദ്രനാഥ ഘോഷ് രചിച്ച ജീവചരിത്രം ഏററവുമധികം പ്രയോജനപ്പെടുത്തിയിട്ടുണ്ട്. പ്രസ്തുത കൃതിയുടെ പുതിയ പതിപ്പ് കൽക്കത്തയിലെ വിദ്യോദയ ഗ്രന്ഥശാല പ്രസിദ്ധപ്പെടുത്താൻ ഉദ്ദേശിക്കുന്നു. പഴയതിൽനിന്നു വളരെയധികം മാററങ്ങൾ പുതിയ പതിപ്പിൽ വരുത്തിയിട്ടുണ്ട്. ഔപചാരികമായി അത് ഇനിയും പുറത്തു വന്നിട്ടില്ല. ഇപ്പോൾ അച്ചടി നടന്നുകൊണ്ടിരിക്കുകയാണ്. വരാൻ പോകുന്ന ഈ പതിപ്പിനെയാണ് ഞാൻ ആധാരമാക്കിയിട്ടുള്ളത്.

അച്ചടിയിൽ വന്നുപോയിട്ടുള്ള പ്രമാദങ്ങൾ ശ്രദ്ധയിൽ പെടുത്തിയതിന് നിഖിൽകുമാർ നന്ദിയോട് ഗ്രന്ഥകർത്താവ് കടപ്പെട്ടിരിക്കുന്നു.

— **അമലേന്ദു ബോസ്.**

# പ്രാരംഭം

വംഗദേശത്ത് പത്തൊൻപതാം ശതകത്തിലുണ്ടായ നവോത്ഥാനം നിരവധി മഹദ്വ്യക്തികൾക്കു ജൻമം നൽകി. അക്കൂട്ടത്തിൽപെട്ട ഏററവും സമ്പുഷ്ടമായ പ്രതിഭകളിലൊന്നാണ് മൈക്കൽ മധുസൂദൻ ദത്ത്. വൈവിധ്യവും ബഹുമുഖത്വവും ഉള്ളതായിരുന്നു ആ നവോത്ഥാനം. പുതുമൂല്യങ്ങളും, പുരോഗമനോൻമുഖവും സർഗ്ഗാത്മക ചൈതന്യപൂർണ്ണവുമായ പ്രസ്ഥാനങ്ങളും, വംഗജീവിതത്തിൻെറ എല്ലാ മേഖലകളിലും ആവിർഭവിക്കാൻ തൻമൂലം ഇടയായി. അവ ക്രമേണ ഭാരതത്തിൻെറ ഇതരഭാഗങ്ങളിലേക്കും പ്രസരിച്ചു. ഈ മൂല്യങ്ങളും പ്രസ്ഥാനങ്ങളും പ്രത്യക്ഷപ്പെട്ടത് പ്രത്യേകിച്ചും സാമൂഹികവും മതപരവുമായ പുനരുത്ഥാനത്തിൻെറയും പരിഷ്കരണത്തിൻെറയും രംഗങ്ങളിലായിരുന്നു. അതോടൊപ്പം ഊഷ്മളമായ ദേശീയബോധവും, വിദ്യാഭ്യാസത്തിൻെറ സർഗ്ഗാത്മകശക്തിയെക്കുറിച്ച് അടിയുറച്ച വിശ്വാസവും സംജാതമായി. താഴെ പറയുന്ന പേരുകൾ ഈ അവസരത്തിൽ സ്മരണീയങ്ങളാണ്: റാംമോഹൻ റായി, ഈശ്വരചന്ദ്ര വിദ്യാസാഗർ, രാജാ രാധാകാന്ത ദേവ് ബഹദൂർ, ശ്രീ ശ്രീരാമകൃഷ്ണ പരമഹംസദേവൻ, ഡോക്ടർ രാജേന്ദ്രലാൽ മിത്ര, സ്വാമി വിവേകാനന്ദൻ. നവോത്ഥാനത്തിൻെറ അനിവാര്യമായ പ്രത്യാഘാതം സാഹിത്യത്തിലും ദൃശ്യമായി. ഭരത് ചന്ദ്ര റോയി (1712 — 1760) യുടെയും രവീന്ദ്രനാഥ ടാഗോറി(1861—1941) ൻെറയും കാലഘട്ടത്തിനിടയിൽ മൈക്കൽ മധുസൂദൻ ദത്തി (1824 — 1873) ലൂടെ ബംഗാളി കവിതയുടെ ഏററവും ഉന്നതമായ സർഗ്ഗശക്തി പ്രത്യക്ഷീഭവിച്ചു. അതുപോലെ ആധുനികവംഗനാടകത്തിൻെറ പ്രമുഖ പ്രയോക്താവിനെയും അദ്ദേഹത്തിൽ ദർശിക്കാം. മൈ

ക്കലിന്റെ സമകാലീനരിൽ പ്രായം കുറവുള്ള ആളായിരുന്നു ബങ്കിംചന്ദ്ര ചാററർജി (1838 — 1894). ബംഗാളി സാഹിത്യത്തിൽ എക്കാലത്തും നിലനിൽക്കുമെന്നു കരുതാവുന്ന ഊർജ്ജസ്വലമായ സുശിക്ഷിതമേധാശക്തി മഹാനായ ആ ആഖ്യായികാകൃത്തിൽ കാണാവുന്നതാണ്. കഴിവുററവരെങ്കിലും രണ്ടാം നിരക്കാരായ എഴുത്തുകാരുടെ ഒരു പരമ്പര, മൈക്കൽ മധുസൂദൻ ദത്ത്, ബങ്കിം ചന്ദ്ര ചാററർജി എന്നീ സാഹിത്യ മഹാരഥൻമാർക്കു പിന്നാലെ പ്രത്യക്ഷപ്പെട്ടു. ഇതോടെ, ബംഗാളി സാഹിത്യത്തിലെ ആധുനികസംവേദനത്വത്തിന്റെയും നൂതനരചനാശൈലിയുടെയും കാലഘട്ടം പുലരുകയായി. ആ നൂതനരീതി രാഷ്ട്രത്തിലെ ഇതരഭാഷാ സാഹിത്യങ്ങളെ പലവിധത്തിൽ സ്വാധീനിക്കുകയും ചെയ്തു. മൈക്കൽ മധുസൂദൻ ദത്തിന്റെ ജീവിതത്തെയും കൃതികളെയും പരാമർശിക്കാതെ ആധുനിക ഭാരതീയ സാഹിത്യ ചരിത്ര രചന സാധ്യമല്ല.

ഒരു മികച്ച സാഹിത്യനായകനെ സംബന്ധിക്കുന്ന സത്യം മുഴുവൻ അനാവരണം ചെയ്യാൻ ചരിത്രകഥനം കൊണ്ടു മാത്രം സാധ്യമാകുന്നതല്ല. കഴിഞ്ഞ നൂററാണ്ടിൽ മാത്യു ആർനാഠംഡ് ചൂണ്ടിക്കാണിച്ചതുപോലെ, ചരിത്രപരമായ വിലയിരുത്തലിനുപരിയായി വസ്തുനിഷ്ഠമായ മറെറാരു വിലയിരുത്തൽകൂടി ഉണ്ടാകുകതന്നെ വേണം. ടി. എസ്. എലിയട്ട് അനുസ്മരിപ്പിക്കുംപോലെ, വ്യക്ത്യധിഷ്ഠിതധിഷണയുടെ വിലയിരുത്തലുമായി പാരമ്പര്യബോധം പൊരുത്തപ്പെടുത്തേണ്ടതാകുന്നു. സാഹിത്യകാരനെന്ന നിലയിലുള്ള മൈക്കലിന്റെ മേധാവിത്വം ഒരേ സമയംതന്നെ ചരിത്രബന്ധിയും കാലാതീതവുമാണ്. പാരമ്പര്യാധിഷ്ഠിതവും ഒപ്പം പ്രതിഷേധസ്വഭാവമുള്ളതുമായിരുന്നു അദ്ദേഹത്തിന്റെ സർഗ്ഗവൈഭവം. ക്ലാസ്സിക്കൽ എന്നതുപോലെ പുതുമയെ പുല്കുന്നതുമാണ് അത്. മണ്ണിൽ വേരൂന്നിയതെങ്കിലും പടർന്നു പന്തലിക്കാൻ ഉത്സുകവുമായിരുന്നു. വിരുദ്ധഭാവങ്ങളുടെ സന്തുലിതത്വം വഴി വെളിച്ചമുതിർന്നതാണ് ആ അതുല്യപ്രതിഭ. ഇതുപോലെയുള്ള ചെറിയ ഒരു

കൃതിയുടെ പരിമിതിയിൽനിന്നുകൊണ്ടായാലും ആ വസ്തുത വെളിച്ചത്തു കൊണ്ടുവരേണ്ടിയിരിക്കുന്നു.

മൈക്കൽ മധുസൂദൻ ദത്തിനെ വിലയിരുത്തുന്ന കാര്യത്തിൽ മറെറാരു മാനദണ്ഡംകൂടി അനുവർത്തിക്കേണ്ടതാണ്. അത് വ്യക്തിയെന്ന നിലയിൽ അദ്ദേഹത്തെ സമീക്ഷിക്കുകയാകുന്നു. സർഗ്ഗാത്മകകഥയും അതിനെപ്പററിയുള്ള ഖണ്ഡനപരമായ ഗുണദോഷനിർണ്ണയവും അന്ത്യനിഗമനത്തിൽ വ്യക്ത്യധിഷ്ഠിതപ്രക്രിയയാണ്. സൌന്ദര്യശാസ്ത്രപരവും അതിഭൌതികസ്വഭാവമുള്ളതുമായ ഒരു പര്യവേക്ഷണമാണത്. പ്രകടമോ, അദൃശ്യമോ, നിഗൂഢമോ പ്രസ്പഷ്ടമോ വ്യക്തിനിഷ്ഠമോ ആകാം. അതിനെപ്പററിയല്ല ഇവിടെ സൂചിപ്പിക്കുന്നത്. എൻെറ സങ്കല്പത്തിലുള്ളത് അതിലും ലളിതമായ ഒരാശയമാണ്. മൈക്കലെന്ന ഉജ്വലനായ, വിദ്ധ്വംസകസമീപനമുള്ള, മെരുങ്ങാനൊരുങ്ങാത്ത, മനുഷ്യനെയാണ് ഞാൻ ഉദ്ദേശിക്കുന്നത്. വഴിമുടക്കുന്ന വഴക്കങ്ങളെയും പ്രമാണങ്ങളെയും അദ്ദേഹം വെല്ലുവിളിച്ചു; സപ്തസാഗരങ്ങൾ താണ്ടുവാൻ സാഹസികത ആഹ്വാനം ചെയ്തു. 'അറിവിനു വേണ്ടിയുള്ള ദാഹജലമോഹം' (ഡണ്ണിൻെറ സെർമൺസിൽനിന്നു കടംകൊണ്ട ഒരനശ്വര വാക്യഖണ്ഡം). പാരാസെൽസുടേതുപോലുള്ള വിജ്ഞാനാർജ്ജനത്വരയിൽ ആമഗ്നമായ ആ മഹത്തായ നൂററാണ്ടിൽപോലും, മൈക്കൽ അനുപമനായിരുന്നു. സ്വയം യൂറോപ്യവൽക്കരിക്കപ്പെടാൻ അക്ഷീണമായി യത്നിച്ചപ്പോഴും അദ്ദേഹം ചിന്തയിലും ആത്മസത്തയിലും ഒരു ഭാരതീയനായിത്തന്നെ അവശേഷിച്ചു. മാറിവരുന്ന സാഹചര്യങ്ങൾക്ക് അനുസൃതമായി ഭാരതീയമൂല്യങ്ങളെ പുനർവ്യാഖ്യാനിക്കാനാണ് അദ്ദേഹം ശ്രമിച്ചത്. സാർവദേശീയസമീപനം സ്വാംശീകരിച്ച ആധുനികഭാരതീയരുടെ മുൻപന്തിയിലായിരുന്നു മൈക്കൽ. ഹോമറിൻെറയും വെർജിലിൻെറയും ഹൊറസിൻെറയും കൃതികൾ (സംസ്കൃതത്തിലെയും തമിഴിലെയും ക്ലാസ്സിക്കുകൾക്കു പുറമെ) മൂലഭാഷയിൽകൂടിതന്നെ പഠിച്ചു. ദാന്തേ, പീററാർക്ക്, ടാസ്സോ, അരിയോസ്റ്റോ എന്നിവരുടെ

കൃതികളും ഹൃദിസ്ഥമാക്കി. വേർഡ്സ് വർത്ത്, വിക്തോ യൂഗോ, ടെന്നിസൺ എന്നിവർക്ക് കത്തുകളെഴുതിയ വ്യക്തിയാണദ്ദേഹം. ഇററലിയിലെ വിക്ടർ എമ്മാനുവേൽ രാജാവിനും ലിഖിതമയച്ചു. മഹാനായ ഒരു കവിയുടെ ജീവിതകഥ എന്നതുകൊണ്ടുതന്നെയാണ് മൈക്കൽ മധുസൂദനന്റെ ജീവിതചരിത്രം ആകർഷകമാകുന്നത്. എന്നാൽ കലയുടെ മണ്ഡലത്തിലുള്ള കവിയുടെ നേട്ടങ്ങൾക്ക് സമാനമായി ഒരു കവിയുടെ ജീവിതത്തിന്റെ ബാഹ്യരേഖാപരിവേഷങ്ങൾ ശ്രദ്ധാർഹങ്ങളാകണമെന്നില്ല. മാത്രവുമല്ല, ആ ബാഹ്യരേഖകളെ സംബന്ധിക്കുന്ന വിശ്വസനീയമായ തെളിവുകൾ പലപ്പോഴും പൊതുജനങ്ങൾക്ക് ലഭ്യമായി എന്നും വരികയില്ല. മധുസൂദനന്റെ ജീവിതത്തിലെ പല ഘട്ടങ്ങളെയുംപററി—വിശേഷിച്ചും രണ്ടു തവണ വിവാഹം കഴിച്ചു എന്ന വസ്തുതയെ സംബന്ധിച്ച്—ഇപ്പോഴും സന്ദേഹങ്ങൾ അവശേഷിക്കുന്നു. പ്രസക്തമായ ജീവചരിത്രവസ്തുതകൾ ശേഖരിക്കുവാൻ ഈ തലമുറയിലെ പല ഗവേഷകരും ദീർഘവും സൂക്ഷ്മവുമായി അദ്ധ്വാനിച്ചിട്ടുണ്ട്. എന്നിട്ടും പല കാര്യങ്ങളും നിത്യസന്ദേഹാസ്പദമായിത്തന്നെ അവശേഷിക്കുമെന്നു തോന്നുന്നു. അദ്ദേഹത്തെപ്പററിയുള്ള ജീവചരിത്രപഠനങ്ങൾ, വിശിഷ്യ പല ദശകങ്ങൾക്കു മുമ്പു പ്രസിദ്ധീകരിച്ചവ, നിരാശാജനകമാംവണ്ണം അപര്യാപ്തവും ഉപരിപ്ലവവുമാണ്. എന്നിരുന്നാലും മൈക്കലിന്റെ ജീവിതത്തെപ്പററിയുള്ള നിരവധി രേഖകൾ നമുക്കു ലഭിച്ചിട്ടുണ്ട്. ഈ ഗ്രന്ഥത്തിന് ദൈർഘ്യപരിമിതിയുണ്ട്. അത് അംഗീകരിച്ചുകൊണ്ടുതന്നെ, മൈക്കൽ മധുസൂദൻ ദത്ത് എന്ന മനുഷ്യന്റെയും സാഹിത്യനായകന്റെയും സുവ്യക്ത ചിത്രം ഇവിടെ ആലേഖനം ചെയ്യാൻ ഉദ്ദേശിക്കുന്നു.

മൈക്കൽ മധുസൂദൻ ദത്തിനെപ്പററി പഠിക്കാനാഗ്രഹിക്കുന്ന ഒരാൾക്ക്, വിശദാംശങ്ങളറിയാൻ സഹായിക്കുന്ന അടിസ്ഥാന സ്രോതസ്സ് അദ്ദേഹത്തിന്റെ സർഗ്ഗാത്മകവും അല്ലാതുള്ളതുമായ കൃതികൾതന്നെയാണ്. അതുപോലെ പ്രബന്ധങ്ങളും, പത്രപ്രവർത്തനവുമായി

ബന്ധപ്പെട്ട രചനകളും, ഇംഗ്ലീഷിലുള്ള കത്തുകളും (അവയാണ് ഒട്ടുമുക്കാലും; ബംഗാളിയിലെഴുതിയ മൂന്നു കത്തുകഠം മാത്രമെ ഇതുവരെ കണ്ടുകിട്ടിയിട്ടുള്ളു), ഔദ്യോഗിക രേഖകളും ചില സ്ഥാപനങ്ങളുമായി ബന്ധമുള്ള രേഖകളും ഉണ്ട്. കവിയുടെ സമകാലികരായ ഗ്രന്ഥകർത്താക്കഠം മൈക്കലിനെപ്പററി എഴുതിയതും പരാമർശിക്കുന്നതുമായ മറെറാരുതരം രേഖകളുണ്ട്. ഇവയെ പല വിഭാഗങ്ങളായി തരംതിരിക്കേണ്ടിയിരിക്കുന്നു. അവയുടെ കൂട്ടത്തിൽ നിരൂപണപരമായ വിലയിരുത്തലുകഠം, പ്രബന്ധങ്ങഠം, കത്തിൽകൂടിയും സംഭാഷണത്തിൽകൂടിയുമുള്ള പരാമർശങ്ങഠം (പിന്നീടവ എഴുതി സൂക്ഷിക്കപ്പെട്ടു), ററു രേഖകഠം, വിശ്വസനീയമായ കേട്ടുകേഴ്വികഠം എന്നിവ ഉഠംപെടുന്നു. മധുസൂദനൻെറ ജീവചരിത്രപരമായ വസ്തുതകളെ സംബന്ധിച്ച് വളരെയധികം അവ്യക്തതയും അവിശ്വസനീയതയും നിലവിലുണ്ട്. ഉദാഹരണത്തിന്, കൽക്കത്തയിലെ ഏതു പാഠശാലയിലാണ് മധുസൂദനൻ പഠിത്തമാരംഭിച്ചത് എന്നതിനെപ്പററി വ്യക്തമായ രേഖകളില്ല. ക്രിസ്തുമതത്തിലേക്കു പരിവർത്തനം ചെയ്യാനുള്ള കാരണങ്ങഠം ഇപ്പോഴും അവ്യക്തവും വിവാദപരവുമായി അവശേഷിക്കുന്നു. രണ്ടു പ്രാവശ്യം വിവാഹം കഴിച്ചു. രണ്ടു തവണയും മദ്രാസിൽ വച്ചുതന്നെ. അതുപോലെ രണ്ടു തവണയും പരിണയിച്ചത് വൈദേശികരായ ക്രിസ്ത്യാനി സ്ത്രീകളെയായിരുന്നു. ഈ രണ്ടു വിവാഹങ്ങളുടെയും നിയമപരവും സാമൂഹ്യവുമായ സാധുതയെപ്പററിയും ആദ്യഭാര്യയിൽനിന്നു വിവാഹമോചനം നേടിയതിൻെറ നിയമാനുസൃതസ്വഭാവത്തെപ്പററിയും വളരെ സന്ദേഹങ്ങഠം അവശേഷിക്കുന്നു. 1856-ൽ മദ്രാസിൽനിന്നും കൽക്കത്തയിലേക്ക് കപ്പലിൽ യാത്ര ചെയ്തു. ദീർഘമല്ലാത്ത ഒന്നായിരുന്നു ആ യാത്ര. മി: ഹോഠംട്ട് എന്ന പ്രച്ഛന്നനാമത്തിലാണ് അദ്ദേഹം അന്ന് അറിയപ്പെട്ടത്. അതിൻെറ കാരണം വ്യക്തമല്ല. അതുപോലെ ദീനബന്ധു മിത്രയുടെ ''നീലദർപ്പണം'' എന്ന, അന്നു വിഖ്യാതമായിരുന്ന നാടകം ഒററ രാത്രികൊണ്ട് മധുസൂദനൻ ഇംഗ്ലീഷിലേക്ക് വിവർത്തനം

ചെയ്തതായി ഒരു പ്രബലശ്രുതി നിലനിന്നുപോന്നു. അത് ചോദ്യം ചെയ്യപ്പെടാവുന്ന ഒരു വിശ്വാസമാണ്. മധുസൂദനന്റെ ജീവിതത്തെപ്പററി ധാരാളം ഊഹാപോഹങ്ങളും കേട്ടുകേഴ്വികളും പ്രചരിച്ചിട്ടുണ്ട്. അവയുടെ നിജസ്ഥിതിയറിയാൻ മാർഗ്ഗമില്ല.

നേരത്തെ രചിക്കപ്പെട്ട ജീവചരിത്രങ്ങളിൽ, വിശിഷ്യ നാഗേന്ദ്രനാഥ് സോം എഴുതിയ ''മധുസ്മൃതി''യിൽ, ആഴത്തിൽ കാര്യങ്ങൾ തിരഞ്ഞ് അപഗ്രഥിക്കുന്ന കാര്യത്തിൽ തൽകർത്താക്കൾ പരാജയപ്പെടുകയുണ്ടായി. ധാരാളം വിവരങ്ങൾ നേരിട്ടു ശേഖരിക്കാൻ അന്ന് അവർക്ക് കഴിയുമായിരുന്നു. ആ വസ്തുതകൾ കാലയന്ത്രത്തിരിച്ചിലിന് അപ്പോൾ വിധേയമായിക്കഴിഞ്ഞിരുന്നില്ല. വാചകക്കസർത്തിനു പിന്നിൽ ഈ മുൻകാലജീവചരിത്രരചയിതാക്കൾ പലപ്പോഴും അഭയം തേടിയതായി കാണാം. ''അങ്ങനെയാകാം'', ''നമുക്കൂഹിക്കാം'', ''ഞങ്ങൾ കേൾക്കാനിടയായി'', ''ഞങ്ങളോടു പറഞ്ഞു'' ഈ മട്ടിലുള്ള പ്രയോഗങ്ങൾ വളരെയുണ്ട്. തങ്ങൾ കേട്ട കാര്യങ്ങളുടെ നിജസ്ഥിതിയെപ്പററി അന്വേഷിക്കാതെ അവർ ഇങ്ങനെയൊക്കെ തട്ടിമൂളിച്ചു. മധുസൂദന്റെ സമകാലീനരിൽ ചിലരെങ്കിലും ജീവിച്ചിരിക്കെത്തന്നെയാണ് ഈ ആദ്യകാലജീവചരിത്രകാരൻമാർ ഗ്രന്ഥരചന നടത്തിയത്. നമ്മുടെ ഈ കാലഘട്ടത്തിൽ, ഗവേഷണപ്രവീണരായ പല പണ്ഡിതൻമാരും കൽക്കട്ടാ, മദ്രാസ്, ഫ്രാൻസ്, ഇംഗ്ലണ്ട്, റോം എന്നിങ്ങനെ പല സ്ഥലങ്ങളിലും അന്വേഷണങ്ങൾക്ക് മുതിർന്നു. പക്ഷേ നിർഭാഗ്യവശാൽ അനുകൂല ഫലം വിരളമായിരുന്നു. എങ്കിലും പല തെററിദ്ധാരണകളും ദൂരീകരിക്കാൻ അവരുടെ അദ്ധ്വാനം സഹായകമായിത്തീർന്നു.[1]

മൈക്കലിന്റെ സാഹിത്യകൃതികളെ സ്പർശിക്കുന്ന സൌന്ദര്യശാസ്ത്രപരമായ നിഗമനങ്ങളെയും നിരൂപണാത്മകമായ വിലയിരുത്തലുകളെയും സംബന്ധിച്ച് വളരെയധികം വിരുദ്ധപ്രതികരണങ്ങൾ നിലവിലുള്ളതായി കാണുന്നു, അനാഗതശ്മശ്രുവായിരുന്ന കാലത്ത് രവീന്ദ്രനാഥ ടാഗോർപോലും മധുസൂദനെ ഭർത്സിക്കു

ന്ന ഒരു ലേഖനം എഴുതുകയുണ്ടായി. നിലവിലുള്ള അഭിപ്രായത്തെ തള്ളിപ്പറയുവാൻ വെമ്പുന്ന ഈ അപകൃഷ്ടസമീപനത്തെ പിൽക്കാലത്തു അദ്ദേഹം അതിജീവിച്ചു. പിൽക്കാലത്ത് മധുസൂദനനെ അനിതരസാധാരണമായ അന്തർദൃഷ്ടിയോടെ ടാഗോർ വിലയിരുത്തി. നിരവധി സംവൽരണങ്ങൾക്കുശേഷം ശക്തനായ മറെറാരു ബംഗാളി സാഹിത്യകാരൻ, ബുദ്ധദേവബോസ്, മൈക്കലിനെ നിരങ്കുശമായി വിമർശിക്കുന്ന ഒരു പ്രബന്ധം രചിച്ചു. എന്നാൽ ടാഗോറിനെപ്പോലെ കുറെക്കഴിഞ്ഞപ്പോൾ തൻെറ അഭിപ്രായങ്ങൾ പിൻവലിക്കാൻ അദ്ദേഹം ഒരുമ്പെട്ടില്ല. വൈവിധ്യമുള്ള ഈ നിരൂപണങ്ങളിൽനിന്ന് ആത്യന്തികമായി ഉരുത്തിരിയുന്ന പ്രസക്ത വസ്തുതകൾ താഴെ പറയുന്നവയാണ്:

(എ.) പത്തൊൻപതാം ശതകത്തിലെ ഭാരതീയസാഹിത്യത്തിൽ, ഒരു പക്ഷേ ഭാരതീയസാഹിത്യത്തിൻെറ ആകെക്കൂടിയുള്ള ചരിത്രത്തിൽതന്നെ, മൈക്കൽ മധുസൂദന ദത്തിൻെറ സ്ഥാനം അഭൂതപൂർവമാംവണ്ണം ഉയർന്നതാണ്.

(ബി.) മൈക്കലിൻെറ വ്യക്തിസത്തയെയും കലാസപര്യയെയുംപററി ആഴത്തിലുള്ള അവഗാഹം കൂടാതെ, ഭാരതത്തിൽ ആഞ്ഞടിച്ച സാംസ്കാരികവും മേധാപരവുമായ നവോത്ഥാനത്തിൻെറ ചരിത്രം മനസ്സിലാക്കാൻ പ്രയാസമായിരിക്കും. എന്തെന്നാൽ പാശ്ചാത്യസ്വാധീനത്തോട് ഇൻഡ്യ പ്രതികരിച്ചതിൻെറ സൂക്ഷ്മസ്വഭാവമാണ് മൈക്കലിൽ പ്രതിബിംബിതമായത്.

(സി.) മൈക്കലിനെ നിരൂപണം ചെയ്യുന്നവർ വ്യത്യസ്തസമീപനങ്ങളാണ് അനുവർത്തിക്കുന്നത്. ഈ അഭിപ്രായപ്രകടനവും വിലയിരുത്തലും ഒരു കാര്യത്തിൽ ഏകാഭിപ്രായമാണെന്നുകാണാം. പത്തൊൻപതാം നൂററാണ്ടിലെ ഉന്നതശീർഷനായ ഒരു വ്യക്തിയായിരുന്നു മൈക്കൽ എന്നു എല്ലാവരും സമ്മതിക്കുന്നു.

മൈക്കൽ മധുസൂദൻ ദത്തിൻെറ വ്യക്തിപ്രഭാവത്തെയും അതിൻെറ വ്യാപകമായ ബാഹ്യസ്വരൂപത്തെയും സംബന്ധിച്ചിടത്തോളം നിരൂപകർക്കിടയിൽ കാര്യമായ അഭിപ്രായഭിന്നതയില്ല. എന്തുതന്നെയാലും മൈക്കൽ മധുസൂദനൻ എന്ന വ്യക്തിയെ അനാദരിക്കുക അസാധ്യം തന്നെയാണ്.

# 1. മൈക്കലിൻെറ ജീവിതം 1824—1843

രാജനാരായണദത്തിൻെറയും ജാഹ്നവിയുടെയും ഏക പുത്രനായിരുന്നു മധുസൂദനൻ. സാഗർദന്തി ഗ്രാമത്തിലുള്ള ദത്തൻമാരുടെ കുടുംബഗൃഹത്തിൽ 1824 ജനുവരി 25-ാം തീയതി ശനിയാഴ്ച മധു ജനിച്ചു. ഇന്ന് ബംഗ്ലാദേശിലെ ഒരു ജില്ലയായ ജെസ്സോറിൽ ഉൾപ്പെട്ടതായിരുന്നു ആ ഗ്രാമം. ജീവിതസൌകര്യമേറിയ കുടുംബമായിരുന്നു ദത്തൻമാരുടേത്. കൽക്കത്തയിലെ ഒരഭിഭാഷകനായിരുന്നു മധുസൂദനൻെറ പിതാവായ രാജനാരായണൻ (ആ കുടുംബത്തിലെ പല അംഗങ്ങളും വക്കീലൻമാരായിരുന്നു). തൻെറ പ്രവർത്തനമേഖലയിൽ ഏററവും ഉയർന്ന നിലയിലെത്താൻ രാജനാരായണനു സാധിച്ചു. സമ്പന്നമായ ഒരു ജമിന്ദാർ കുടുംബത്തിലെ അംഗമായിരുന്നു മധുസൂദനൻെറ മാതാവ്. ആദ്യകാലങ്ങളിൽ മധുസൂദനന് ദാരിദ്ര്യം എന്തെന്നറിയേണ്ടിവന്നില്ല. ഇളയവരായ രണ്ടു സഹോദരൻമാർ ശൈശവത്തിൽതന്നെ മൃതിയടഞ്ഞു. അങ്ങനെ മധു മാത്രമായി രാജനാരായണൻെറ ഏക അനന്തരാവകാശി. തൻമൂലം പിതാവിൻെറ ലാളനയും താലോലിക്കലും വലിയ അളവിൽ ലഭിക്കാനിടവന്നു. ഗ്രാമീണവിദ്യാലയത്തിൽ പഠിത്തം ആരംഭിച്ചു. കണക്കും ബംഗാളിയും, അൽപം സംസ്കൃതവും പേർഷ്യൻ ഭാഷയുമാണ് അവിടെ അഭ്യസിപ്പിച്ചിരുന്നത്. പേർഷ്യൻ ഭാഷാജ്ഞാനം അൽപമൊക്കെ പരമ്പരാഗതമായിതന്നെ കുടുംബത്തിൽ നിലനിന്നുപോന്നു. ഭാരതീയജീവിതത്തിൻെറ പല മേഖലകളിലും, വിശിഷ്യ നിയമം, നീതിനിർവഹണം എന്നീ മണ്ഡലങ്ങളിൽ, ഇസ്ലാമികസംസ്കാരം അക്കാലത്ത് വളരെ ശക്തമായ സ്വാധീനം ചെലുത്തിയിരുന്നു എന്ന് ഓർക്കേണ്ടതുണ്ട്. ബ്രിട്ടീഷാധിപത്യം നിലവിൽ വന്ന ശേഷവും കോടതിഭാഷ, പ്രത്യേകിച്ചും

സാങ്കേതികസംജ്ഞകളുടെ കാര്യത്തിൽ, പേർഷ്യൻതന്നെയായിരുന്നു. ആ ഭാഷാജ്ഞാനമുണ്ടായിരുന്നു മധുവിൻെറ അച്ഛനും അമ്മാവൻമാർക്കും. ഗ്രാമത്തിലെ വീട്ടിൽ നിന്ന് ഒരു മൈലിൽ കൂടുതൽ നടന്ന് ഒരു മൌലവിയുടെ (ഇസ്ലാമികപണ്ഡിതനും അദ്ധ്യാപകനുമായിരുന്നു അദ്ദേഹം) സ്കൂളിൽ പേർഷ്യൻ ഭാഷ പഠിക്കാനായി ഏഴു വയസ്സുള്ള മധു എത്തുമായിരുന്നു. അങ്ങനെ ആ ഭാഷ അനായാസമായി എഴുതാനും വായിക്കാനും വശമാക്കി. കൽക്കത്തയിലെ ഹിന്ദു കോളേജിൽ പഠിക്കുന്ന കാലത്ത്, സുഹൃത്തുക്കളെ ആനന്ദിപ്പിക്കാനായി പേഴ്സ്യൻ ഗസലുകൾ മധു ആലപിക്കുമായിരുന്നു. പിൽക്കാലത്ത്, ബിഷപ്സ് കോളേജിൽ പഠിക്കുമ്പോൾ, പേർഷ്യൻ ഭാഷയിൽനിന്ന് അനവധി കവിതകൾ ഇംഗ്ലീഷിലേക്കു തർജ്ജമ ചെയ്തു.

ഗ്രാമവിദ്യാലയത്തിലെയും മൌലവിയുടെ സ്കൂളിലെയും പഠിത്തത്തിൻെറ പരിധിയിൽ മാത്രം ഒതുങ്ങി നിന്നില്ല മധുവിൻെറ ബാല്യകാലവിദ്യാഭ്യാസം. ഭാരതത്തിലെ ശ്രേഷ്ഠതമവും പ്രചുരപ്രചാരവുമായ ക്ലാസ്സിക്കുകളാണല്ലൊ രാമായണവും മഹാഭാരതവും. അവയിലെ (ബംഗാളി പരിഭാഷ) ഭാഗങ്ങൾ സായാഹ്നങ്ങളിൽ അമ്മ ഉറക്കെ വായിക്കാറുണ്ടായിരുന്നു. അതിൻെറ അവിസ്മരണീയസ്വാധീനം മധുവുൻെറ വിദ്യാഭ്യാസത്തെ പരിപോഷിപ്പിച്ചു. ബംഗാളിലെ പ്രസിദ്ധമായ മദ്ധ്യകാല ക്ലാസ്സിക്കുകളും ജാഹ്നവി ദേവി ഉറക്കെ പാരായണം ചെയ്യുമായിരുന്നു. അവയിൽ പ്രധാനപ്പെട്ടവ ചണ്ഡി മംഗൾ (മുകുന്ദറാം രചിച്ചത്), അന്നദമംഗൾ (ഭരത്ചന്ദ്രൻേറത്) എന്നീ കഥാഖ്യാനകാവ്യങ്ങളാണ്. ഈ കൃതികളിലെ നിരവധിഭാഗങ്ങൾ മധുവിനു മനഃപാഠമായിരുന്നു. ഇത് മാതാവിനെ വളരെ ആനന്ദിപ്പിച്ചു. ഈ ഇതിഹാസങ്ങളും കഥാകഥനകാവ്യങ്ങളും മധുസൂദനൻെറ സർഗ്ഗഭാവനയിലുളവാക്കിയ സ്വാധീനം അടിസ്ഥാനപരമായിരുന്നു. ഇവയിൽനിന്നും ലഭിച്ച സുവർണ്ണകാലപാരമ്പര്യങ്ങളാൽ സമ്പുഷ്ടമാണ് മധുസൂദനൻെറ കാവ്യനാടകാദികൾ. പിൽക്കാലത്ത് തൻെറ

ബ്ലാങ്ക്‌വേഴ്‌സ് കാവ്യരീതിയിൽകൂടി, വൃത്തനിഷ്ഠയ്ക്കെതിരായ ഒരു വിപ്ലവംതന്നെ മദുസൂദനൻ സമാരംഭിച്ചു. ഭാഷയിലെ പരമ്പരാഗതമായ 'പഞ്ചപദി' (rhymed Pentameter) എന്ന പ്രാസപ്രയോഗത്തിൽ മധുവിനു സിദ്ധിച്ച പരിചയവുമായി ബന്ധപ്പെടുത്തി ഇതിനെ വിലയിരുത്താൻ നമുക്കു കഴിയേണ്ടതാണ്. രവീന്ദ്രനാഥ ടാഗോറിന്റെ ജ്യേഷ്ഠനായ ജ്യോതിരിന്ദ്രനാഥ ടാഗോർ സമുന്നതമായ കലാസംവേദനക്ഷമതയുണ്ടായിരുന്ന വ്യക്തിയാണ്. അദ്ദേഹത്തിന്റെ ''സ്മരണ'' യിലെ ചില പരാമർശങ്ങൾ പ്രകൃതത്തിൽ ഓർക്കേണ്ടതുണ്ട്. ശാരദാ ഗാംഗൂലി (ജ്യോതിരിന്ദ്രനാഥന്റെ സ്യാലൻ) യുമായി മൈക്കലിനുണ്ടായിരുന്ന സൌഹൃദത്തെപ്പററി അതിൽ രേഖപ്പെടുത്തിയിരിക്കുന്നു. ബ്ലാങ്ക് വേഴ്‌സിൽ മധു രചിച്ച മഹാകാവ്യമാണ് ''മേഘനാദ വധകാവ്യം.'' അതു തന്റെ പരുക്കൻ ശബ്ദത്തിൽ മൈക്കൽ വായിച്ചു കേൾപ്പിക്കുമായിരുന്നു. ഓരോ വാക്കിനു ശേഷവും നിറുത്തിനിറുത്തിയാണ് വായനയെന്ന് ചൂണ്ടിക്കാണിച്ചിരിക്കുന്നു.

ഇന്നു ചൊല്ലാറുള്ള രീതിയിൽ ആ വരികൾ താഴെ ഉദ്ധരിക്കുന്നു.

ഷൺമുഖ് സമരേ പർഹി വീർ ചുരോമാനി
ബീർബഹു ചോലി ജബേ കേലാ ജോംപുരേ
അകാലെ, കഹ ഹേ ദേവി അമൃതഭാഷിണി.

മൈക്കൽ വായിച്ചപ്പോഴുള്ള ശബ്ദമാലിക താഴെ കൊടുക്കുന്നു.

ഷൺമുഖാ-സമരേ-; പർഹി-വീര-ചുർഹമാനി
വീര-ബാഹു-ചോലി-ജബേ-കേലാ-യമപുരേ
അകാലെ-കഹാ-ഹേ-ദേവി-അമൃതഭാഷിണി.

വാക്കുകളെ അവയുടെ ഏററവും ചെറിയ ശബ്ദമാത്രകളായി മൈക്കൽ വിഭജിച്ചു. ഓരോ ഘടകവും ഒരു സ്വരത്തിൽ ഊന്നിക്കൊണ്ട് അവസാനിപ്പിച്ചു. എന്നാൽ ഇന്നു വായിക്കുന്നവരാകട്ടെ വ്യഞ്ജനത്തിലുറപ്പിച്ച ശബ്ദവിന്യാസംകൊണ്ടു അവസാനിപ്പിക്കുന്നു. ഒരു

പ്രത്യേക താളസമ്പ്രദായമാണ് പദ്യപാരായണത്തിൽ മൈക്കൽ അനുവർത്തിച്ചത് (രചന നടത്തുമ്പോഴും അതാണ് മനസ്സിലുണ്ടായിരുന്നത്). തിടുക്കമില്ലാത്ത, പ്രൌഢമായ, ശ്വാസം അമർത്തി വിടുന്ന, ഈണത്തിൽ ആരോഹണാവരോഹണമുള്ള, താളസമ്പ്രദായമാണ് അദ്ദേഹത്തിന്റേത്. കൃത്തിവാസ രാമായണവും കാശി രാമദാസ മഹാഭാരതവും വായിക്കുന്നതിന് ബംഗാളികൾ കുറെ ദശകങ്ങൾക്കുമുമ്പുവരെ അനുവർത്തിച്ചിരുന്നത് ഈ രീതിയാണ്. ബംഗാളിലെ പഴയ ഇതിഹാസങ്ങളും ദീർഘകാവ്യങ്ങളും ചെറുപ്പത്തിൽ ഉണർത്തിയ മധുരസ്മരണകൾ മധുസൂദനന്റെ മനസ്സിലും കലയിലും രൂഢമായ സ്വാധീനം അവശേഷിപ്പിച്ചിരുന്നു. അതുപോലെ ജനിച്ചുവളർന്ന ഗ്രാമത്തിലെ പ്രകൃതിദൃശ്യങ്ങളും സംവേദനശക്തിയെ സ്വാധീനിച്ചിരുന്നു. ഗ്രാമാതിർത്തിയിൽകൂടി വളഞ്ഞൊഴുകിയ കവടാക്ഷ നദി; ദക്ഷിണ ബംഗാളിന്റെ (തൻമൂലം സാഗർ ദന്തി ഗ്രാമത്തിന്റെയും) തനതു സമ്പത്തായ മരങ്ങളും പൂക്കളും കിളികളും; ആഞ്ഞടിക്കുന്ന കൊടുങ്കാററ്; സൂര്യോദയദൃശ്യങ്ങൾ, അസ്തമയം, ഉച്ചവെയിലിന്റെ ഉജ്വലനം, പാതിരാത്രിയിലെ ആകാശം; ശരീരത്തെ തഴുകുംപോലെയൂതുന്ന മന്ദമാരുതൻ; ഇലകളുടെ മൃദുമർമ്മരം; തെങ്ങിന്റെയും കമുങ്ങിന്റെയും പനയുടെയും ഓലകളുടെ തുള്ളിച്ചാട്ടം—ഇങ്ങനെ ഗ്രാമജീവിതത്തിലെ തരുപക്ഷിമൃഗാദിജീവജാലങ്ങളുടെ അനവരതമായ ചലനസൌന്ദര്യം മധുസൂദനന്റെ സ്മരണയിൽ സൂക്ഷ്മമായും ശാശ്വതമായും പതിഞ്ഞുകിടന്നിരുന്നു. പിൽക്കാലത്ത് കൽക്കത്തയിലും മദ്രാസിലും യൂറോപ്പിലും കൈവന്ന അനുഭവവൈവിധ്യങ്ങൾക്കുശേഷവും, ഈ ഗ്രാമീണദൃശ്യങ്ങളിൽ ചിലത് മധുവിന്റെ സൃഷ്ടികളിലേക്ക് നുഴഞ്ഞുകയറുമായിരുന്നു. ഒരു സുവ്യക്താനുഭൂതിയെ ചിത്രീകരിക്കാനുതകുന്ന ധന്യഭാവനയുള്ള ഒരാൾക്കു മാത്രമെ താഴെ ഉദ്ധരിക്കുംപോലെയുള്ള വരികൾ രചിക്കാനാവൂ.

കൊടുങ്കാററിനോട് ഉഗ്രമായി പോരാടുന്ന
ഭീമരൂപമായ മരം പോലെ

ചുഴലിത്തേരിൽ, ഭയാനകവ്യൂഹത്തിൽ,
ആഘാതമേററ്, തകർന്നടിഞ്ഞു......

(ഭൂതകാലദൃശ്യങ്ങൾ V)

അട്ടിയട്ടിയായി തീ തുപ്പിക്കൊണ്ട്
മേഘങ്ങൾ ലങ്കയെ മൂടി.
ശബ്ദഘോഷത്തോടെ കാട്ടിൽ മരങ്ങൾ
കടപുഴുകി വീണു.
അത്യുഗ്രമായ കൊടുങ്കാററ് വായുമണ്ഡലത്തെ
മർദ്ദിച്ചു:
കൽപാന്തകാല പ്രളയംപോലെ മഴ പെയ്തു,
ഭുവനത്തെ ജലത്തിൽ ആമഗ്നമാക്കിക്കൊണ്ട്,
ഒപ്പം ആലിപ്പഴങ്ങളാൽ പ്രഹരിച്ച്.

(മേഘനാദവധകാവ്യം സർഗ്ഗം രണ്ട്)

തിലോത്തമാ സംഭവകാവ്യം ഒന്നാം സർഗ്ഗത്തിൻെറ ഒടുവിൽ പലതരം മരങ്ങളെപ്പററി പറയുന്ന ഒരു നീണ്ട ഭാഗമുണ്ട്. ആ വൃക്ഷങ്ങളെല്ലാം ദക്ഷിണബംഗാളിൽ കാണുന്നവയാണ്. ഗ്രാമജീവിതകാലത്ത് ഇവയെ മധുസൂദനൻ കാണുകയും നിരീക്ഷിക്കുകയും ചെയ്തിട്ടുണ്ട്. ദേവദാരു, ഗ്ലം, കദംബച്ചെടികൾ, ഭീമാകാരനായ ഇലവ്, സാലവൃക്ഷം, പന, ലാക്പാം, തെങ്ങ്, കമുക്, പുളിമരം, ഗ്ലാവ്, ഈന്തപ്പന, മുളങ്കൂട്ടം, തമാലവൃക്ഷം, ഷാമി, ഗാംഭാരി, നെല്ലി—തൻെറ കാവ്യവേദ്യാദ്യാനത്തിൽ കവി സംഭരിച്ച തരുലതാദികളിൽ ചിലതാണ് മേൽപ്പറഞ്ഞവ. ജൻമം നൽകിയ ഗ്രാമത്തെ മധുസൂദനൻ എന്നും വ്യക്തമായി ഓർത്തു. വേർഡ്സ്വർത്തിനും മാർസൽ പ്രൂസ്റ്റിനും പോലെ, കഴിഞ്ഞ കാലത്തിൻെറ അനുസ്മരണങ്ങൾ, അക്ഷയവും ആഴത്തിൽ വേരോടിയതുമായ സർഗ്ഗശക്തി സ്രോതസ്സായിരുന്നു കഥാപുരുഷനും. അദ്ദേഹത്തിൻെറ കവിതയുടെ അടിസ്ഥാനപരവും അവിസ്മരണീയവുമായ സവിശേഷത ഇതാണ്.

മധുവിൻെറ ഇളയവരായ രണ്ടു പുത്രൻമാർ മരിച്ചപ്പോൾ അമ്മയായ ജാഹ്നവി തീരെ തകർന്നു. അവരുടെ സമനില തെററി. ഗ്രാമത്തിൽനിന്നു തൻെറ കുടുംബത്തെ

കൽക്കത്തയിലേക്കു മാററി താമസിപ്പിക്കാൻ രാജനാരായണൻ തീരുമാനിച്ചു. അതിപ്രശസ്തരും ഭാരിച്ച വരുമാനമുള്ളവരുമായ മൂന്നു അഭിഭാഷകരിൽ ഒരാളായി ഉയർന്നു അദ്ദേഹം. കിദ്ദർപൂരിൽ സ്വന്തമായി വീടുമുണ്ടായിരുന്നു. അച്ഛൻ, അമ്മ, ഏകപുത്രൻ എന്നിവർ മാത്രമുള്ള കൊച്ചുകുടുംബത്തിലെ അംഗമായി അനന്തരം മധു ജീവിച്ചു. മാതാപിതാക്കളുടെ കണ്ണിലുണ്ണിയായിരുന്നു ആ ബാലൻ. അച്ഛനെ പിന്തുടർന്ന് അഭിഭാഷകവൃത്തിയിൽ പ്രവേശിക്കാനുള്ള വഴി തുറന്നുകിടന്നിരുന്നു. നഗരത്തിലും ഗ്രാമത്തിലുമുള്ള അളവററ പിതൃസ്വത്തിൻെറ അവകാശിയാകാനും, വളരെ വേഗത്തിൽ വികസിച്ചുകൊണ്ടിരുന്ന ഭാരതത്തിൻെറ തലസ്ഥാനനഗരമായ കൽക്കത്തയിൽ ധാരാളം വരുമാനമുള്ളതും ബഹുമാന്യവുമായ ഒരു ജീവിതവൃത്തിയിൽ പ്രവേശിക്കാനും എളുപ്പത്തിൽ സാധിക്കുമായിരുന്നു.

മധുവിൻെറ ജീവിതത്തിലെ രണ്ടു വർഷങ്ങൾ ശ്രദ്ധേയമാണ്. ജനിച്ചത് 1824-ൽ ആയിരുന്നു. ആ വർഷമാണ് ബൈറൺ മൃതിയടഞ്ഞത്. മധു കൽക്കത്തയിൽ എത്തിയത് 1832-ലും. സർ വോൾട്ടർ സ്കോട്ടും ഗോയ്ഥെയും മരിച്ചത് ആ ആണ്ടിലാണ്.

കൽക്കത്തയിലുള്ള ഒരു സ്കൂളിൽ മധുവിനെ ചേർത്തു. മധുസൂദനൻെറ ജീവിതകഥയിൽ, മററു പലതിലുമെന്നപോലെ, പഠിക്കാനയച്ച പള്ളിക്കൂടം ഏതെന്ന കാര്യത്തിലും സന്ദേഹമുണ്ട്. കിദ്ദർപൂരിലെ ഇംഗ്ലീഷ് പഠിപ്പിക്കുന്ന സ്കൂളിലാണ് ചേർത്തതെന്ന് ആദ്യത്തെ ജീവചരിത്രകാരൻ[2] അവ്യക്തമായി പ്രസ്താവിക്കുന്നു. ഈയിടയ്ക്ക് ദീർഘമായ ഗവേഷണത്തിനുശേഷം പണ്ഡിതൻമാർ മറെറാരു നിഗമനത്തിൽ എത്തിയിട്ടുണ്ട്. കിദ്ദർപൂരിൽ ആയിരത്തി എണ്ണൂററിനാൽപതുകൾവരെ സ്കൂൾ സ്ഥാപിക്കപ്പെട്ടില്ല എന്നതാണത്. ഒരു ഗ്രാമർ സ്കൂളിൽ (പേരൻറൽ അക്കാദമിക് ഇൻസ്റ്റിററ്യൂഷൻെറ ഒരു ശാഖ — പിന്നീട് അത് ഡോവ്ടൺ കോളേജായി) ആണ് മധു ചേർന്നത് എന്ന അവരുടെ അഭിപ്രായത്തിന് വളരെയധികം സാംഗത്യമുണ്ട്. ആ സ്കൂൾ സ്ഥാപിച്ചത് 1823-ലാ

യിരുന്നു. വെല്ലിങ്ടൺ സ്ക്വയറിനു സമീപമായിരുന്നു ആദ്യം അത് സ്ഥിതിചെയ്തിരുന്നത്. പിന്നെ പാർക്ക് സ്ട്രീററിലേക്ക് മാററി (1836–1842). ഒന്നും തറപ്പിച്ചുപറയാനാവില്ല. അക്കാലത്തെ സംബന്ധിക്കുന്ന രേഖകളെല്ലാം ചികഞ്ഞുനോക്കിയാലും ഒരു കാര്യം അംഗീകരിക്കാതെ തരമില്ല. മധുവിനെ ചേർത്തത് ലാൽ ബസാറിലെ ഒരു ഗ്രാമർ സ്കൂളിലാണ്; വെല്ലിങ്ടൺ സ്ക്വയറിലെ ഗ്രാമർ സ്കൂളിലല്ല. അതിനടുത്തുള്ള കോടതിവളപ്പിലേക്കു പോകുംമുമ്പ് അച്ഛൻ മകനെ സ്കൂളിൽ കൊണ്ടുവിട്ടിരുന്നു. വീട്ടിലേക്ക് മടങ്ങിപ്പോകുമ്പോൾ മകനെ കൂട്ടുകയും ചെയ്തു. പഴയ കാലങ്ങളിൽ ബ്രിട്ടനിൽ നിലവിലിരുന്ന വിദ്യാഭ്യാസരീതിയുടെ അവശിഷ്ടമെന്നാണ് ഗ്രാമർ സ്കൂൾ എന്ന സംജ്ഞകൊണ്ടു മനസ്സിലാക്കേണ്ടത്. (സ്ട്രാററ്ഫോർഡ് ഓൺ ഏവണിലെ ഗ്രാമർ സ്കൂൾ വിദ്യാർത്ഥിയായിരുന്നുവല്ലൊ ഷേക്സ്പിയർ). ഗ്രാമർ സ്കൂളുകളിൽ നിഷ്കൃഷ്ടമായ ബോധനരീതി നിലവിലിരുന്നു. അവിടെ മാനവികശാസ്ത്രങ്ങൾക്കായിരുന്നു പ്രാധാന്യം നൽകിയിരുന്നത്. പ്രസ്തുത സ്കൂളിൽ പഠിക്കുമ്പോൾ ലാററിനും ഹീബ്രുവും മധു വശമാക്കി. ഗ്രാമർ സ്കൂളിൽ അഞ്ചു വർഷക്കാലം പഠിച്ചു. 1837-ൽ ഹിന്ദു കോളേജിൽ ചേർന്നു.

പത്തൊൻപതാം നൂററാണ്ടിലെ നവോത്ഥാനകാലഘട്ടത്തിൽ, ഹിന്ദു കോജേിനുണ്ടായിരുന്ന പ്രാധാന്യത്തെപ്പററി പ്രകൃതത്തിൽ സൂചിപ്പിക്കേണ്ടതുണ്ട്. ഈ ചെറുഗ്രന്ഥത്തിലെ പ്രഥമവാക്യത്തിൽ പ്രസ്താവിച്ചതുപോലെ, നവോത്ഥാനത്തിൻെറ ഏററവും ധന്യമായ പരിണതഫലങ്ങളിലൊന്നായിരുന്നു മധുസൂദനൻ. 1817-ൽ സ്ഥാപിക്കപ്പെട്ടതു മുതൽ ഹിന്ദു കോളേജിനു നവോത്ഥാനചരിത്രത്തിൽ ഗണ്യമായ പങ്കാണ് വഹിക്കാനുണ്ടായിരുന്നത്. ചില സ്വകാര്യസ്ഥാപനങ്ങളിൽ ഇതിനിടെ ഇംഗ്ലീഷ് ഭാഷ അഭ്യസിപ്പിച്ചുതുടങ്ങിയിരുന്നു. അന്ന് കൽക്കത്തയിലെ ഇംഗ്ലീഷ് ഭാഷാദ്ധ്യാപകരുടെ ഇടയിൽ പ്രമുഖരായിരുന്നു ആർച്ചർ, ഫാരൽ, ബ്രൗൺ, ഡ്രമൺഡ്, ഷെർബോൺ, അരടൂൺപെട്രസ് (ഒടുവിൽ പറഞ്ഞ മൂവ

രുമാണ് അന്നത്തെ ആംഗ്ലോ-ഇന്ത്യൻ അദ്ധ്യാപകരിൽ ഏററവും പ്രശസ്തർ), കണ്ണിങാം, ഹാലിഫാക്സ്, യേററ്സ് തുടങ്ങിയവർ. അന്നു സാധാരണയായി ഇങ്ങനെ പറഞ്ഞുകേൾക്കാറുണ്ടായിരുന്നു: ''ജീവിക്കാൻ വഴിമുട്ടിയ ഇംഗ്ലീഷുകാരെല്ലാം — തകർന്നുകഴിഞ്ഞ പട്ടാളക്കാരൻ, പാപ്പരായ വ്യാപാരി, സകലതും നഷ്ടപ്പെട്ട ധൂർത്തൻമാർ — ഇവരെല്ലാം പള്ളിക്കൂടങ്ങൾ തുടങ്ങി.''[3] ഈ അവസരത്തിൽത്തന്നെ, ചിന്തിക്കുന്ന ഇടത്തരക്കാരായ ഹിന്ദുക്കളിൽ ഒരഭിപ്രായം രൂപംപൂണ്ടു. യൂറോപ്പിലെ കലാശാസ്ത്രവിഷയങ്ങളിൽ ഇൻഡ്യയിലെ യുവാക്കൾക്ക്, ഇംഗ്ലീഷ് മാദ്ധ്യമത്തിൽക്കൂടി, സനിഷ്കർഷമായ വിദ്യാഭ്യാസം ലഭിക്കുന്നത് വളരെയധികം പ്രയോജനമുളവാക്കുമെന്ന ചിന്താഗതി ശക്തിപ്രാപിക്കാൻ തുടങ്ങി. ഒടുവിൽ ഹിന്ദുകോളേജ് നിലവിൽവന്നു. ബ്രിട്ടീഷ് ആധിപത്യകാലത്ത് സ്ഥാപിക്കപ്പെട്ട എല്ലാ കലാലയങ്ങൾക്കും അതു മാതൃകയായി. ഹിന്ദു കോളേജിൻെറ സ്ഥാപനം, അക്കാലത്തെ ബംഗാളികളുടെ മേധാവികാസത്തിലുളവാക്കിയ സ്വാധീനം ആഴമേറിയതും സർവ്വസ്പർശിയുമായിരുന്നു. ബ്രിട്ടീഷ് ഇൻഡ്യയെപ്പററിയുള്ള ചരിത്രകൃതികൾ ഈ സ്വാധീനം വിശകലനം ചെയ്തിട്ടുണ്ട്.[4] ഹെൻറി ലൂയി വിവിയൻ ഡെറോസിയോ (1809–31) യുടെ നാമവുമായി ഏതാണ്ട് സമ്പൂർണ്ണമായി ബന്ധപ്പെട്ടിരിക്കുന്നു ഹിന്ദു കോളേജ് ചരിത്രത്തിൻെറ പ്രഥമഘട്ടം. ഒരു പോർട്ടുഗീസുകാരനായിരുന്നു ഡെറോസിയോയുടെ പിതാവ്. ഇംഗ്ലീഷിൽ രചന നടത്തുന്ന കവിയെന്ന നിലയിൽ ഡെറോസിയോ ഏറെ പ്രതീക്ഷയുളവാക്കി. അസാധാരണമായ പ്രാഗല്ഭ്യമുള്ള അദ്ധ്യാപകനുമായിരുന്നു. (വളരെ ചെറുപ്പത്തിൽ, 22-ാം വയസ്സിൽ അദ്ദേഹം നിര്യാതനായി). സ്വശിഷ്യരിൽ അദ്ദേഹം ചെലുത്തിയ പ്രേരണ അവർവഴി പിന്നീട് അന്യരിലേക്കും പ്രസരിക്കുകയായി. സമൂഹത്തിൽ നിലവിലിരുന്ന പ്രാകൃതവിശ്വാസങ്ങൾക്കും അനാചാരങ്ങൾക്കും എതിരായി ബഹുമുഖവും, ദൂരവ്യാപകഫലമുളവാക്കിയതുമായ ഒരു ബുദ്ധിപര-സാമൂഹികപ്രത്യാഘാതത്തിന് അത് പ്രചോദനം നൽകി. കവിയായ

ഡെറോസിയോ (ഇംഗ്ലീഷിലാണ് രചന) വളരെയധികം പ്രതീക്ഷയുളവാക്കി. മാക്സ്മുള്ളറും, കിപ്ളിങ്ങും, സെയിൻറ്സ്ബറിയും, വില്യം മൈക്കൽ റോസ്സെററിയും, ഡി. എൽ. റിച്ചേർഡ്സണും, തോരുദത്തും അദ്ദേഹത്തിന്റെ കവിതയെ പ്രകീർത്തിച്ചു. ഹിന്ദു കോളേജിൽ അദ്ധ്യാപകനായി 1826-ൽ പ്രവേശിച്ചു. ബുദ്ധിപരമായ സാഹസികതയുള്ള, പ്രഗല്ഭരായ, യുവബംഗാളികളുടെ ഒരു വ്യൂഹം തനിക്കു ചുററും ഒരുക്കുവാൻ അദ്ദേഹത്തിനു വേഗംതന്നെ സാധിച്ചു. ഡെറോസിയൻസ്, യുവബംഗാളികരം, എന്നൊക്കെയാണ് നഗരത്തിൽ അവർ അറിയപ്പെട്ടത്. പ്രബോധനകാലഘട്ടത്തിലെ യുക്ത്യധിഷ്ഠിതതത്ത്വചിന്തയിൽ തികച്ചും നിഷ്ണാതനായിരുന്നു ഡെറോസിയോ. യുവത്വത്തിലേക്കു കടന്നവരായ ശിഷ്യരുടെ മനസ്സുകളിൽ അദ്ദേഹത്തിന്റെ വാദഗതികളും ആശയപ്രകടനങ്ങളും ശക്തമായ പ്രതികരണങ്ങരം സംജാതമാക്കി. ബിംബാരാധന, ജാതിവ്യവസ്ഥ, ദ്വൈതവാദം, നിരീശ്വരവാദം, വിധിവിശ്വാസം, സാഹിത്യം, ദേശസ്നേഹം എന്നീ വിഷയങ്ങളെ അധികരിച്ചുള്ള വാദപ്രതിവാദങ്ങളിൽ അവർ വ്യാപൃതരായിരുന്നു. (മാതൃഭൂമിയെ ''അമ്മേ'' എന്നു ആദ്യമായി സംബോധന ചെയ്ത ഭാരതീയനാണ് ഡെറോസിയോ). ഈദൃശമായ ബുദ്ധിവ്യാപാരഫലമായി ചെറുപ്പക്കാരിൽ പലർക്കും മതവിശ്വാസം നഷ്ടപ്പെട്ടു. ചിലർ ഹിന്ദു മതത്തിനും സാമൂഹികപാരമ്പര്യങ്ങരംക്കും എതിരായി തിരിഞ്ഞു. മദ്യപിക്കാനും പശുവിറച്ചി ഭക്ഷിക്കാനും പലരും ആരംഭിച്ചു. (രണ്ടാമതു പറഞ്ഞ കാര്യം ഹിന്ദുമതവിശ്വാസികരംക്കിടയിൽ വ്യാപകമായ പ്രതിഷേധമുളവാക്കി). ബഹുമാന്യരായ പല പൗരമുഖ്യരിൽനിന്നുമുള്ള പരാതികരം വർദ്ധിച്ചപ്പോരം, കോളേജധികൃതർ പരിഭ്രാന്തരായി. തുടർന്നു കോളേജിലെ വിസിറററായിരുന്ന ഡോ: ഹൊറസ് ഹെയ്മൻ വിൽസൺ, ഡെറോസിയോയോടു സമാധാനം ആവശ്യപ്പെട്ടു. മറുപടി നൽകിയിട്ടും രാജിവയ്ക്കാൻ നിർബ്ബന്ധിതനായി. കുറച്ചു മാസങ്ങരംക്കകം, 1831 ഡിസംബറിൽ, വിഷൂചികാ ബാധയെ തുടർന്ന്, അദ്ദേഹം ദിവംഗ

തനായി. ഡെറോസിയോയുടെ ക്ലാസ്സുകളിലും ഗൃഹാന്ത രീക്ഷത്തിലുംനിന്നു ഊറിനിറഞ്ഞ ബുദ്ധിപരവും സദാചാരപരവുമുായ നീർച്ചുഴി വളരെ വേഗം പരന്നൊഴു കുകയായി. തൽഫലമായി സർഗ്ഗരചനയും,[5] ദേശീയ ചിന്താഗതിയും, വിദ്യാഭ്യാസസംരംഭങ്ങളും, മതപരവും സാമൂഹികവുമായ പരിഷ്കരണവും ക്രിസ്തുമതത്തി ലേക്കുള്ള പരിവർത്തനവും ഒക്കെ സംഭവിച്ചു. ഡെറോ സിയോ മരിച്ച് പല വർഷങ്ങൾ കഴിഞ്ഞ ശേഷമാണ് മധു സൂദനൻ ഹിന്ദു കോളേജിൽ ചേർന്നത്. എന്നിരുന്നാ ലും, തങ്ങളുടെ ഐഹികസ്വർഗ്ഗമായ ഇംഗ്ലണ്ട് സന്ദർ ശിക്കാൻ വെമ്പുന്നവരും, ഡെറോസിയോ തുടക്കമിട്ട സ്വത ന്ത്രചിന്താസരണിയിൽനിന്നു തുടർന്നു ആവേശംകൊണ്ടവ രുമായ കോളേജ് വിദ്യാർത്ഥികളെപ്പോലെതന്നെയായിരു ന്നു മധുവും. മധുസൂദനൻെറ ആദ്യകാലജീവിതത്തെ ഏററ വും ഗണനാർഹമാക്കുന്നത് അദ്ദേഹത്തിൻെറ പ്രതിഷേധ സ്വഭാവമുള്ള സമീപനമാകുന്നു. ഹിന്ദു കോളേജിൻെറ അന്തരീക്ഷത്തിൽതന്നെയും അതു ത്രസിച്ചുനിന്നു. കൽ ക്കത്തയിലെ വിദ്യാസമ്പന്നരായ ബംഗാളികൾ പത്തൊമ്പ താം നൂററാണ്ടിൻെറ മൂന്നാം ദശകം മുതൽതന്നെ ആ വായു ശ്വസിച്ചുപോന്നു. യൂറോപ്പുമായി ബന്ധമുള്ള എല്ലാ ററിനോടും — പെരുമാററരീതി, സമൂഹജീവിതം, സാഹി ത്യം, ആഹാരനീഹാരാദികൾ, മതം, തത്ത്വചിന്ത മുതലായവ യോടെല്ലാംതന്നെ — മധുവിന് ഉൽക്കടമായ അഭിനിവേശ മുണ്ടായിരുന്നു. സ്വന്തം നാടും പശ്ചിമയൂറോപ്പും തമ്മിൽ വലിയ അന്തരമാണ് ഹിന്ദു കോളേജ് വിദ്യാർ ത്ഥികൾ കണ്ടത്. അതാണ് മുൻപറഞ്ഞ താൽപര്യത്തി നു നിദാനമായത്. മധുസൂദനൻ അന്നു രചിച്ച ഒരു പ്രബന്ധത്തിൽതന്നെയും ആ വൈജാത്യബോധം പ്രസ്പ ഷ്ടമായിരുന്നു. അന്നു ഗവർണ്ണർജനറലിൻെറ കൗൺസി ലിൽ അംഗമായിരുന്ന സി. എച്ച്. കാമറോൺ നൽകിയ സ്വർണ്ണമെഡലിന് ആ പ്രബന്ധം അർഹമാകുകയും ചെയ്തു. ഹിന്ദു സ്ത്രീകളെ വിദ്യാഭ്യാസം ചെയ്യി പ്പിക്കേണ്ടതിൻെറ അവശ്യകതയെപ്പററിയായിരുന്നു ആ പ്രബന്ധം. അങ്ങനെയായാൽ, കുട്ടികളെ ചെറുപ്പംമുത

ലേ വിദ്യാഭ്യാസം ചെയ്യിക്കുന്ന വിഷയത്തിൽ, അത് വള രെയധികം സൽഫലം ഉളവാക്കാനിടയുണ്ട്. തൻമൂലം കുടുംബജീവിതത്തിൽതന്നെയും പൊതുവെ സംതൃപ്തി യുണ്ടാകും. ഇക്കാര്യങ്ങൾ പരസ്പരം ബന്ധപ്പെടുത്തി ആ ലേഖനത്തിൽ പ്രതിപാദിച്ചിരുന്നു. 574 വാക്കുകൾ മാത്രമുള്ള ഈ ലഘുപ്രബന്ധത്തിൽനിന്നു ചില വാക്യ ങ്ങൾ താഴെ ഉദ്ധരിക്കുന്നു.

''ഒരു ജനതയെ പരിഷ്കൃതിയിലേക്കും സംശുദ്ധി യിലേക്കും ആനയിക്കുന്ന പിഴയ്ക്കാത്ത മാർഗ്ഗം സ്ത്രീ കളുടെ ഇടയിൽ വലിയ തോതിൽ അറിവ് വ്യാപിക്കുകയാ കുന്നു. എന്തെന്നാൽ ഭാവിയിലെ തത്ത്വചിന്തകനിലും കവിയശഃപ്രാർത്ഥിയിലും ആദ്യമായി ഭാവസ്ഫുരണ ങ്ങൾ ഉളവാക്കുന്നത് മാതാവാകുന്നു. പ്രബുദ്ധയായ ജീവിതസഖികളുള്ള പുരുഷൻെറ ജീവിതസൌഖ്യം അന്യൂനമാണ്. ഇൻഡ്യയിൽ പൂർവദേശരാജ്യങ്ങളിലെല്ലാ മെന്നുതന്നെ പറയട്ടെ, സ്ത്രീയെ ഗണിക്കുന്നത് പുരുഷ ൻെറ മൃഗീയകാമനകളെ തൃപ്തിപ്പെടുത്താനായി മാത്രം സൃഷ്ടിക്കപ്പെട്ടിരിക്കുന്നതായിട്ടാണ്. സർവേശ ൻെറ ഉദ്ദേശ്യത്തെപ്പററിയുള്ള പാമരമായ ഈ മൂഢസ ങ്കൽപമാണ് സ്ത്രീയുടെ ദുഃഖത്തിനു പ്രധാനമായും നിദാനം. ആ സങ്കൽപത്തിൻെറ അടിസ്ഥാനത്തിൽ, സ്ത്രീകൾ ബുദ്ധിശക്തിയിൽ പിന്നോക്കമാണെന്നു മാത്രമല്ല, സംസാരിക്കാൻ കഴിവുള്ള ഒരുവക മൃഗങ്ങളേ ക്കാൾ അവർ മെച്ചമല്ലെന്നുവരെ വരുത്തിക്കൂട്ടുവാൻ യത്നിച്ചുകാണുന്നു''.

(ബി. പി. മജുംദാർ, ''ഇംഗ്ലീഷ് വിദ്യാഭ്യാസ ത്തിൻെറ ആദ്യ കനികൾ'', 221 – 222)

ഇംഗ്ലീഷിലും ഗണിതശാസ്ത്രത്തിലും സമാനവൈഭ വമാണ് ഹിന്ദുകാളേജ് വിദ്യാർത്ഥിയായിരിക്കുമ്പോൾ മധുസൂദനൻ പ്രദർശിപ്പിച്ചത്. ഒരിക്കൽ തൻെറ സഹപാ ഠിയായ ഭൂദേവ് മുഖർജിയുമായി (പിൽക്കാലത്ത് അദ്ദേ ഹം ബംഗാളിയിലെ ശക്തിധനനായ ഗദ്യകാരനും സമു ന്നത ധിഷണാസമ്പന്നനുമായിത്തീർന്നു) ഒരു തർക്കമുണ്ടാ യ കഥ പറഞ്ഞുകേട്ടിട്ടുണ്ട്. പ്രശ്നം ഇതായിരുന്നു:

ആരാണ് കൂടുതൽ വലിയ ജീനിയസ്—ഷേക്സ്പിയ റൊ ന്യൂട്ടണൊ? മധു തറപ്പിച്ചുപറഞ്ഞു: മനസ്സുവച്ചിരു ന്നെങ്കിൽ ഷേക്സ്പിയർക്ക് ന്യൂട്ടണെപ്പോലെ മഹാനായ ശാസ്ത്രകാരനാകാമായിരുന്നു; എന്നാൽ ഗണിതശാസ്ത്ര ജ്ഞനിൽ കവിപ്രതിഭയുടെ അങ്കുരം ഇല്ലായിരുന്നു. അധികദിവസങ്ങരം കഴിയുന്നതിനുമുമ്പ്, വി. എൽ. റീസിൻെറ കണക്കുക്ലാസ്സിൽ, ഒരു ചോദ്യത്തിനു ഉത്തരം പറയാൻ ആർക്കുംതന്നെ കഴിയാതെവന്നു. അപ്പോരം ബ്ലാക്ക് ബോർഡിനടുത്തു ചെന്നു മധു ഉത്തരമെഴുതി. എന്നിട്ട് സഹപാഠികളോട് ഗമയോടെ പ്രഖ്യാപിച്ചു: ''അപ്പോരം ഷേക്സ്പിയർക്ക് ന്യൂട്ടണാകാൻ കഴിയും, വിചാരിച്ചാൽ''.

അക്കാലത്ത് ഹിന്ദു കോളേജ് അദ്ധ്യാപർക്കിടയി ലെ മുഖ്യജ്യോതിസ്സ് ക്യാപ്ററൻ ഡേവിഡ് ലെസ്റ്റർ റിച്ചേർഡ്ഡൺ (1801—1865) ആയിരുന്നു. ജോർജിയൻ കാലഘട്ടത്തിലെയും പൂർവ വിക്ടോറിയൻ യുഗത്തിലെ യും സുപ്രസിദ്ധസാമൂഹികസേവകനും പത്ര പ്രവർ ത്തകനും മുൻ നിരയിലുള്ള ബന്താമിസ്റ്റുമായിരുന്ന ജയിംസ് സിൽക്ക് ബക്കിങ്ഹാമിൻെറ സുഹൃത്തായിരു ന്നു ക്യാപ്ററൻ റിച്ചേർഡ്സൺ വളരെ പ്രസിദ്ധി നേടി. ബംഗാളി യുവാക്കളിൽ ശക്തമായ സ്വാധീനം ചെലുത്താനും അദ്ദേഹത്തിനു കഴിഞ്ഞു. അവരുടെ കൂട്ടത്തിൽ ഗണനീയരായ പലരുമുണ്ട്. രാജനാരായണ ബോസ്, ദിഗംബര മിത്ര, പെയറി ചന്ദ്രമിത്ര, ദക്ഷി ണരഞ്ജൻ മുഖർജി, ഭൂദേവ മുഖർജി എന്നിവരാണ് ചിലർ. മധുസൂദൻ ദത്ത് തീർച്ചയായും, ആ കൂട്ടത്തിൽ പെടുന്നു. കവിത എഴുതുമായിരുന്നു റിച്ചേർഡ്സൺ എങ്കിലും പത്തൊൻപതാം നൂററാണ്ടിലെ സാഹിത്യ ചരി ത്രത്തിൽ അദ്ദേഹത്തിൻെറ പേരു പറഞ്ഞുകാണുന്നില്ല. (റിച്ചേർഡ്സൻെറ കവിതാസമാഹാരത്തിൻെറ അച്ചടിച്ച പ്രതികരം ബോഡ്ലിയൻ ലൈബ്രറിയിൽ ഞാൻ 1945-ൽ കാണുകയുണ്ടായി. അവയുടെ താളുകരം മുറിക്കപ്പെട്ടിരു ന്നില്ല). അദ്ദേഹത്തിൻെറ ചില കവിതാസമാഹാരങ്ങരം അച്ചടിച്ചു പ്രസിദ്ധം ചെയ്തിരുന്നു. അന്നത്തെ ചില

വാർഷികപ്പതിപ്പുകളിലാണ് പല കവിതകളും അച്ചടിച്ചു വന്നത്. 'അഥെനെയം'പോലെ വളരെ പ്രശസ്തമായ മാസികകളിലും അവ പ്രത്യക്ഷപ്പെട്ടു. അന്യാദൃശമാം വണ്ണം ചിന്തയെ ഉദ്ദീപിപ്പിക്കുന്ന പ്രഭാഷകനായിരുന്നിരിക്കണം അദ്ദേഹം. ശ്രോതാക്കളിൽ അദ്ദേഹത്തിന് ഉളവാക്കാൻ കഴിഞ്ഞ പ്രതികരണത്തിനു സാക്ഷ്യം വഹിക്കുന്നു, മെക്കാളെയുടെ പ്രശംസ. റിച്ചേർഡ്സണിന്റെ കരുത്തുററ പ്രോൽസാഹനം പിന്തുണയ്ക്കുണ്ടായിരുന്നതിനാൽ, ഇൻഡ്യയിലെ നിരവധി സാഹിത്യമാസികകളുമായി ബന്ധപ്പെടാൻ മധുസൂദനനു സാധിച്ചു. ദി ബംഗാൾ സ്പെക്റേറററർ, ലിററററി ഗ്ലീനർ, കൽക്കത്താ ലിററററി ഗസററ്, ലിററററി ബ്ലോസം, കോമെററ് എന്നിവ അക്കൂട്ടത്തിൽ പെടുന്നു. തന്റെ കറെ കവിതകൾ അവയിൽ പ്രസിദ്ധീകരിച്ചു കണ്ടു മധു ചരിതാർത്ഥനായി. താഴെ കൊടുത്തിരിക്കുന്ന കവിതകൾ, അനുകരണപരവും കൃത്രിമവുമാണെങ്കിലും, കാവ്യമാധ്യമത്തെ കൃതഹസ്തമായി കൈകാര്യം ചെയ്യാനുള്ള കഴിവു തെളിയിക്കുന്നു.

## ഗാനം

ഞാനൊരു തരുണിയെ പ്രേമിച്ചു,
ഇന്ദ്ര നീലക്കണ്ണുള്ള തരുണിയെ:
ഹാ! മുഗ്ദ്ധസൌന്ദര്യമുണ്ടാ തരുണിക്ക്!
പക്ഷേ തിരസ്കാരം കൊണ്ടവൾ
പലപ്പോഴും തിരിച്ചു തന്നൂ
ഹാ! എന്റെ പ്രീതിയും വാൽസല്യവും
നെടുവീർപ്പുതിർന്നു ഞാനവൾക്കുവേണ്ടി;
എന്നുമെന്നും വീർപ്പിടും,
ഹാ! ഒരിക്കലും അവളെന്റേതായില്ലെങ്കിലും.
നീറുന്ന ഹൃത്തിന്റെ ഈ കറുത്ത നഭസ്സിൽ
അവൾക്കുമാത്രമെ
ഹാ! പ്രകാശം ചൊരിയാനാവൂ.

(കൃതികൾ, പേ. 444)

## മറെറാരു മഹിളയ്ക്ക്

എന്നെപ്പററി ഹാ! ഒരു ചിന്തയുതിരുമോ
ദുഃഖം കിനിയുമീ വരികരം നിൻ ദൃഷ്ടിയിൽ
വിരിയുമ്പോരം;
സ്മരിക്കയോമനെ യക്ഷണം സദാ നിനക്കായി
വിഗണിത നിശ്വാസമുതിരുവോനെ.

(കൃതികരം, പേ. 440)

## ഗാനം

i

ഭൂമിയെപ്പോലാണ് ഞാൻ, ബാലാ
എപ്പോഴുമൊരേ സൂര്യനുചുററും കറങ്ങുന്നു;
സന്തോഷസന്താപത്തിൻ ഋതുക്കരം, ബാലാ,
ഉണ്ടെനിക്കോടുമ്പോളവളെപ്പോലെ തന്നെ.

ii

മൃദു നയനങ്ങളവളുടെ ഹാ! നനുത്ത നോട്ടം, ബാലാ,
സുമധുരമവളുടെ ഹൃദ്യസ്മേരവും,
സുശക്തമാസ്മരികതയുടെ മോഹവലംപോൽ, ബാലാ,
പുളകം പൂശും തെളിനീർധാരയെ മാടിവിളിക്കുന്നു.

iii

ഇഴുകിയിറങ്ങും കാർമേഘംപോൽ പക്ഷേ, ബാലാ
പ്രസന്നമാ നെറുകയെയമർഷം പൊതിയുമ്പോരം,
ഉറഞ്ഞുകൂടും തൽസമയം ശൈത്യം ഹാ ബാലാ,
ഇരുളും വ്യഥകൊണ്ടെൻ ഹൃത്തിനെ ജഡമാക്കും.
(ഒടുവിലത്തെ രണ്ടു ശ്ലോകങ്ങരം വിട്ടുകളഞ്ഞിട്ടുണ്ട്.
കൃതികരം, പേ: 442).

ഹിന്ദു കോളേജിൽ മധുസൂദനൻ പഠിക്കുമ്പോരം രചിച്ച ഇംഗ്ലീഷ് കവിതയുടെ ചില മാതൃകകളാണിവ. ഭാവപരമായി ഇവയിൽ പുതുമയോ ആഴമോ കാണാനാവില്ല. അതേസമയം രൂപപരമായാണെങ്കിൽ മാതൃഭാഷയേക്കാരം മറെറാരു ഭാഷയിൽ എഴുതുന്നതിൽ കൂടുതൽ കഴിവു നേടുന്നതായി കാണാം. മധു എഴുതിയ ഒരു സോണററ് നോക്കുക.

## ഗീതകം

(ഹിന്ദു കോളേജിൽവച്ചു എഴുതിയത്):

ഹാ! ഹൃദയം എത്ര മുദിതമാകുന്നു, മാതൃഭൂമിയുടെ
നെറുകയിലണിയാൻ ഈ ധാത്രിഗേഹം കരുണാർദ്രമായി
ഭാവി കുഡ്മളങ്ങളെ ഊട്ടിവളർത്തുന്നതുകാണുമ്പോൾ!
ആരോരുമറിയാതെ അവ ഉൽഫുൽല്ലമാകുന്നു:
നവഭഗിനികളാരചിച്ച കവിപ്പട്ട പുഷ്പചക്രങ്ങളാൽ
അവർ കിരീടമണിയാം: അവരുടെ 'മാലാഖനാവു'കളാൽ
മാസ്മരിക ഗാനാമൃതത്തിൽ ലോകത്തെ മയക്കാം:
ഓരോ സ്വനത്തിന്റേയും പ്രതിധ്വനിയെ കാലം
യുഗാന്തരങ്ങളിലേക്കു പ്രസരിതമാക്കാം;
ഇവിടുള്ള ചിലർ ന്യൂട്ടന്റെ സമീക്ഷണദൃഷ്ടിയോടെ
നക്ഷത്രങ്ങളുടെ നിഗൂഢയാനമാർഗ്ഗം
നിരീക്ഷിക്കാം;
അഥവാ ഗോളസമുച്ചയങ്ങളുടെ ആവൃതവദനം
വിസ്മയംകൊണ്ട മനുഷ്യയക്ഷുസ്സുകൾ
ദേവനെപ്പോലെ വിപാടനംചെയ്യാം;
അങ്ങനെ സ്വനാമങ്ങൾ അനശ്വരതയ്ക്ക് അടിയറവക്കാം.

(കൃതികൾ, പേ: 448).

ഇതേ വിഷയത്തെക്കുറിച്ചുള്ള ഡെറോസിയോയുടെ ഒരു ഗീതകത്തെയാണ് ഇത് ഓർമ്മിപ്പിക്കുന്നത്. 1831-ൽ അദ്ദേഹത്തിന്റെ മരണശേഷം അത് പ്രസിദ്ധീകൃതമായി.

യുവകുസുമങ്ങളുടെ ഇതളുകൾപോലെ വിടരുന്ന
മേധയുടെ സ്വച്ഛവികാസത്തെ, ബുദ്ധിപ്രഭയെയും
കഴിവുകളെയും തളച്ചിടുന്ന അദൃശ്യശക്തിയുടെ
സുഖകര ലഘൂകരണത്തെ, ഞാൻ സംവീക്ഷിക്കുന്നു.
(സൌഖ്യദമായ ഗ്രീഷ്മവിനാഴികയിൽ പറക്കമുററാത്ത
കിളികളെപ്പോലെ) പക്ഷംവിടർത്തി നിങ്ങൾ
ശക്തിപരീക്ഷിക്കുന്നു. ഹാ! ഭൂമിയുടെ ചടുല
വാതകങ്ങൾ,
നവാവബോധത്തിന്റെ ശുദ്ധിവിതറുന്ന ഏപ്രിൽ മഴ,
അതിന്റെ സ്വാധീനം പ്രസരിപ്പിക്കുന്നു. സത്യത്തിന്റെ

അധിനായകത്വത്തെ നിങ്ങൾ ആരാധിക്കുന്നു.
എന്താഹ്ലാദമാണ് എന്നിലേക്ക് വർഷിതമാകുന്നത്!
നിങ്ങൾ നേടാനിരിക്കുന്ന വിജയശിരോലങ്കാരങ്ങൾ
പ്രശസ്തി തുന്നുന്നത്, ഭാവിയുടെ മുകുരത്തിൽ
കാണുമ്പോൾ,
അറിയുന്നു ഞാൻ, വ്യർത്ഥമായില്ല മൽ ജീവിതമെന്ന്.

സാന്ദർഭികമായി പറയട്ടെ, ഗീതകങ്ങൾ എഴുതിയ ആദ്യത്തെ ഇൻഡ്യൻ കവി ഡെറോസിയോയും രണ്ടാമൻ മധുസൂദനനുമായിരുന്നു. ഈ ആദ്യകാല സോണററുകൾ എഴുതിയത് ഇംഗ്ലീഷിലാണ്.

ഹിന്ദു കോളേജിൽ പഠിക്കുമ്പോൾ, മധുസൂദനൻ അനേകം ഇംഗ്ലീഷ് കവിതകൾ എഴുതി. അവ അന്നത്തെ ഇംഗ്ലീഷിലുള്ള ആനുകാലികങ്ങളിൽ പ്രസിദ്ധീകരിച്ചു. (അവയിൽ ചിലതിനെപ്പററി മുകളിൽ പരാമർശിക്കുകയുണ്ടായി). ഒരു കാര്യം ഓർക്കേണ്ടതുണ്ട്. ഇംഗ്ലീഷിൽ ഇൻഡ്യക്കാർ സാഹിത്യസൃഷ്ടി (വിശേഷിച്ചും കവിതയിൽ) നടത്തുന്നത് ഏതോ മഹാകാര്യമായി ദുരഭിമാനം കൊള്ളുന്നു. ഇൻഡ്യ സ്വതന്ത്രയായിട്ടും, ആ പൊങ്ങച്ചം കാണിക്കൽ ഇന്നും തുടർന്നുപോരുന്നു. 1830-നു ശേഷം നിരവധി ദശകങ്ങളിൽ അത് വ്യാപിച്ചിരുന്നു. വിദേശത്തു ചില കവിതകൾ പ്രസിദ്ധപ്പെടുത്തുക, ഒരു ആംഗ്ലേയ നിരൂപകനോ (ഇന്ന് അത് അമേരിക്കക്കാരനുമാകാം) പടിഞ്ഞാറുള്ള ഏതെങ്കിലും ആനുകാലിക പ്രസിദ്ധീകരണമോ മുതുകിൽ തട്ടി മിടുക്കനെന്ന് അഭിനന്ദിക്കുക, കവി പ്രസിദ്ധനാകുകയായി.[6] ഇംഗ്ലീഷിൽകൂടിയുള്ള സാഹിത്യ യത്നങ്ങളിൽ സ്വയം അഭിമാനിക്കുന്നവരായിരുന്നു മധുവും സമകാലീനരും. അവരുടെ കത്തുകളും മററു പ്രസ്താവനങ്ങളും ആ വസ്തുത വെളിപ്പെടുത്തുന്നു.

മധുസൂദനന്റെ ഹിന്ദു കോളേജ് കാലഘട്ടത്തിലെ കവിതകൾ (അവ ഇംഗ്ലീഷിലായിരുന്നു) രചിക്കപ്പെട്ടത് 1840-നും 42-നും ഇടയ്ക്കാണ്. അന്നു കവിക്ക് പതിനേഴ് വയസ്സുണ്ട്. ഇതിനകം ചില ഷേക്സ്പിയർ

കൃതികൾ വായിച്ചിരുന്നു. (മിൽട്ടണെപ്പററി യാതൊരു സൂചനയുമില്ല). പോപ്പ്, പതിനെട്ടാം ശതാബ്ദത്തിന്റെ ഒടുവിലുള്ള കവികൾ, ചില കാൽപനിക കവികൾ എന്നിവരും പരിചിതമായിരുന്നു. മധുസൂദനു വളരെ ഇഷ്ടമുള്ള കവിയായിരുന്നു വേർഡ്സ് വർത്ത്. 1842-ൽ ബ്ലാക്ക്‌വുഡ് മാഗസിനു തന്റെ കുറെ കവിതകൾ ഒന്നിച്ച് അയച്ചുകൊടുത്തു. അവയുടെ സമർപ്പണം താഴെ കാണും പോലെയാണ്:

> ''കവിയായ വില്യം വേർഡ്സ് വർത്തിന് അദ്ദേഹത്തിന്റെ പ്രതിഭയുടെ ഒരു വിദേശീയാരാധകൻ ഈ കവിതകൾ അത്യാദരപൂർവം സമർപ്പിക്കുന്നു''.
>
> — രചയിതാവ്.

തെളിവുകൾവച്ചു നിരീക്ഷിച്ചാൽ, ഭാരതീയനായ ഒരു അനുവാചകൻ യൂറോപ്പിലെ ഒരു സാഹിത്യകാരനെ ശ്ലാഘിക്കുന്നതിന്റെ ആദ്യത്തെ സാക്ഷിപത്രമാണിത്. ദ്വാരകനാഥടാഗോർ (രവീന്ദ്രനാഥിന്റെ പിതാമഹൻ) ചാൾസ് ഡിക്കൻസുമായി ആദരപൂർവം ബന്ധപ്പെടുന്നതിന് ഒരു സംവത്സരം മുമ്പാണ് ഈ സംഭവം.[7] വേർഡ്സ് വർത്തിന്റെ സ്വാധീനം പ്രകടമാണ്, പ്രമേയവും രീതിയും സംബന്ധിച്ചിടത്തോളം, ഈ ഇൻഡ്യൻ യുവകവി രചിച്ച സോണററുകളിൽ. മററ് ഇംഗ്ലീഷ് കവികളെയും മധുസൂദൻ ഇഷ്ടപ്പെട്ടിരുന്നു. (ബോൺസ്, ക്രാബ്, ക്യാംപ്ബെൽ, സതി, കോളറിഡ്ജ്, ഷെല്ലി — ആന്തരിക തെളിവുകളിൽനിന്നുള്ള അനുമാനമനുസരിച്ച്). എന്നാൽ ഏററവും കൂടുതൽ ഇഷ്ടപ്പെട്ടത് ടോം മൂറിനേയും ബൈറണേയുമായിരുന്നു. തന്റെ ചിന്തകളും വികാരങ്ങളും മധു തുറന്നുകാണിക്കാറുണ്ടായിരുന്നത് ഗൌർദാസ് വൈശാഖിനോടാണ്. 1842 നവംബർ 25-ന്, ദാസിന് ഇങ്ങനെ എഴുതി: ''എനിക്ക് ഏററവും പ്രിയംകരനായ ബൈറന്റെ ജീവിതകഥ ടോം മൂർ എഴുതിയത് ഞാൻ വായിക്കുകയാണ്. മനോഹരമായ കൃതി, എന്നു തീർത്തു പറയാം. ഹാ! എന്റെ ജീവചരിത്രം, ഞാൻ ഒരു വലിയ കവിയാകുന്നപക്ഷം, താങ്കൾ എഴുതുന്നതു കാണാൻ ഞാൻ എത്ര കൊതിക്കുന്നുവെന്നൊ'' . . . മധു

സൂദൻ ദത്ത് ഒരു വലിയ കവിയായിത്തീർന്നു. മഹാൻമാരായ ഭാരതീയകവികളിൽ ഒരാളായി, തീർച്ച. പക്ഷേ സുഹൃത്തുക്കളിലാരുംതന്നെ, ഗൌർദാസ് വൈശാഖോ മററാരെങ്കിലുമോ, ആ ജീവചരിത്രം രചിച്ചില്ല.

മധുവിൻെറ ആദ്യകാലകവിതകളിൽ വൈവിധ്യമുണ്ട്. ചെറിയ ഭാവഗീതങ്ങൾ, (അവ കാൽപനികമായ ദുഃഖോപാസനയെ അനുകരിക്കുന്നു), നിരവധി സോണററുകൾ (സോണററ് ബ്ലാങ്ക് വേഴ്സിലെഴുതാനുള്ള ധീരമായ പരീക്ഷണമാണ് അവയിലൊന്ന്), സൂത്രപ്രായമായ കാവ്യഖണ്ഡങ്ങൾ എല്ലാം അവയിൽ പെടുന്നു. ''കിങ് പോറസ്'' എന്ന ഒരു നീണ്ട കവിതയുമുണ്ട്. ഇരുപതു വരികളുള്ള ആറു ഖണ്ഡങ്ങളായി സംവിധാനം ചെയ്ത ഈ കാവ്യം യുവാവായ കവിയുടെ ദേശസ്നേഹത്തിന് സാക്ഷ്യം വഹിക്കുന്നു. ഇംഗ്ലീഷിലെ കാൽപനികകവിതയുടെ വേലിയിറക്കദശയിൽ ഉൾപെടുന്നവയാണ് ഈ കവിതകൾ, രചനാ രീതിയെ സംബന്ധിച്ചിടത്തോളം. ബലഹീനവും അതിഭാവുകത്വത്തിൽ കുതിർന്നതുമായ ശൈലിയും സ്വരവുമാണവയിൽ കാണുക. അക്കാലത്തെ 'ആനുവൽസി'ലെ സ്ഥിരം രീതിയായിരുന്നു ഇത്. മുപ്പതുകളിലെ ഏററവും പ്രചാരമുള്ള ആനുവലായിരുന്നു 'ഫൊർഗററ് മി നോട്ട്'. മധുസൂദൻ അതു വായിക്കാറുണ്ടായിരുന്നു.

രസനീയമായ ഒന്നുംതന്നെ ഈ കവിതകളിൽ ഞാൻ കാണുന്നില്ല. ഇത്തരം പദ്യങ്ങൾ ചമയ്ക്കുന്ന ഒരു പതിനേഴുകാരന് വായനക്കാരിൽനിന്നു പ്രതീക്ഷിക്കാവുന്നത്, ഒരു കാരണനവനിൽനിന്നു ലഭിക്കുംപോലുള്ള തോളിൽ തട്ടലാണ്. എന്നിട്ട് ഏതാണ്ടിങ്ങനെ ഒരഭിനന്ദനവും:— ''ഹ! ഒരു പതിനേഴുകാരൻെറ വൈഭവം''. ശലഭകോശം ഭേദിച്ച് പുറത്തുകടക്കാൻ യുവാവായ മധുസൂദന് കഴിയുമെന്നു കാണിക്കുന്ന ഒന്നുംതന്നെ ഇതിലില്ല. ഇത്രയ്ക്കുമാത്രമെ നമുക്കു അനുമാനിക്കാനുള്ളു. (എ) ഒരു കവി എന്ന നിലയിൽ മധുസൂദനൻ രംഗത്തിറങ്ങി. അതു ഇംഗ്ലീഷിലാണ്; മാതൃഭാഷയിലല്ല. (ബി) സോണററ് എന്ന കാവ്യരൂപം കൈകാര്യംചെയ്യാനറിയാം. ഹെൻറി

വിവിയൻ ഡെറോസിയോ കഴിഞ്ഞാൽ അതു ചെയ്ത രണ്ടാമത്തെ ഇൻഡ്യൻ കവിയാണ് മധു.

ഇരുണ്ട നിറക്കാരനായിരുന്നു മധുസൂദനൻ. കോളേജിലെ സഹപാഠികളിൽനിന്നാണ് ഈ വസ്തുത നാം ഗ്രഹിക്കുന്നത്. (സുഹൃത്തുക്കൾ മധുവിനെപ്പററി സംസാരിക്കുമ്പോൾ പലപ്പോഴും ഒഥല്ലൊ എന്നു പറയുമായിരുന്നു). ചുരുണ്ടു നീണ്ടതാണ് കേശഭാരം. തിളങ്ങുന്ന കണ്ണുകൾ ചടുലമായ സംഭാഷണരീതിയുമായി സാധർമ്മ്യം പുലർത്തി. വേഷം ഒരു കോമളൻേറതായിരുന്നു. ദിവസത്തിൽ നാലഞ്ചു തവണ ഉടുപ്പുകൾ മാററും. പലതരം വസ്ത്രങ്ങളുടെ വലിയ ശേഖരമുണ്ടായിരുന്നു. കിദർപൂരിലെ വീട്ടിൽനിന്ന് ഹിന്ദു കോളേജിലേയ്ക്കു പോയ്ക്കൊണ്ടിരുന്നത് അലങ്കരിച്ച പല്ലക്കിലാണ്. (അക്കാലത്ത് പണക്കാരായ നഗരവാസികളുടെ വാഹനമായിരുന്നു അത്). രണ്ടു പരിചാരകൻമാർ കാൽനടയായി പല്ലക്കിനെ അനുഗമിക്കും. ആകെക്കൂടിപ്പറഞ്ഞാൽ കലവറയില്ലാത്ത ധൂർത്തനായിരുന്നു മധുസൂദൻ. ആംഗ്ലോ ഇൻഡ്യൻ കേശാലങ്കാര വിദഗ്ദ്ധർക്കു ററിപ്പു നൽകിയിരുന്നത് സ്വർണ്ണനാണയങ്ങളാണത്രെ. അച്ഛനോടൊത്തു മധു ഹുക്കാ വലിയ്ക്കുന്നത് ഒരിക്കൽ ഒരു സുഹൃത്തു കാണുകയുണ്ടായി. അത്ര സർവ്വസാധാരണമായിട്ടില്ലാത്ത രീതിയായിരുന്നു അത് (അന്ന് ഇൻഡ്യയിലെ ഇടത്തരക്കാർക്കിടയിലെ പെരുമാററരീതി വച്ചുനോക്കുമ്പോൾ). അച്ഛനെയും മകനെയും സംബന്ധിച്ചിടത്തോളം ആ കീഴ്വഴക്കലംഘനം ഒരു സാഹസികതതന്നെ. സിഗരററുവലിക്കുന്ന ആദ്യത്തെ ഇൻഡ്യക്കാരൻ എന്ന മതിപ്പും പിൽക്കാലത്തു മധുസൂദനു കൈവന്നു. സിഗററ് സ്വയം തെറുത്തു വലിക്കുമായിരുന്നു. ഹിന്ദു കോളേജിൽ വച്ചുതന്നെ മദ്യസേവയിൽ വിരുതു നേടി. മുൻഗാമികളായ കോളേജ് വിദ്യാർത്ഥികളെ അനുകരിച്ചാണ് ആ സ്വഭാവം കൈവരിച്ചത്. ഗോൾ ദിഖി (ഇന്നു കൽക്കത്തയിലെ കോളേജ് സ്കയർ) യിലെ 'വിദ്യാധനരായ' യുവമാന്യൻമാരുടെ അടിസ്ഥാനമഹിമയായിരുന്നു മദ്യത്തോടുള്ള സ്ഥായിയായ ആസക്തി. കൂടക്കൂടെ കുടിസെററുകളിൽ മധു

സൂദൻ പങ്കെടുത്തു. അങ്ങനെയുള്ള പരിപാടികൾ സ്വയം നടത്തുകയും ചെയ്തു. ബംഗാളിയിൽ ഒരു നാടകം — ഏകേയ് കി ബാലേ സഭ്യത (ഇതു സഭ്യതയാണെന്നു നിങ്ങൾ കരുതുന്നുണ്ടോ?) മധുസൂദൻ പിൽക്കാലത്തു എഴുതി. അതിൽ കള്ളുകുടിയെ അതിനിശിതമായി പരിഹസിച്ചിട്ടുണ്ട്. ഹിന്ദു കോളേജിൽ പഠിക്കുമ്പോൾ മധുസൂദൻ പാടുമായിരുന്നു. ചിലപ്പോൾ പേർഷ്യൻ ഗസൽസ് ആലപിച്ചു സുഹൃത്തുക്കളെ ആനന്ദിപ്പിക്കും. വർഷങ്ങൾക്കുശേഷം ശബ്ദം ഇടർച്ചയുള്ളതായി. ശമനം കിട്ടാത്ത തൊണ്ടദീനമായിരുന്നു അതിനു കാരണം. സംഗീതത്തിലുള്ള താൽപര്യത്തിന്റെ സ്വഭാവത്തിലും മാററമുണ്ടായി. ഒരിക്കൽ, 1869-ൽ, ഭാര്യ ഹെൻറീററായും പുത്രി ശർമ്മിഷ്ഠയുംകൂടി പാടിയതു കേട്ടപ്പോൾ, മധു വളരെയേറെ വികാരാധീനനായി. തുടർന്ന് ഇങ്ങനെ അനുസ്മരിച്ചു: ''ഞാൻ യൂറോപ്യവൽകൃതനാണ്, സംഗീതത്തെ സംബന്ധിച്ചിടത്തോളം; പക്ഷേ ബംഗാളി ഗാനങ്ങൾ തീർച്ചയായും ഞാൻ ഇഷ്ടപ്പെടുന്നു. അത്ര ഏറെയില്ലായിരിക്കാം, എങ്കിലും ഒററയിരുപ്പിനു മണിക്കൂറുകൾ കേട്ടുകൊണ്ടിരിക്കാൻ കഴിയും''.

സംഗീതത്തോടുള്ള ഈ ആഭിമുഖ്യം, പാടാനുള്ള കഴിവ്, കവിയെന്ന നിലയിൽ മധുവിനു അനുഗ്രഹമായി. വാൾട്ടർ പേററർ പറഞ്ഞിട്ടുണ്ട്: ''കലകളെല്ലാംതന്നെ സംഗീതത്തിന്റെ സ്ഥിതിവിശേഷത്തിലേക്കുയരാൻ സദാ വെമ്പുന്നു.'' തീർച്ചയായും കാവ്യകല അത് അഭിലഷിക്കുന്നു. കവിയ്ക്കു സംഗീതബോധം കൂടിയേ തീരൂ. അനഭിജ്ഞവും അത്രയേറെ അഭിജ്ഞമല്ലാത്തതുമായ കവിതയിൽതന്നെയും, ഭാവത്തെയും രൂപത്തെയും സംബന്ധിച്ചിടത്തോളം, താളാത്മകമായ ആകർഷകതയും വൈവിധ്യവും സദാ ഉണ്ടായിരിക്കും. ശുദ്ധസംഗീതത്തിന്റെ ആകർഷകതയ്ക്കും വൈവിധ്യത്തിനും സമാനമായിരിക്കും അത്. വാസ്തവത്തിൽ രൂപവിധുരമായ ആധുനികകാലകവിതയിലെ അത്യന്തസങ്കീർണ്ണമായ ശില്പസംവിധാനത്തിന്റെ സൌന്ദര്യത്തിനും സംപുഷ്ടതയ്ക്കും നിദാനം ശുദ്ധസംഗീതത്തിന്റെ രൂപലയവിന്യാസവു

മായി പരിമിതമായ തോതിലെങ്കിലും അതിനു സിദ്ധമാകുന്ന സമാനസ്വഭാവമാണെന്നു തീർച്ച. എലിയട്ടിൻെറ 'ദി വേസ്ററ് ലാൻഡും' യൂജീനിയോ മൊണ്ടേലിൻെറ നിരവധി കവിതകളും സംഗീതമാതൃകയിൽ ചിട്ടപ്പെടുത്തിയവയാണ്. കഴിഞ്ഞ രണ്ടു നൂററാണ്ടുകളിലെ പാശ്ചാത്യകവികളുടെ അനേകം സൃഷ്ടികളിൽ സദൃശസ്വഭാവമുള്ള നിരവധി കവിതകൾ കാണാം. പത്തൊൻപതാം ശതകത്തിൻെറ ആരംഭകാലങ്ങളിൽ കൽക്കത്തയിലും പരിസരങ്ങളിലും പ്രബലമായ ഒരു കാവ്യപ്രസ്ഥാനം—'കവിഗാനം', സംഗീതാത്മകകവിത—തഴച്ചുവളർന്നു. കവിതയും സംഗീതവും തമ്മിൽ യുഗങ്ങളായുള്ള തൻമയീഭാവത്തിലേക്ക് ശ്രദ്ധയാകർഷിക്കാൻ അതു യത്നിച്ചു. 'വ്രജാംഗനാ കാവ്യ'ത്തിലെ മനോഹരഗീതങ്ങളിൽകൂടി മധുസൂദനൻെറ സംഗീതാത്മകസംവേദനത പ്രത്യക്ഷമാകുന്നു. പക്ഷേ 'മേഘനാദവധ' കാവ്യത്തിലാണ് അമൃതാക്ഷരഛന്ദസ്സ് വിജയഭേരിയോടെ ഉരുത്തിരിയുന്നത്. (ഇംഗ്ലീഷിലെ ബ്ലാങ്ക്‌വേഴ്സിനു സമാനമായി ബംഗാളിയിലുള്ള ശബ്ദവീചി സംവിധാനമാണത്.) ബംഗാളി സംഗീതത്തിനോടും യൂറോപ്യൻ സംഗീതത്തിനോടും ഒരേ സമയം കവി പ്രതികരിച്ചതിനുള്ള അനിഷേധ്യമായ സാക്ഷിപത്രമാണത്.

കോളേജിൽ ഒപ്പം പഠിച്ചവരുടെ വിവരണങ്ങളിൽനിന്നു മധുസൂദനനെപ്പററി പൊതുവിൽ സംജാതമാകുന്ന അവബോധം ഇതാണ്. ആവേശാധിക്യമുള്ള വ്യക്തിത്വമായിരുന്നു മധുവിൻേറത്. ജീവിതത്തിലെ ആസ്വാദ്യതമമായ എല്ലാററിനേയും സ്നേഹിച്ചു. (ഒരു കാര്യം ഓർമ്മയിരിക്കട്ടെ, പിതാവിൻെറ സന്മനസ്സുമൂലം ഈ കോളേജ് കുമാരന് ഒരിക്കലും പണത്തിനു ബുദ്ധിമുട്ടുണ്ടായില്ല). ഏറെക്കുറെ ഒരു സൈറനെയ്ക് (ജീവിതം ആനന്ദിക്കാൻ വേണ്ടിയുള്ളതാണെന്നു കരുതുന്നവൻ) ആയിരുന്നു. ഉക്തിഹാസ്യവും വെടിപറച്ചിലും, വാക്കുകൾകൊണ്ടുള്ള കസർത്തും, സമാനധാർമ്മികരുടെ, സമാനപശ്ചാത്തലമുള്ളവരുടെ, സുഹൃദ്വലയങ്ങളിൽ ഏതാണ്ടു ജീവിതാവസാനംവരെ പ്രകടിപ്പിച്ചു. ഫലിതവും നർമ്മബോധവും അന്ത്യം

വരെ വശഗമായിരുന്നു. സുഖസമ്മിശ്രതയുടെയും സമൃദ്ധിയുടെയും കാലത്തെന്നപോലെ ആപദ്ഘട്ടത്തിലും ഇവ ഒപ്പമുണ്ടായിരുന്നു. പക്ഷേ എന്തുകൊണ്ടെന്നറിയില്ല (എൻെറ അഭിപ്രായത്തിൽ അതിനു കാരണം കാണിക്കാനാവില്ല) മധുസൂദനൻെറ കൃതികളിൽ, ചില വ്യക്തികൾക്കെഴുതിയ കത്തുകളിലൊഴികെ, ജീവിതസ്നേഹിയായ ഈ ആഹ്ലാദഭാവം അല്പംപോലും നിഴലാടുന്നില്ല. വ്യക്തിയും വ്യക്തിയുടെ ഭാവനാസൃഷ്ടിയും തമ്മിലുള്ള ബന്ധവിച്ഛേദം ഇവിടെ ദൃശ്യമാകുന്നു. മൈക്കലിനെപ്പററി പഠനം നടത്തിയവർ ഈ വസ്തുത പരിഗണിച്ചിട്ടില്ല. ഈ സവിശേഷത ചിന്താവിഷയമാക്കുകയും വിലയിരുത്തുകയും ചെയ്യേണ്ടത്, അത്യധികം പ്രാധാന്യമുള്ള കാര്യമായി അവശേഷിക്കുന്നു.

## 2. മൈക്കലിൻെറ ജീവിതം 1843—1847

1843 ഫെബ്രുവരി ആദ്യവാരത്തിൽ കോളേജ് സമയത്തിനുശേഷം മധുസൂദൻ അപ്രത്യക്ഷനായി. അച്ഛനും സുഹൃത്തുക്കൾക്കും ചെന്നെത്താനാവാത്ത ഫോർട്ടു വില്യമിൽ രണ്ടു ദിനങ്ങൾ ഒളിവിൽ കഴിച്ചു. ഫെബ്രുവരി 9-ാം തീയതി ഓൾഡ് മിഷൻ ചർച്ചിൽവച്ചു ക്രിസ്തുമതം സ്വീകരിച്ചു. മധുവിനു നൽകിയ ക്രിസ്ത്യൻ പേര് മൈക്കൽ എന്നായിരുന്നു. അന്നുമുതൽ എല്ലാവരും ആ പേരു വിളിച്ചു. മതംമാററശുശ്രൂഷ നടത്തിയത് ചർച്ച് അഫ് ഇംഗ്ലണ്ടിലെ ആർച്ച് ഡീക്കൻ ഡെയാൾട്രി ആയിരുന്നു. മതം മാറിയ വ്യക്തി രചിച്ചതാരുന്നു, തദവസരത്തിൽ പങ്കെടുത്തവർ പാടിയ സ്തോത്രം.

മതംമാററവാർത്ത കൽക്കത്തയിലെ ഹിന്ദുക്കളുടെയും ക്രിസ്താനികളുടെയും ഇടയിൽ ശക്തമായ പ്രക

ബനം സൃഷ്ടിച്ചു. മധുസൂദൻെറ മാതാപിതാക്കളെ തികച്ചും അവശരാക്കി. അവരുടെ ജീവിച്ചിരിപ്പുള്ള ഏക സന്തതിയായിരുന്നുവല്ലൊ മധു. ചില്ലറ കോളിളക്കങ്ങൾ നഗരത്തിൽ ഈയവസരത്തിലുണ്ടായി. സമാധാനലംഘനം ഭയപ്പെട്ടു. ഓൾഡ് മിഷൻ ചർച്ചിൻെറ ഗേററിൽ ആയുധം ധരിച്ച കാവൽക്കാർ നിയോഗിക്കപ്പെട്ടു. മതംമാററത്തെ സാധൂകരിച്ചുകൊണ്ടുള്ള അച്ചടിച്ച ലഘുലേഖപോലും ഒരു റവ: മോർട്ടൺ പ്രസിദ്ധപ്പെടുത്തി. എന്തുകൊണ്ടാണ് മധുസൂദൻ ക്രിസ്തുമതം സ്വീകരിച്ചത്?

എളുപ്പത്തിൽ പറയാവുന്നതും റൊമാൻറിക് എന്ന് തോന്നുന്നതുമായ കാരണമാണ് ജീവചരിത്രകാരനായ എൻ. ഷോം മുമ്പോട്ടുവച്ചത്. റവ: കെ. എം. ബാനർജിയായുടെ രണ്ടാമത്തെ മകളായ ദൈവകിയെ വേൾക്കാൻ മധുസൂദൻ ആഗ്രഹിച്ചതാണത്രേ കാരണം. അക്കാലത്ത് പരക്കെ അറിയപ്പെട്ടിരുന്ന ഇൻഡ്യൻ ക്രിസ്താനിയായിരുന്നു ബാനർജിയാ. ഒരു ദശകത്തിലധികം മുമ്പാണ് അദ്ദേഹം മതം മാറിയത്. വികാരോദ്ദീപകമായ എതിർപ്പ് അന്ന് അത് നഗരത്തിലുളവാക്കിയിരുന്നു. മധുസൂദൻെറയും ദൈവകിയുടെയും (അശ്രദ്ധരായ ആദ്യകാല ജീവചരിത്രകാരൻമാർ ദേവകി എന്നു തെററായി എഴുതി) പേരുകൾ ബന്ധിപ്പിച്ചുകൊണ്ടുള്ള ഈ സൂചന ആദ്യമേ തന്നെ തിരസ്കരിക്കപ്പെടേണ്ടതാണ്. ആധുനികരായ പണ്ഡിതൻമാർ സംശയാതീതമായി സമർത്ഥിക്കുന്നു, ദൈവകി എന്ന പെൺകുട്ടിയ്ക്ക് അന്ന് മൂന്നോ നാലോ വയസ്സിൽ കൂടുതൽ പ്രായമുണ്ടായിരുന്നില്ല എന്ന്. കാൽപനികപ്രേമം പോലും![8]

മതംമാറാനുള്ള മധുസൂദൻെറ പ്രേരണ പ്രത്യക്ഷത്തിലുള്ള ഒന്നാണെന്നു കാണാൻ വിഷമമില്ല. അന്നത്തെ ഒരു ആംഗ്ലോ ഇൻഡ്യൻ പ്രസിദ്ധീകരണം അത് അസന്ദിഗ്ദ്ധമായി പ്രസ്താവിച്ചിരുന്നു: ''യുക്തിചിന്തയും മനഃസാക്ഷിയും അനുഭവവും ഒക്കെ സത്യമായ ഒന്നെന്ന് ഉദ്ഘോഷിച്ച മതത്തെ സ്വാഗതം ചെയ്യാനുള്ള സന്നദ്ധത''.[9] പേരു പറയാത്ത ഈ ലേഖകൻെറ വിശകലനം, മൈക്കൽതന്നെ തറപ്പിച്ചു പറഞ്ഞ പല പ്രസ്താവങ്ങളു

മായി നല്ലവണ്ണം പൊരുത്തപ്പെടുന്നു. ''ഇംഗ്ലീഷുകാരനും ഹിന്ദുവും'' എന്നായിരുന്നു ആ ലേഖനത്തിന്റെ തലക്കെട്ട്. ആദ്യം അത് ഒരു പ്രസംഗഭാഗമായിരുന്നു. പിന്നീട് ഒരു ലഘുലേഖയായി 1854-ൽ മദ്രാസിൽ പ്രസിദ്ധപ്പെടുത്തി.

''നാം ഇന്നു മുന്നിൽ കാണുന്ന ഹിന്ദു അധഃപതിച്ച ഒരു ജീവിയാണ്; കരിംപച്ചയായ, സുന്ദരമായ, ഔന്നത്യമുള്ള, രാജകീയപ്രൌഢിയുള്ള, പൂമരമായിരുന്നു ഒരിക്കൽ ഹിന്ദു. ഇന്ന്—ഇടിവെട്ടേററ് കരിഞ്ഞുപോയി. ഹിന്ദുവിനു വീണ്ടും ജീവൻ നൽകാൻ ആർക്കു കഴിയും? കാലം ചെന്ന, ജീർണ്ണിച്ച വംശമാണ് ഹിന്ദു... ഞാൻ പറയുന്നു, വാർദ്ധക്യം ബാധിച്ച വർഗ്ഗമാണ് ഹിന്ദു. ധാർമ്മികതയുടെ കുഴിമാടത്തിൽ കാലിടറി നടക്കുന്ന അത് ചാകുകതന്നെ വേണം... ആംഗ്ലേയരുടെ വിശുദ്ധദൌത്യമാണ്, ഹിന്ദു ജനതയെ പുനർസൃഷ്ടിക്കുക, പരിഷ്കരിക്കുക എന്നുള്ളത്''. (കൃതികൾ, പേ. 525 – 531)

മൈക്കലിന്റെ മതംമാററത്തിനുശേഷം വർഷങ്ങൾ കഴിഞ്ഞാണ് ഈ ലേഖനരചന എന്നുള്ളതു ശരിതന്നെ. പക്ഷേ, ഹിന്ദു കോളേജ് വിദ്യാർത്ഥിയെന്ന നിലയിൽ ഉൾക്കൊണ്ട ആശയങ്ങൾക്ക്, തുടർന്നുള്ള ദശാബ്ദത്തിലധികം കാലത്തിനിടയ്ക്ക് എന്തെങ്കിലും കാര്യമായ മാററം കൈവന്നതായി കരുതാൻ ന്യായമില്ല. ''ഹിന്ദു വനിതകളെ വിദ്യാഭ്യാസം ചെയ്യിപ്പിക്കുന്നതിന്റെ പ്രാധാന്യം'' എന്ന പേരിൽ ഒരു പ്രബന്ധം നേരത്തെ രചിച്ചിരുന്നു.[10] ഇൻഡ്യയിലെ ഗവർണർ ജനറലിന്റെ കൌൺസിലിൽ അംഗമായിരുന്ന ബഹു: സി. എച്ച്. കാമറോൺ ആ പ്രബന്ധത്തിനു സ്വർണ്ണമെഡൽ സമ്മാനിക്കുകയുണ്ടായി. അതിൽനിന്നുള്ള ചില വാക്യങ്ങൾ പരിശോധിക്കാം.

''ഇൻഡ്യയിൽ, പൂർവദേശരാജ്യങ്ങളിൽ എല്ലാമെന്നു തന്നെ പറയട്ടെ, സ്ത്രീയെ ഗണിച്ചുപോരുന്നത് പുരുഷന്റെ മൃഗീയകാമനകളെ തൃപ്തിപ്പെടുത്താനായി മാത്രം സൃഷ്ടിക്കപ്പെട്ടിരിക്കുന്നതായിട്ടാണ്. സർവേശന്റെ

ഉദ്ദേശ്യത്തെപ്പററിയുള്ള ഈ മൂഢസങ്കൽപമാണ് സ്ത്രീയുടെ ദുഃഖത്തിനു പ്രധാനമായും നിദാനം. ഈ രാജ്യത്തെ മനുഷ്യർക്ക് കുടുംബജീവിതധന്യത എന്തെന്നറിയില്ല. അതെ, അവർക്കറിയാനാവില്ല, *സംസ്കാരം അത് ആർജ്ജിക്കാനുള്ള മാർഗ്ഗം ചൂണ്ടിക്കാണിക്കുംവരെ".*

(ഇററാലിക്സ് എൻേറതാണ്)

ഡെറോസിയോ ഇളക്കിവിട്ട സ്വതന്ത്രചിന്താസമീരൻ ഹിന്ദു കോളേജ് വിദ്യാർത്ഥിയായ മധു ശ്വസിക്കുകയുണ്ടായി. ജാതിബാധയുള്ളതും, പൂർവികാചാരനിഷ്ഠവും ബഹുദൈവവിശ്വാസം പുലർത്തുന്ന ആരാധനാക്രമങ്ങൾ നിലവിലുള്ളതുമായ (വിഗ്രഹാരാധനയിൽ അധിഷ്ഠിതവും അന്ധവിശ്വാസജടിലവും പ്രമാദബഹുലവും എന്നൊക്കെ അന്നത്തെ ക്രിസ്തീയമിഷണറിമാർ ആക്ഷേപിക്കാറുണ്ടായിരുന്നു) സമകാലീന ബംഗാളി ഹിന്ദു സമൂഹം, ഹിന്ദു കോളേജിലെ 'യുവ ബംഗാളി'കളെയെന്നപോലെ, മധുവിനെയും ഏറെ മടുപ്പിച്ചിട്ടുണ്ടായിരിക്കണം. ഇവ്വിധത്തിലുള്ള വെറുപ്പ്, ആത്മീയാനുഭൂതിക്കുവേണ്ടിയുള്ള അന്വേഷണമായി ഉദാത്തവൽക്കരിക്കപ്പെട്ടിട്ടുണ്ടാവും. മതപരിവർത്തനത്തിന് മധുസൂദനന് മതിയായ പ്രചോദനമായി ഇതിനെ വ്യാഖ്യാനിക്കാവുന്നതാണ്. എന്നാൽ ശക്തമായ ഈ സദൃശവികാരങ്ങളെപ്പററി അന്നെഴുതിയ കത്തുകളിൽ തരിമ്പുപോലും തെളിവുകൾ കാണാനില്ല. ഏതെങ്കിലും കാലത്തെഴുതിയ കത്തുകളിലോ, രചനകളിലോ സംഭാഷണത്തിലോ ഇതിനു തെളിവില്ല. മതംമാററത്തിനു മുമ്പോ അതിനു ശേഷമോ എഴുതിയ കത്തുകളിൽ, പൈതൃകമതവിശ്വാസത്തെ സംബന്ധിക്കുന്ന അന്യതാബോധം പ്രകടവുമല്ല. മാർഗ്ഗംകൂടിയശേഷവും ഒരു മതാന്ധനെപ്പോലെ പെരുമാറിയതുമില്ല. ജെറാർഡ് മാൻലി ഹോപ്പ്കിൻസോ, സാധു സുന്ദർ സിങ്ങോ, സിസ്റ്റർ നിവേദിതയോ ആയിരുന്നില്ല മധുസൂദൻ. തങ്ങൾ ജനിച്ചുവളർന്ന മതത്തിൽനിന്ന് മററൊന്നിലേക്ക് അവരൊക്കെ തിരിഞ്ഞത് അന്തഃകരണത്തിൻെറ തടുക്കാനാവാത്ത സമ്മർദ്ദവും ആഹ്വാനവും കൊണ്ടായിരുന്നു. ഒരു ദേവാലയത്തിൽനിന്നു മററൊന്നി

ലേക്കുള്ള കുടിയേററം മാത്രമായിരുന്നില്ല അവരെ സംബ ന്ധിച്ചിടത്തോളം മതപരിവർത്തനം. പ്രത്യുത, സ്വന്തം വ്യക്തിസത്തയുടെ സമഗ്രമായ പുനഃസൃഷ്ടിയും നൂത നമായ അവബോധവും അതിൽ അന്തർലീനമായിരുന്നു. റവ: ലാൽ ബിഹാരി റേയെപ്പോലെയുമായിരുന്നില്ല മധു സൂദൻ. രണ്ടു പേരും ജനിച്ചത് ഒരാണ്ടിൽതന്നെ. ക്രിസ്തുമതം സ്വീകരിക്കുകയും ആ നൂതനമതവിശ്വാസ ത്തിൻെറ ഊർജ്ജസ്വല പ്രചാരകനാകുകയും ചെയ്തു റേ. മധുസൂദൻെറ മതംമാററത്തെപ്പററിയുള്ള തെററായ കാൽപ നികവ്യാഖ്യാനങ്ങൾ തിരസ്കരിച്ചിട്ട്, സുഹൃത്തായ ഗൌർദാസ് വൈശാഖിനയച്ച കത്തുകളിലെ പ്രസക്ത ഭാഗങ്ങൾ ഇനി പരിശോധിക്കാം. 1842 ഒക്ടോബറിൽ അഭിഭാഷകനായ പിതാവിനോടൊപ്പം മധുസൂദൻ തോംലു ക്കിലേക്കു പോയി. അവിടെനിന്നും സുഹൃത്തിനെഴുതി:

''ഞാൻ കടലിനു കൂടുതൽ അടുത്തെത്തി. 'ഇംഗ്ല ണ്ടിൻെറ ഓജസ്കരതീരത്തേക്ക്'' അണയാൻ, (അതു അത്ര അകലെയല്ലെന്നു ആശിക്കുന്നു) ഒരിക്കൽ സ്വന്തം മാറി ലൂടെ ഞാൻ ഉഴുതുപോകുന്നത് കാണാനിടയുള്ള ആ കടൽ. ഇവിടെനിന്നു സമുദ്രം അത്ര അകലെയല്ല. ഇംഗ്ലണ്ടിലേക്കു പോകുന്ന എത്രയെത്ര കപ്പലുകളാണ് ഞാൻ കാണുന്നത്''.

(തോംലുക്, ഒക്ടോ. 1842).

''ഞാൻ ഇംഗ്ലണ്ടിൽ പോകുമ്പോൾ—ആ സമയം അത്ര അകലെയല്ലെന്നു ഞാൻ പ്രത്യാശിക്കുന്നു. (അടുത്ത ശിശി രകാലത്ത്) – നിങ്ങളുടെ ഒരു ചിത്രം കൊണ്ടുപോകാൻ ആഗ്രഹിക്കുന്നു''.

(കിദർപൂർ, നവം. 25, 1842).

''ഞാനിപ്പോൾ എൻെറ മാതാപിതാക്കൾക്ക് എതിരാ യി ഗൂഢാലോചന നടത്തുകയാണ്. (ഞാനതു വിശദീക രിക്കില്ല. സ്വയം മനസ്സിലാക്കുക). ഒരു കാര്യം, ഇന്നലെ വൈകിട്ട് എന്നോടു പറയാനുള്ള ധാർഷ്ട്യം നിങ്ങൾക്കു ണ്ടായി — അതായത് ഇ–ണ്ടിലേക്കു ചാടിപോകാനുള്ള എൻെറ ഉദ്ദേശ്യം നിങ്ങൾ അച്ഛനെ അറിയിക്കുമെന്ന്, അങ്ങനെ എൻെറ പോക്കിനെ തടസ്സപ്പെടുത്തുമെന്ന്. ഇങ്ങ

നെയൊക്കെയാണ് നിങ്ങൾ ശരിക്കും ആലോചിക്കുന്നതെങ്കിൽ, നിങ്ങൾ ***എന്റെ സുഹൃത്തല്ല.*** ഞാൻ തീർത്തു പറയുന്നു, ഇതാണ് നിങ്ങളുടെ വികാരങ്ങളെങ്കിൽ, നിങ്ങൾ ന–ച്ചുപോകട്ടെ. ഒരുപക്ഷേ നിങ്ങൾ നിനയ്ക്കും, അച്ഛനമ്മമാരെ പിരിയാൻ ആഗ്രഹിക്കുന്നതുകൊണ്ട്, വളരെ ക്രൂരനാണ് ഞാനെന്ന്. ഹാ! എന്റെ പ്രിയമുള്ളവനെ, എനിക്കറിയാം. അതെന്നെ വേദനിപ്പിക്കുന്നു. പക്ഷേ, 'കാവ്യദേവതയെ പ്രാപിക്കാൻ (എ. പോപ്പു പറയുന്നു) ഒരുവൻ അച്ഛനെയും അമ്മയെയും തിരസ്കരിക്കണം''.

(കിദർപൂർ, നവം. 26, 1842).

''എന്റെ കദനഭാരം നിങ്ങൾ അറിയുന്നില്ല. ഞാൻ കൊതിക്കുന്നു (ഹാ! ആത്മാർത്ഥമായി ആഗ്രഹിക്കുന്നു) ആരെങ്കിലും എന്നെ തൂക്കിക്കൊന്നെങ്കിലെന്ന്! ഇന്നു മുതൽ മൂന്നു മാസത്തിനകം ഞാൻ വിവാഹിതനാകും! പേടിപ്പിക്കുന്ന ചിന്തകൾ··· നിങ്ങൾക്കറിയാമോ, ഈ രാജ്യം വിടണമെന്ന എന്റെ മോഹം ആഴത്തിൽ വേരോടിയതാണ്. അത് മാററാനാവില്ല. സൂര്യൻ ഉദിക്കാൻ മറന്നെന്നുവരാം. പക്ഷേ ഇത് എന്റെ ഹൃദയത്തിൽനിന്നു തുടച്ചുമാററാനാവില്ല. തീർച്ചയായും വിശ്വസിച്ചോളൂ. ഒന്നോ രണ്ടോ വർഷങ്ങൾക്കകം, ഒന്നുകിൽ ഞാൻ ഇംഗ്ലണ്ടിലായിരിക്കും, അല്ലെങ്കിൽ 'ജീവിച്ചിരിക്കുക' അല്ലാതായിത്തീരും. രണ്ടിലൊന്നു നടന്നേ പററൂ''.

(കിദർപൂർ, നവം. 27, 1842).

മധുവിന്റെ മതപരിവർത്തനത്തിന് തികച്ചും വിശ്വസനീയമായ കാരണം ഇവിടെ കണ്ടെത്താം. പ്രത്യേകിച്ചും വിശ്വസനീയമാകുന്നത്, ആ കാരണം തീർത്തും സ്വഭാവത്തിനു നിരക്കുന്നതായതുകൊണ്ടാണ്. ഹിന്ദു കോളേജിലെ പാരമ്പര്യധ്വംസകമായ അന്തരീക്ഷം ആഴത്തിൽ ശ്വസിച്ച യുവാവാണിത്. ക്രിസ്തുമതത്തിൽകൂടി മാത്രമെ ഹിന്ദുവിനു മുന്നേറാനാവൂ എന്നയാൾ വിശ്വസിച്ചിരുന്നു. (മതംമാററം കഴിഞ്ഞു പല വർഷങ്ങൾക്കു ശേഷം മദ്രാസിൽവച്ചെഴുതിയ ''ഇംഗ്ലീഷുകാരനും ഹിന്ദുവും'' എന്ന ലേഖനത്തിൽ ഈ വിശ്വാസം നിരപേ

ക്ഷമായി പ്രകടിപ്പിച്ചിട്ടുണ്ട്). ഹിന്ദുവിനെ ക്രൈസ്തവൽക്കരിക്കുകയാണ് ഇൻഡ്യയിൽ ഇംഗ്ലീഷുകാരൻെറ ദൌത്യം. യൂറോപ്പിലെ ജീവിതത്തെപ്പററിയുള്ള, പ്രത്യേകിച്ചും ഇംഗ്ലണ്ടിലെ ജീവിതത്തെപ്പററിയുള്ള, അനുഭവേപാഠങ്ങൾ മാത്രമാണ് കവിയാകാൻ അഭിലഷിക്കുന്ന ഒരാൾ അനുവർത്തിക്കേണ്ട ജീവിതരീതിയെന്നു പൂർണ്ണമായി വിശ്വസിച്ചു. ചെറുപ്രായത്തിലുള്ള വിവാഹം വഴി തൻെറ ചുററും വീശപ്പെടാൻപോകുന്ന മാമൂലനുസരിച്ചുള്ള ജീവിതത്തിൻെറ കുരുക്കുകളിൽനിന്നു രക്ഷപ്പെടാൻ ദൃഢവ്രതനായ ഒരുവൻ. ഇംഗ്ലണ്ടിനെ പരമലക്ഷ്യമാക്കി സങ്കൽപിച്ചുകൊണ്ട് ക്രിസ്തുമതം അംഗീകരിക്കുന്നതാണ് അങ്ങനെയുള്ള ഒരു യുവാവിൻെറ മുക്തിമാർഗ്ഗം. ക്രിസ്തുമതത്തിലേക്കുള്ള പരിവർത്തനവും ഇംഗ്ലണ്ട് യാത്രയും തമ്മിലുള്ള പരസ്പരബന്ധം വ്യക്തമാണ്, റവ. കെ. എം. ബാനാർജിയായുടെ ചില നിരീക്ഷണങ്ങളിൽ. മധുസൂദൻ അദ്ദേഹത്തെ പലവുരു സന്ദർശിച്ചിരുന്നു.

''അയാൾ (മധുസൂദൻ) ഒരു നാൾ എന്നെ വന്നു കണ്ടു. ഏറെക്കുറെ ക്രിസ്ത്യാനിയാകാനുറച്ച മതാന്വേഷിയായിട്ടാണ് സ്വയം പരിചയപ്പെടുത്തിയത്. രണ്ടുമൂന്നു കൂടിക്കാഴ്ചകളും ധാരാളം ചർച്ചയും നടന്നു. ***ഇംഗ്ലണ്ടിലേക്കു പോകാനുള്ള ആഗ്രഹത്തേക്കാൾ ഒട്ടും കൂടുതലല്ല ക്രിസ്ത്യാനിയാകാനുള്ള മോഹമെന്ന്*** എനിക്ക് അതിനുശേഷം വ്യക്തമായി ബോധ്യംവന്നു. രണ്ടു കാര്യങ്ങളും കൂട്ടിക്കുഴയ്ക്കാൻ ഞാൻ ഇഷ്ടപ്പെട്ടില്ല''.

(എൻ. ഷോം, ***മധുസ്മൃതി,*** പേ. 22. ഇററാലിക്സ് എൻേറതാണ്).

മധുസൂദനൻ ക്രിസ്ത്യാനിയായതിനുള്ള കാരണം ഈടുററ ചില വിശ്വാസങ്ങളായിരുന്നു. ക്രിസ്തുമതത്തിലും യൂറോപ്യവൽക്കരണത്തിലുംകൂടി മാത്രമാണ് ഇൻഡ്യയ്ക്കും അക്കാലത്തെ ഇൻഡ്യക്കാർക്കും പരിഷ്കൃതിയിലേക്കുള്ള പാത തുറന്നുകിട്ടുന്നത്. ബഹുശതം അന്ധവിശ്വാസങ്ങളുടെ ശ്വാസംമുട്ടിക്കുന്ന പിടിയിൽനിന്ന് ഭാരതീയന് മോചനം പ്രതീക്ഷിക്കാവുന്നത് പ്രധാ

നമായും ക്രിസ്തുമതത്തിൽക്കൂടിയാണ്. ഈ അടിസ്ഥാനവിശ്വാസത്തിൻെറ വ്യക്തമായ അനുബന്ധസിദ്ധാന്തമായിരുന്നു യൂറോപ്പ് സന്ദർശിക്കാനുള്ള തീരുമാനം. അതുവഴി ആധുനികനാഗരികതയുടെ സങ്കൽപസ്വർഗ്ഗത്തെപ്പററി നേരിട്ടുള്ള അറിവു നേടാൻ കഴിയും. ഈ ഘട്ടത്തിൽ ഒരു കാര്യം ഓർക്കേണ്ടതാണ്. അന്നത്തെ യാഥാസ്ഥിതികരായ ഹിന്ദുക്കൾ വിശ്വസിച്ചിരുന്നു, കടൽ (കാളപാനി എന്നാണ് സമുദ്രത്തെ അന്നു വിശേഷിപ്പിച്ചിരുന്നത്) താണ്ടുന്നവന് വിശുദ്ധി നഷ്ടപ്പെടുമെന്നും, അവൻ മതപരമായ കർമ്മങ്ങൾ ചെയ്യാൻ അനർഹനാകുമെന്നും. ഇംഗ്ലണ്ടിൽ പോകാനുള്ള മധുവിൻെറ (തങ്ങളുടെ ഏകപുത്രൻെറ) തീരുമാനത്തെപ്പററി അറിഞ്ഞപ്പോൾ അച്ഛനമ്മമാർ ഭയവിഹ്വലരായി. തങ്ങളുടെ ശ്രാദ്ധകർമ്മങ്ങൾ ചെയ്യുന്നതിൽനിന്ന് സമൂഹം മധുവിനെ വിലക്കുമെന്നായിരുന്നു അവരുടെ പേടി. അങ്ങനെ സംഭവിക്കുന്നപക്ഷം തങ്ങളുടെ ആത്മാക്കൾ എന്നെന്നേയ്ക്കും മോക്ഷം കിട്ടാതെ അവശേഷിക്കും. ഈ ഭീഷണിയാൽ വ്യഗ്രചിത്തരായ മാതാപിതാക്കൾ, സുന്ദരിയായ ഒരു പെണ്ണിനെ കല്യാണം കഴിപ്പിച്ച് മധുവിൽ മനംമാററമുണ്ടാക്കാൻ പദ്ധതിയിട്ടു. പക്ഷേ തൻെറ പരിപാടിയിൽതന്നെ മധുസൂദൻ ഉറച്ചുനിന്നു. ഗൗർദാസ് വൈശാഖിനുള്ള കത്ത് അത് വ്യക്തമാക്കുന്നു.

തന്നെ വളയുവാൻ ആഞ്ഞടുക്കുന്ന വിവാഹക്കുരുക്കിൽനിന്ന് എങ്ങനെ രക്ഷപ്പെടാം, യൂറോപ്പിലേക്കു പോകാൻ കഴിയുംവണ്ണം സ്വന്തം സ്വാതന്ത്ര്യം എങ്ങനെ സംരക്ഷിക്കാം, എന്നതായി ഇത്തരുണത്തിൽ മധുസൂദൻെറ മുഖ്യ പ്രശ്നം. ഉടനടിയുള്ള മാമോദീസായിലാണ് പ്രത്യുത്തരം കണ്ടത്. മതം മാററത്തിനുശേഷം മധുവിന് സ്വകുടുംബത്തിൽ തുടർന്ന് കഴിയാനാവില്ലല്ലൊ. അതുകൊണ്ട് കുറച്ചു കാലം ആർച്ച് ഡീക്കൻ ഡിയാൽട്രിയോടൊപ്പം കഴിച്ചു; അൽപനാൾ ഓൾഡ് മിഷൻ ചർച്ചിലെ റവ: വാനൊന്നിച്ചും; പിന്നീട് റവ: തോമസ് സ്മിത്തിൻെറകൂടെയും. ഒടുവിൽ പറഞ്ഞയിടത്തുവച്ചാണ് ഷേക്സ്പിയർ കൃതികൾ വായിക്കുന്നത്. മതംമാററമുളവാ

ക്കിയ ആഘാതത്തിനുശേഷവും മൈക്കലിന്റെ അച്ഛനമ്മമാർക്ക് മകനോടുള്ള സ്നേഹം കുറഞ്ഞില്ല. കഴിവുള്ള വിധത്തിൽ അവർ സഹായിച്ചു. മാസന്തോറുമുള്ള ഉദാര സഹായം അച്ഛൻ എത്തിച്ചുകൊടുത്തു. പക്ഷേ കോളേജിനെ സംബന്ധിച്ചു പ്രശ്നങ്ങളുണ്ടായി. അവിടെനിന്നു മാറിപ്പോകാൻ മധു ഉദ്ദേശിച്ചിരുന്നില്ല. ജൂലൈ വരെയുള്ള ഫീസ് കൊടുത്തിരുന്നു. ഒന്നോ രണ്ടോ മാസത്തേക്കുകൂടിയും അടച്ചിട്ടുണ്ടാവും. പക്ഷേ വേഗം തന്നെ അറിയിക്കപ്പെട്ടു, ഹിന്ദു കോളേജിലെ നിയമങ്ങളനുസരിച്ച്, ആ സ്ഥാപനത്തിൽ പഠിപ്പിക്കുകയോ പഠിക്കുകയോ ചെയ്യാൻ, ഒരു വിശ്വാസവിധ്വംസകന് അനുവാദമില്ല എന്ന്. മൈക്കലിനെ ഇതു വേദനിപ്പിച്ചിട്ടുണ്ടാവണം. പക്ഷേ ഇതിനാൽ നിരാശനാകാതെ മറെറാരു കോളേജിൽ മധു പ്രവേശനം തേടി. അതും പ്രഖ്യാതമായ ഒരു വിദ്യാഭ്യാസസ്ഥാപനമായിരുന്നു. ബിഷപ്സ് കോളേജാണത്. ഹൗറായ്ക്കടുത്തുള്ള ശിബ്പൂരിൽ, ഗംഗാനദിയുടെ പടിഞ്ഞാറെ കരയിലായിരുന്നു ഈ സ്ഥാപനം. നവംബർ 1844 മുതൽ ഡിസംബർ 1847 വരെ ഈ റെസിഡൻഷ്യൽ കോളേജിലെ ഒരു ലേ സ്റ്റുഡൻറായിരുന്നു മൈക്കൽ മധുസൂദൻ. മറെറല്ലാവരുംതന്നെ ഇൻഡ്യൻ ക്രിസ്ത്യാനികളായിരുന്നു. പുരോഹിതരായോ മിഷണറി സ്കൂളുകളിലെ അദ്ധ്യാപകരായോ അവരെല്ലാം പരിശീലിപ്പിക്കപ്പെട്ടു.

ഈ കോളേജിൽ തുടക്കത്തിൽ മൈക്കലിനു ലഭിച്ച സ്ഥാനം അത്ര സുഖകരമായ ഒന്നായിരുന്നില്ല വേഷവിധാനത്തിന്റെ കാര്യത്തിൽ യൂറോപ്യരും ഇൻഡ്യക്കാരും തമ്മിൽ ചില വിവേചനങ്ങരം അധികാരികരം ഏർപ്പെടുത്തിയിരുന്നു. വാശിക്കാരനായ ഈ യുവാവ് അവയ്ക്കെതിരായി ശബ്ദമുയർത്തിയെന്ന് റവ: കെ. എം. ബാനർജിയായിൽനിന്നു ഗ്രഹിക്കാൻ കഴിഞ്ഞിട്ടുണ്ട്. ഒടുവിൽ യൂറോപ്യൻവേഷം ധരിക്കാൻ മൈക്കലിന് അനുവാദം നൽകി. ഇൻഡ്യക്കാരെയും യൂറോപ്യൻമാരെയും സംബന്ധിക്കുന്ന മറെറാരു വിവേചനത്തിനെതിരായും മൈക്കൽ പ്രതിഷേധിച്ചതിനെപ്പററി കേട്ടുകേരംവിയുണ്ട്. ഊണു

സമയത്ത് തീൻമേശയിൽ യൂറോപ്യൻമാർക്ക് വീഞ്ഞു വിളമ്പുമായിരുന്നു. ഇൻഡ്യക്കാർക്കു അതു നിഷേധിക്കപ്പെട്ടു. മൈക്കലിൻെറ പ്രതിഷേധം അനുകൂലഫലമുളവാക്കി.

ആകെക്കൂടി നോക്കിയാൽ ബിഷപ്പ്സ് കോളേജിൽ ചെലവഴിച്ച വർഷങ്ങൾ സ്വസ്ഥതയുള്ളതും പ്രാഥമിക സ്വഭാവത്തോടുകൂടിയതും ആത്മപരിശോധനാപരവുമായിരുന്നു. ഹോർട്ടണിൽ മിൽട്ടൺ ചെലവിട്ട സംവൽസരങ്ങളും സോമർസ്ബിയിൽ ടെന്നിസൻേറതുമാണ് പ്രകൃതത്തിൽ ഓർമ്മവരുന്നത്. ശിബ്പൂരും ഹിന്ദുകോളേജും തമ്മിലുള്ള സമ്പർക്കം വിരളമായിക്കൊണ്ടിരുന്നു എന്നു ജീവചരിത്രവസ്തുതകൾ കാണിക്കുന്നു. അച്ഛനമ്മമാരെ കാണാനായി കിദർപൂരിലേക്കുള്ള സന്ദർശനങ്ങൾ തുടർന്നു. എന്നാൽ 1847-ൽ മൈക്കലിന് ഒരു പ്രതിസന്ധി നേരിടേണ്ടിവന്നു. പേർഷ്യൻഭാഷയിൽ നല്ല പ്രഭാഷകനായിരുന്നുവല്ലൊ പിതാവായ രാജനാരായണൻ. കോടതിഭാഷയായിരുന്നു പേർഷ്യൻ. അതിനു പകരം ഇംഗ്ലീഷ് അംഗീകരിക്കണമെന്ന ആവശ്യം 1840-കളിൽ ശക്തിപ്പെട്ടു! തൻമൂലം 1847-ൽ ഇംഗ്ലീഷും കോടതിഭാഷയായി പ്രഖ്യാപിക്കപ്പെട്ടു. അതോടെ ഇംഗ്ലീഷിൻെറ പ്രാധാന്യം വർദ്ധിക്കുകയായി. സമാന്തരമായി നല്ല വരുമാനം ഉറപ്പുവരുത്താനുള്ള പേർഷ്യൻഭാഷയുടെ കഴിവ് വേഗം ക്ഷയിക്കാനും തുടങ്ങി. മകന് ഉദാരമായ ധനസഹായം നൽകാൻ രാജനാരായണനു കഴിവില്ലാതായി. അതുകൊണ്ടു മകൻ ചെലവു ചുരുക്കുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചു. എന്നാൽ അതു പരിചയിച്ച കാര്യമായിരുന്നില്ല മൈക്കലിന്. തൻമൂലം അച്ഛനുമായി വഴക്കിട്ടു. അച്ഛൻ പൊടുന്നനെ പണം കൊടുക്കാതായി. ഈ നടപടിക്കു മറെറാരു കാരണംകൂടിയുണ്ട്. ക്രിസ്തുമതം കൈവെടിഞ്ഞ് പൂർവികരുടെ പരമ്പരയിലേക്ക് മധുസൂദൻ മടങ്ങിവരാൻ (അന്നത്തെ പല പുതുക്രിസ്ത്യാനികളും അപ്രകാരം ചെയ്യുകയുണ്ടായി) സാദ്ധ്യതയില്ലായിരുന്നതിനാൽ, രണ്ടാമതൊരു വിവാഹം കഴിക്കാൻ രാജനാരായണൻ തീരുമാനിച്ചു. രണ്ടാം ഭാര്യയിൽനിന്ന് ഒരു പുരു

ഷസന്തതിയെ ലഭിക്കുമെന്നായിരുന്നു പ്രത്യാശ. പക്ഷേ ആ ആഗ്രഹം സഫലമായില്ല.

സ്വന്തം കാലിൽ നിൽക്കാൻ ഇനി ഒട്ടും അമാന്തിക്കരുതെന്നു മൈക്കലിനു മനസ്സിലായി. എങ്ങുനിന്നും സഹായം ലഭിച്ചില്ല. ഒടുവിൽ ഒരു സാഹസകൃത്യത്തിനുതന്നെ ഒരുമ്പെട്ടു. ബിഷപ്സ് കോളേജിലെ ചില തെന്നിൻഡ്യൻ വിദ്യാർത്ഥികളോടൊപ്പം, മദ്രാസിലേക്കു പോകാനും അവിടെ തൻെറ ഭാഗ്യം പരീക്ഷിക്കാനും തീരുമാനിച്ചു.

# 3. മൈക്കലിൻെറ ജീവിതം 1847—1856

1847 ഡിസംബർ 24-ാം തീയതി മൈക്കൽ മദ്രാസിൽ എത്തി. യാത്രക്കപ്പലിലെ താഴ്ന്ന ക്ലാസ്സിൽ നാലുനാഠം കഴിച്ച്, ബംഗാഠം ഉഠംക്കടൽ താണ്ടിയാണ്, അവിടെ എത്തിയത്. ബ്ലായ്ക്ക് ടൌണിലെ ക്രിസ്തീയ പുരോഹിതൻമാരുടെ സൌമനസ്യംകൊണ്ട് താമസിക്കാൻ ഇടം കിട്ടി. ('നാട്ടുകാരായ' മാർഗ്ഗംകൂടിയവർ മദ്രാസ് നഗരത്തിൽ താമസിച്ചിരുന്നത് ബ്ലായ്ക്ക് ടൌണിലാണ്. പിൽക്കാലത്ത് അതിന് ജോർജ്ടൌൺ എന്നു പുതുക്കി പേരിട്ടു). നിർഭാഗ്യവശാൽ പൊങ്ങൻപനി പിടിപെട്ടു. രോഗം ഭേദമായി രണ്ടുമാസം കഴിഞ്ഞപ്പോഠം ജോലി കിട്ടി. മദ്രാസ് മെയിൽ ആൻഡ് ഫീമെയിൽ അസൈലം എന്ന പേരിൽ ഒരു സ്ഥാപനം ആംഗ്ലിക്കൻ സഭ നടത്തിവന്നിരുന്നു. അതിനോടനുബന്ധിച്ചുണ്ടായിരുന്ന സൌജന്യ ഡേ സ്കൂളിൽ അഷർ (usher) ആയാണ് നിയമിക്കപ്പെട്ടത്. ബ്രിട്ടണിലെ വിദ്യാഭ്യാസസമ്പ്രദായമനുസരിച്ച് ആൺ പള്ളിക്കൂടത്തിലെ ഉപാദ്ധ്യാപകനാണ് അഷർ. തുടക്കത്തിൽ മാസശമ്പളം 46 രൂപയായിരുന്നു. പിൽക്കാലത്ത് 1851-ൽ ആ സ്ഥാനം പുനഃസംവിധാനം ചെയ്യപ്പെട്ടു. അപ്പോഠം

മൈക്കൽ സെക്കൻഡ് ട്യൂട്ടറായി. മാസശമ്പളം 150 രൂപയും. ആ കേന്ദ്രത്തിന്റെ ഭാഗമായി ആൺപള്ളിക്കൂടത്തോടൊപ്പം പെൺപള്ളിക്കൂടവുമുണ്ടായിരുന്നു. ആ സ്കൂളിലെ വിദ്യാർത്ഥിനിയും ഹോസ്റ്റലിലെ അന്തേവാസിയുമായിരുന്നു റെബേക്കാ മക്താവിഷ്.

1848-ൽ മൈക്കൽ മധുസൂദൻദത്തും റെബേക്കാ മക്താവിഷും വിവാഹിതരായി. നാലു കുട്ടികളുണ്ടായി അവർക്ക്. വരുമാനം പരിമിതമായിരുന്നു. എങ്കിലും സംതൃപ്തദമ്പതികൾ എന്ന ബോധം അവർ നിലനിറുത്തി. അവർ തമ്മിലുള്ള ബന്ധത്തിന്റെ ആരംഭത്തിൽ മൈക്കൽ രചിച്ച ചില കവിതകൾ റെബേക്കായെ സ്പർശിക്കുന്നവയായിരുന്നു. അവയിലൊന്നിൽപെട്ടതാണ് താഴെ ഉദ്ധരിക്കുന്ന വരികൾ:

പ്രേമത്തിന്റെ മൃദുല രശ്മികൾ
നിധികുംഭത്തിനൊപ്പം നിറച്ചിട്ടുള്ള
ആ നയനങ്ങൾ നിരീക്ഷിക്കുന്നത് മാധുര്യം
പകരുന്നു;
അത്യുന്നതങ്ങളിൽ നിന്നുതിരുംപോലുള്ള
ശിശു സമാനമായ, സ്വപ്നത്തിനൊക്കുന്ന,
ആ പ്രകാശസ്മേരം വീക്ഷിക്കുന്നത്
മാധുര്യം പകരുന്നു
രണ്ടും സഹവർത്തിക്കുന്നു
ഒരേ പാണ്ഡുര ഗോളത്തിൽ
അഥവാ സുവർണ്ണാഭയുള്ള ഏക നക്ഷത്രത്തിൽ.

അത്ര അനുസ്മരിക്കപ്പെടേണ്ട പ്രേമകാവ്യമാതൃകയൊന്നുമല്ല ഇത്. മദ്രാസിൽ കഴിച്ച കാലം മുഴുവൻ, ഇംഗ്ലീഷിലൂടെയുള്ള സർഗ്ഗപ്രക്രിയയിലാണ് മൈക്കൽ ശ്രദ്ധ കേന്ദ്രീകരിച്ചത്. ആ കൃതികളെപ്പററി പരാമർശിക്കുന്നതിൽ ഇന്നു വലിയ പ്രസക്തി ഇല്ലായിരിക്കാം. പക്ഷേ മധുസൂദൻ ദത്തിന്റെ ആദ്യകാലകൃതികളാണല്ലൊ അവ. കാലാന്തരത്തിൽ, ഭാരതീയഭാഷയിലെഴുതിയ കവികളുടെ കൂട്ടത്തിൽ ഏററവും ആരാധ്യനായ ഒരാളായിത്തീരുകയും ചെയ്തു അദ്ദേഹം. മദ്രാസിലായിരിക്കു

മ്പോൾ, ദി മദ്രാസ് സർക്കുലേററർ എന്ന പത്രവുമായി അടുത്ത ബന്ധം പുലർത്താനിടയായി. കൽക്കത്തയിൽ നിന്നെത്തിയ പ്രസരിപ്പുള്ള, ഭാവിയുള്ള, ഈ ക്രിസ്ത്യൻ കവിയെ പത്രം സ്വാഗതം ചെയ്തു; മൈക്കലിന്റെ നിരവധി കവനങ്ങൾ പ്രസിദ്ധപ്പെടുത്തി. മിടുക്കു കാട്ടാനുള്ള സ്വാഭാവികവാസനയോടെ, 'തിമോത്തി പെൻപോയം' എന്ന ഫലിതസൂചനയുള്ള തൂലികാനാമം ഈ യുവകവി അവലംബിച്ചു. മാത്രമല്ല തുടർച്ചയായി എഴുതിയ കവിതകൾക്ക് 'ഡിസ്ജെക്ടാ മെംബ്ര പൊയറേ' എന്ന് പാണ്ഡിത്യ പ്രതീതി ജനിപ്പിക്കുന്ന തലക്കെട്ടും നൽകി. ഹൊറസ്സിന്റെ സററയറുകളിൽ ഒന്നിൽനിന്നു കടം കൊണ്ടതാണ് ഈ പേര്. ഒരു കവിയുടെ ചിതറിക്കിടക്കുന്ന അവയങ്ങൾ എന്നാണ് വാച്യാർത്ഥം. ഒരു പ്രയോഗമെന്ന നിലയിൽ അതിന്റെ ആന്തരാർത്ഥം ചിതറിക്കിടക്കുന്ന കാവ്യഖണ്ഡങ്ങൾ എന്നാകുന്നു. തിമോത്തി പെൻപോയം എന്ന തൂലികാനാമത്തെക്കുറിച്ചാണെങ്കിൽ, ഒരുവേള വാക്കുകൾകൊണ്ട് അതിനിശിതമല്ലാത്ത കസർത്തു കാണിക്കാൻ ഈ യുവകവി കൊതിച്ചിരുന്നതായി തോന്നും. തിമോത്തി ഒരുതരം തൃണമാണ്. അപ്പോൾ ആംഗ്ലേയ കവനവാടിയിലെ കൂററൻ വൃഷ്ഷങ്ങളുടെ ഇടയിൽ എളിയ ഒരു പാഴ്ച്ചെടി എന്നാണ് വ്യംഗ്യം. ഈ കവിതകൾ അദൃശ്യനായി നിൽക്കുന്ന കവി സൃഷ്ടിച്ചതാണ്. തിമോത്തിയുടെ സൃഷ്ടികളെപ്പററി പ്രത്യേകിച്ച് ഒന്നും പറയാനില്ല. അഥവാ വിക്ടോറിയൻ യുഗാരംഭത്തിൽ ഇംഗ്ലണ്ടിലെ എണ്ണമററ ക്ഷുദ്രകവികൾ പടച്ചു വിട്ടവയെപ്പോലെ അവയും നിറപ്പകിട്ടില്ലാത്തവയാണ്. ബൈറന്റെ കവിതയിലെ ഉപരിപ്ലവമായ താളമേളത്തെ പലപ്പോഴും അവരുടെ കവിത അനുസ്മരിപ്പിച്ചു. ഒന്നിടവിട്ടു ചതുഷ്പദികളും (tetrameters) ത്രിപദികളും (trimeters) അനുവർത്തിക്കുന്ന ബൈറന്റെ രീതി മൈക്കൽ അനുകരിക്കുന്നു.

ഹാ! കപടപ്രതീക്ഷ അകന്നാലും;
ഉണ്ടാകാനിടയില്ലാത്തതിനെപ്പററി
എന്തിനു പ്രേരിപ്പിക്കുന്നു കിനാവുകാണാൻ;
നിമിഷനേരം തിളങ്ങിയിട്ട്
ഭഗ്നാശയിലും ദുരിതത്തിലും വിടവാങ്ങാൻ.

(കൃതികൾ, പേ. 469)

'ഒരു കിനാവ്' എന്ന കാവ്യഖണ്ഡം (23 വരികൾ മാത്രം) മദ്രാസ് സർക്കുലേററിൽ പ്രത്യക്ഷപ്പെട്ടു. (പിന്നെ അതു വികസിപ്പിച്ച് 'ഭൂതകാലസ്വപ്നങ്ങൾ' എന്ന പേരിൽ 'ബന്ധനസ്ഥയായ മഹിള'യോടൊപ്പം പ്രസിദ്ധീകരിച്ചു).

കുന്നിൻ നെഞ്ചിൽ വിലസിയ
വ്രീളാ വിവശ നികുഞ്ജത്തിൽ
നിൽക്കുംപോൽ തോന്നിയെനിക്ക്;
അതു സായാഹ്നവേളയായിരുന്നു;
ജ്വലിക്കുമുഗ്രതേജസ്സോടെ,
മാനദസ്വപ്നസൌന്ദര്യത്തോടെ,
പശ്ചിമതരംഗത്തിൻ താഴെ
മുങ്ങിമറഞ്ഞു സൂര്യൻ

മൈക്കൽ, ഇൻഡ്യയിൽ തന്നെയും, ആദ്യമായി ബ്ലാങ്ക് വേഴ്സ് (blank verse) കൈകാര്യം ചെയ്തതിന്റെ മാതൃക ഇതാണ്. ആദ്യംമുതൽ മദ്രാസ് നിവാസഘട്ടത്തിന്റെ ഒടുവിൽ വരെയും മൈക്കൽ കാവ്യരചന നടത്തിയത് ഇംഗ്ലീഷിൽ മാത്രമായിരുന്നു. എണ്ണത്തിൽ അവ അധികമില്ല. എങ്കിലും അവയിലെ വൈവിധ്യം ശ്രദ്ധേയമാണ്. ഭാവഗീതരൂപത്തിലുള്ള കവിതകളൊക്കെ ചതുഷ്പദിയിലും ത്രിപദിയിലും ചിലവയൊക്കെ പഞ്ചപദിയിലും (pentameter) ആയിരുന്നു. ഇവകൂടാതെ പലതരം വൃത്തങ്ങളിൽ പരീക്ഷണം നടത്തി. കവിതക്കത്തുകൾ, ഗൂഢാക്ഷരശ്ലോകം, അർച്ചനാഗീതം, ബ്ലാങ്ക് വേഴ്സിലുള്ള ഒരു ഗീതകം, കഥാഖ്യാനകാവ്യത്തിന്റെ ആദ്യത്തെ കുറെ വരികൾ, ഒരു ചിത്രത്തെ വർണ്ണിക്കുന്ന കവിത എന്നിവ ഇവയിൽ പെടുന്നു. സാങ്കേതികമായി ഏററവും ശ്രദ്ധേയമായ പരീക്ഷണങ്ങൾ ഗീതകരൂപത്തെ സംബന്ധിച്ചവയായിരുന്നു. ഷേക്സ്പിയർ മാതൃക അവലംബിക്കുന്ന ഗീതകങ്ങളുണ്ട്: ab ab cd cd ef ef gg. കൂടാതെ ഇംഗ്ലീഷ്-ഇററാലിയൻ പ്രാസനിബന്ധനകൾ കലർത്തിയവ നിരവധിയും.

ഘടന 1 ab ab / cd dc / ef fe / fe
ഘടന 2 ab ba / cd cd / ef ef / gg
ഘടന 3 ab ba / ab ba / cd cd / cd
ഘടന 4 ab ba / cd cd / ef ef / gg

ഗീതകരൂപം വിവിധരീതിയിൽ ആവിഷ്കരിക്കുന്നതിൽ വൈദഗ്ദ്ധ്യം നേടിയവനായി നമ്മുടെ കവി ശീഘ്രം വളരുകയായി. ഭാവിയിൽ, ഈ സിദ്ധി മറെറാരു ഭാഷാ മാദ്ധ്യമത്തിൽ, ബംഗാളിയിൽ, കൃതഹസ്തമായി. ഇംഗ്ലീഷ് കവിതാരചനയിൽ മൈക്കൽ ആർജ്ജിച്ച പാടവം, പിൽക്കാലത്ത് ബംഗാളി കവിയെന്ന നിലയിൽ നേടിയ അനശ്വരകീർത്തിക്ക് പ്രാരംഭം കുറിച്ചു.

അപൂർണ്ണകഥാകാവ്യമാണ് ''പോറസ് രാജാവ്.'' ആറു ഖണ്ഡങ്ങളിലായി 133 വരികളുണ്ടതിൽ. സ്കോട്ടിനെയും ബൈറണെയും അനുകരിച്ച് ആദ്യലഘുഗണസ്വഭാവമുള്ള ചതുഷ്പദിയിലാണ് അതെഴുതിയിട്ടുള്ളത്. ചതുഷ്പദിയും (tetrameter) ത്രിപദിയും (trimeter) ഒന്നിടവിട്ടു അനുവർത്തിക്കുന്നു. 1843-ൽ കൽക്കത്തയിൽ വച്ചാണ് രചന ആരംഭിച്ചത്. അത് പൂർണ്ണമാകാതെ അവശേഷിച്ചു, യൂറോപ്പിനെ സംബന്ധിക്കുന്ന എന്തും അത്യുൽസാഹത്തോടെ മൈക്കൽ ആദരിച്ചിരുന്നു. എങ്കിലും ഭാരതീയമൂല്യങ്ങളുമായുള്ള സുശക്തമായ താദാത്മ്യ ഭാവത്തിന്ന് ഈ കൃതിയിലെ പ്രമേയം സാക്ഷ്യം വഹിക്കുന്നു. ''ഭൂതകാലസ്വപ്നങ്ങൾ'' മറെറാരു പദ്യഖണ്ഡമാണ്. മദ്രാസിൽവച്ചു 1848-ൽ രചിച്ചു. അതും പൂർത്തിയാക്കിയില്ല. ചാക്ഷുഷഭാവനയിൽനിന്നുയിർക്കൊണ്ട ആദരണീയകൃതിയാണത്. താഴെ കൊടുത്തിരിക്കുന്ന വരികൾ നോക്കുക.

ഞാൻ നിരീക്ഷിച്ചു—
തൻെറ ജ്വലിക്കുന്ന ഫാലദേശം സൂര്യൻ
ആവരണം ചെയ്തിരുന്നു,
കാൽവരിയിൽനിന്നെ ആ ദേവൻ വീക്ഷിച്ചപ്പോൾ;
പിതൃവയസ്സിൽ നിന്നണഞ്ഞ ആ തീർത്ഥാടകൻ
അവൻ-അവൻെറ ദൈവം—
നിണമണിഞ്ഞ നെററിയും മുൾക്കിരീടവുമായി
ശപ്തവൃക്ഷത്തിൽ മരണം വരിച്ചു;
അതെ, രക്ഷിക്കാനായി മൃതിയെ പുണർന്നു;
മരിക്കുമ്പോൾ തൻെറ രക്തം ചിന്തിയവർക്കായി
പ്രാർത്ഥിച്ചു.

മൂർദ്ധാവിൽ മുൾക്കിരീടത്തോടുകൂടി കുരിശിൽ തറക്കപ്പെട്ട ക്രിസ്തുവിന്റെ ഈ ചിത്രം ഒരു വസ്തുത വെളിപ്പെടുത്തുന്നു. മതസംബന്ധമായുള്ള തന്റെ വിശ്വാസങ്ങളെപ്പററി അധികമൊന്നും മൈക്കൽ പ്രസ്താവിച്ചതായി കാണുന്നില്ല. എങ്കിലും, യേശുവെന്ന സങ്കൽപം, മനുഷ്യരാശിയുടെ മോക്ഷത്തിനുവേണ്ടി പരമമായ പീഡനത്തിനു വിധേയനാകുന്ന ദൃശ്യം, മൈക്കലിനെ സംബന്ധിച്ചിടത്തോളം ആഴത്തിൽ വേരോടിയ വിശ്വാസംതന്നെയായിരുന്നു. വെറുമൊരു മേലങ്കി മാത്രമായിരുന്നില്ല ക്രിസ്തീയത. അത് ആത്മാവിനെ രൂപാന്തരപ്പെടുത്തുന്ന ദിവ്യശക്തിതന്നെയായി.

മുഴുമിക്കാത്ത ആ കൃതിയിലെ മററു ചില ഭാഗങ്ങളും ശ്രദ്ധ അർഹിക്കുന്നു.

> അപ്പോൾ, ബംഗാളമേ, നിന്റെ തപ്ത സമതലത്തിൽ
> തൂണുകളാൽ താങ്ങപ്പെട്ട, ചരിഞ്ഞുയരത്തി
> ലുള്ള തണലുള്ള,
> അഭിമാനിയായ ഏതെങ്കിലും പേരാലിന്റെ
> സുഷുപ്തികാരകമായ തണുത്ത അഭയ
> സ്ഥാനത്തിൽ,
> പ്രതിധ്വനിപ്പിക്കുന്ന അനുകരണപരനിനാദത്തിൽ,
> മേയുന്ന കാലികളുടെ ഇടയിൽ
> മദ്ധ്യാഹ്നവിശ്രമത്തിലും സ്വച്ഛസുഷു
> പ്തിയിലും
> അവന്റെ, വനഭൂവിലെ രാജകീയ പഥികന്റെ,
> ചെവി പൊട്ടിക്കുന്ന, ഇടിവെട്ടുംപോലെയുള്ള
> ഉഗ്രനിർഘോഷം.

'ബംഗാളം'—അവിടത്തെ ഗ്രാമങ്ങൾ, വിശേഷിച്ചും നമ്മുടെ കവി ജനിച്ചതും ബാല്യകാലം കഴിച്ചതുമായ ഗ്രാമം; ഔന്നത്യമുള്ള, വ്യാസമുള്ള, രാജകീയപ്രൌഢിയുള്ള വൃക്ഷങ്ങളോടുകൂടിയ ബംഗാളിലെ ഗ്രാമങ്ങൾ, ആദിരൂപപ്രാധാന്യമുള്ള ഒരു ബിംബമായിരുന്നു മൈക്കൽ മധുസൂദൻ ദത്തിന്. എവിടെ ജീവിച്ചാലും ഏതു പ്രകൃതി പശ്ചാത്തലത്തിൽ താൻ സ്വയം ചെന്നെത്തിയാലും. ''ഒരു റഷ്യാക്കാരനെ ചുരണ്ടി നോക്കൂ; നിങ്ങൾക്കു ഒരു

ടാർടറിനെ (Tartar) കാണാം'' എന്നു പറയാറുണ്ട്. ''മൈക്കൽ ദത്തിനെ ചുരണ്ടി നോക്കൂ: നിങ്ങൾക്കു ഒരു ബംഗാളി കവിയെ കാണാം,'' എന്നു ധൈര്യപൂർവ്വം നമുക്കു അവകാശപ്പെടാം, യൂറോപ്യൻ നാഗരികതയെ പ്പററിയുള്ള ആദരവ് അദ്ദേഹത്തിൽ എത്ര ശക്തമായിരുന്നിട്ടും.

ഹിന്ദു കോളേജിൽ പഠിക്കുമ്പോൾ, ഒരു കഥാകാവ്യം എഴുതാൻ മധുസൂദൻ ആരംഭമിട്ടു. ഇരുപത് സ്പെൻസീറിയൻ പദ്യങ്ങളുള്ള ''അപ്സരി'' എന്ന അപൂർണ്ണകൃതിയാണത്. രചനാകാലം കാണിക്കുന്ന രേഖകളൊന്നുമില്ല. കവിയുടെ മിത്രമായ ഗൌർദാസ് വൈശാഖ് ഭദ്രമായി സൂക്ഷിച്ചിരുന്ന ആദ്യകാലകാവ്യങ്ങളിൽ ഒന്നാണിത്. ഇവയൊക്കെ എഴുതിയത് 1841-നു ശേഷമായിരുന്നു (അന്നു മധുസൂദനന് 17 വയസ്സ് പ്രായമുണ്ട്. കവിതയെഴുത്ത് ആരംഭിച്ചിട്ടേയുള്ളു). ആന്തരിക തെളിവുകൾ വച്ചു നോക്കിയാലും ഈ കൃതിയുടെ രചനാവർഷം 1842 ആണെന്നു തിട്ടപ്പെടുത്താവുന്നതാണ്. കാവ്യം പ്രസിദ്ധപ്പെടുത്തുകയുണ്ടായില്ല. യുവത്വത്തിലേക്കു കാലൂന്നിയ ഒരാളുടെ സ്വഭാവവിശേഷത കാണിക്കുന്ന കവിതയാണത്. ആയിടയ്ക്ക് (എന്നെങ്കിലുംതന്നെ) സ്പെൻസറുടെ കൃതികൾ മധു വായിച്ചിരുന്നോ എന്നുള്ളത് സന്ദേഹാസ്പദമാണ്. പദങ്ങളുളവാക്കുന്ന താളത്തിൻെറ സുഖദമായ മന്ദയാനം സ്പെൻസറിൻെറ കാവ്യരീതിയുടെ സവിശേഷതയാണ്. അത് ''അപ്സരി'' യിൽ പലപ്പോഴും കാണപ്പെടുന്നു. ഏതായാലും ഈ കൃതി എഴുതുമ്പോൾ കീററ്സിൻെറ ''ദി ഈവ് അഫ് സെൻറ് ആഗ്നസ്'' മധുസൂദൻ ഓർമ്മിച്ചു എന്നു കരുതാൻ ന്യായമുണ്ട്. താഴെക്കാണുന്ന വരികൾ നോക്കുക.

നട്ടുച്ചയുടെ വരട്ടുകാററിലകപ്പെട്ട
നിറപ്പകിട്ടുള്ള റോസാപ്പൂ പോലെ (പദ്യം XIV)

ഹൃദയത്തിലെ അഗാധ ജലധാര
തകർന്നിടിഞ്ഞൊഴുകുംപോലെ (ടി.)

കായലിലെ ആമ്പൽപോലവരം വിറകൊണ്ടു;
കാട്ടിലും മേട്ടിലും''കൂടി കുതറിപ്പാഞ്ഞ്
അനന്തമായ കടലിനെ പുൽകുന്ന നിർഝരി
പുളഞ്ഞൊഴുകുംപോലെ അവരം അലഞ്ഞു.

(പദ്യം XX)

രൂപകത്തേക്കാരം ഉപമാലങ്കാരങ്ങളാണിവിടെ കാണുക. വാങ്മയചിത്രങ്ങരം ദൃശ്യപ്രധാനങ്ങളും. ഇതിൽനിന്നു ഈ സൃഷ്ടിയുടെ പ്രാരംഭസ്വഭാവം വ്യക്തമാകുന്നു. മററു വിധത്തിലും ഈ കാര്യത്തിൻെറ അപക്വത അനുഭവ സിദ്ധമാണ്. പദവിന്യാസരീതിയിലാണ് അത് പ്രധാന മായും കാണുക. സുസ്വരത്തിനുവേണ്ടി വളരെയിടങ്ങളിൽ വ്യഞ്ജനത്തെ വിട്ടുകളയുന്നു. അത് ആവശ്യമായിട്ടല്ല. ദർബ്ബലഗണങ്ങളിലെ സ്വനപരിമാണത്തെപ്പററിയുള്ള കവി യുടെ തെററായ ബോധമാണ് ഇത് വെളിപ്പെടുത്തു ന്നത്. അതിനു നിരവധി ഉദാഹരണങ്ങരം ചൂണ്ടിക്കാണി ക്കാനാവും: ബവ്വർ (bow'r), ഫ്ളവർ (flow'r), കരംഡ് (cull'd), ചാംഡ് (charm'd), വിഷ്ട് (wish'd), വാക്ക്ട് (walk'd), കംപനീഡ് (companied) മുതലായവ. അത്യാകർഷകമായ രണ്ടു ക്രിയാവിശേഷണങ്ങളുണ്ട്: പെയ്ൽലി (കീററ് സിൻെറ പെയ്ൽലി ലോയിട്ടറിങ്ങ് (palely loitering) നോക്കുക) ലവ്ലിലി എന്നിവ. 'സ്വർഗ്ഗവൽക്കരിക്കുക' എന്ന അപൂർവമെങ്കിലും അംഗീകാര്യമായ പ്രയോഗമുണ്ട്. ഹിന്ദുദേവിയായ കാളിയെ വർണ്ണിക്കുന്ന ഒരു പദ്യമുണ്ട്. അത് അനശ്വരതയർഹിക്കുന്നു.

ക്ഷേത്രം പിടിച്ചെടുത്തു,–അതു കാളിയുടേതായി–
കൊടും ഭീകരത;
അഹോ! അവരം നിൽക്കുകയായി രണാസക്തി
തേജസ്സോടെ,
ശംഭുവിൻെറ ശപ്തഗോത്രരുധിരം പാനംചെയ്ത്,
മുറിച്ച ശിരസ്സുകളാൽ മാലയണിഞ്ഞ്
രക്തരൂക്ഷനയനം
മിന്നൽപിണരുതിർന്നു; രുധിരലിപ്തഖഡ്ഗം
തിളങ്ങി കയ്യിൽ തീപ്പന്തം പോൽ;

വീണടിഞ്ഞ സ്വ കാന്തശിരസ്സിൽ
നഗ്നയായ്, വിഭ്രാന്തയായ്, ചവിട്ടിമെതിച്ചു;
പിശാചപ്രഭയോടെ അവനെ നോക്കി ഹസിച്ചു;
രക്തത്തിൽ കുതിർന്ന കരിംകുഴൽ പാറിപ്പറന്നു;
കറുത്ത രക്തകണങ്ങൾ തെന്നുന്ന തറയിൽ
ഉതിർന്നു വീണു.
(പദ്യം XI)

ഭീതിജന്യമായ ഒരു പദ്യമാണത്. ബീഭത്സം ഒരു രസമായി സംസ്കൃതാലങ്കാരശാസ്ത്രം അംഗീകരിക്കുന്നു എന്ന വസ്തുത നാം സ്മരിക്കേണ്ടതാണ്: ഈ പദ്യാന്തത്തിലുള്ള ഷഡ്പദി (Alexandrine) ഭയമെന്ന ഭാവത്തെ ഏറെക്കുറെ അതിൻെറ അസഹ്യപാരമ്യതയിലേക്കാണ് ആനയിക്കുന്നത്.

ഇംഗ്ലീഷിൽ മൈക്കൽ എഴുതിയ ഏററവും വിജയകരമായ കൃതിയാണ് ബന്ധനസ്ഥയായ മഹിള (The Captive Ladie). അഞ്ചു വരി വീതമുള്ള പതിനൊന്നു പദ്യങ്ങൾ ഉൾക്കൊള്ളുന്ന ഒരാമുഖം അതിലുണ്ട്. ഒന്നാം സർഗ്ഗത്തിൽ 615 അയാംബിക് ടെററ്രാമീററർ (iambic tetrameter) വരികളാണുള്ളത് (ഇംഗ്ലീഷിലെ കാൽപനിക പുനരുത്ഥാനഘട്ടത്തിൽ കഥാകാവ്യരചനയ്ക്ക് സ്വാനുഗുണമായ ഈ വൃത്തമാണ് ഉപയോഗിച്ചിരുന്നത്). 572 വരികൾ കൊണ്ടു രണ്ടാം സർഗ്ഗം സമാപിക്കുന്നു. ഒന്നാം സർഗ്ഗാരംഭത്തിൽ ബൈറൻെറ ''ജെയർ'' (Giaour) എന്ന കാവ്യത്തിൽ നിന്ന് രണ്ടു വരികൾ ഉദ്ധരിച്ചിട്ടുണ്ട്; ടോം മൂറിൻെറ ''ലല്ലാ റൂഖി''ൽ (Lalla Rookh) നിന്ന്, ദ്വിതീയസർഗ്ഗം തുടങ്ങുംമുമ്പ്, നാലു വരികളും. മൈക്കലിൻെറ കാവ്യത്തിൽ മുഖവുരയായി ചേർത്തിട്ടുള്ളതും അഞ്ചു വരികൾ വീതമുള്ളതുമായ പദ്യങ്ങൾ റെബേക്കയ്ക്കാണ് (പേരെടുത്തു പറയാതെ) സമർപ്പിക്കപ്പെട്ടിട്ടുള്ളത്. അവയിലെ ചില വരികൾക്ക് വ്യക്തിതലത്തിലുള്ള പ്രസക്തിയുണ്ട്. ഏഴും എട്ടും പദ്യങ്ങൾ സ്വാനുഭൂതിയുടെ അസംശയമായ ആന്തരികതെളിവുകൾ സംഭാവനചെയ്യുന്നു. താൻ പ്രേമിച്ച യുവതി, തൻെറ ആദ്യഭാര്യ റെബേക്കയുമായി ആ അനുഭൂതികൾ കെട്ടുപിണഞ്ഞുകിടക്കുന്നു.

ഹാ! കവിയുടെ ഹൃത്തിലവരം നിറയുമ്പോരം
ദിവ്യപ്രചോദനംപോൽ സുമുഖിയാണ് –
ആ അലൌകിക ദേവാലയം!
ശ്രുതിമധുര പ്രാർത്ഥനകൊണ്ടു
പ്രണയമർത്ഥിക്കുമ്പോരം
എല്ലാം സ്വാഗതാർഹമാകുന്നു;
ഇല്ലായ്മയുടെ ഇല്ലമാണ് നമ്മുടേത്;
എങ്കിലും പശ്ചാത്താപമില്ല;
അവിടെ നീയില്ലേ-എല്ലായ്പോഴും –
ഒരനർഘരത്നം, എന്റേതു മാത്രമായി?

''ഇല്ലായ്മയുടെ ഇല്ലമാണ് നമ്മുടേത്'' —പുരുഷൻ മാരുടെ അഗതിമന്ദിരത്തിലെ അദ്ധ്യാപകനെന്നനില യിൽ ഉള്ള വരുമാനം മാസമൊന്നുക്കു 46 രൂപയായിരുന്നു. എത്രതന്നെ ഭാവനാവ്യായാമവിധേയമാക്കിയാലും, ''ഇല്ലായ്മയുടെ ഇല്ല''ത്തിനല്ലാതെ മറെറാന്നിനും അനുയോജ്യ മായ വരുമാനമായി അതു കരുതാനാവില്ല. പക്ഷേ ഏറെത്താമസിയാതെ വരുമാനം വർദ്ധിച്ചു, ഹിന്ദു ക്രോണിക്കിളിന്റെ പത്രാധിപരാകുകയും പത്രപ്രവർത്ത നത്തിൽ പൊതുവെ വ്യാപൃതനാകുകയും ചെയ്തപ്പോരം.

കാൽപനികകഥാകാവ്യമാണ് 'ബന്ധനസ്ഥയായ മഹിള'. (വളരെ പ്രതീക്ഷയോടെ എഴുതിയ കൃതിയാണത്). ആ വിഭാഗത്തിൽപെടുന്ന ആംഗ്ലേയകാവ്യസ്വഭാ വങ്ങരം അതിൽ മുററും കൂട്ടിയിണക്കിയിരിക്കുന്നു. തികഞ്ഞ സ്വയംപ്രകടനത്വരയോടെ, യൂറോപ്യൻ കാഴ്ച പ്പാടിൽകൂടിയാണ് നമ്മുടെ കവി അത് അവതരിപ്പിച്ചി രിക്കുന്നത്. പല പേരുകളുടെയും ഉച്ചാരണരീതിക്ക് ഒട്ടുംതന്നെ സാധൂകരണമില്ല. ഉദാ: ജൂഡാസ്സീർ, രാജ് ഷൂയിയോ ജഗം, ഛാന്ദി, ബ്രിം, ലച്ച്മി, ഇന്ദ്രപഥ്, മുസ്സുൽമെൻ (മുസ്സൽമാൻ എന്നതിന്റെ തെററായ ബഹുവ ചനരൂപം). വിന്ദാബൊനം, ത്രിശൂലം എന്നിവയിൽ തമിഴ് ഉച്ചാരണസ്വാധീനമുണ്ട്.

''അവിശ്വാസികളിൽ സാധാരണ കാണുന്ന ബാതു വിശ്വാസ''ത്തെപ്പററി പരാമർശിക്കുമ്പോരം, തന്റെ ക്രി

സ്ത്രീയത ഉയർത്തിപ്പിടിക്കുന്നു. എങ്കിലും, മദ്ധ്യകാല വീരസാഹസികൻമാരെ ആരാധ്യരാക്കിത്തീർക്കുന്ന ധീരോദാത്തതയെയും, മരണത്തെ തൃണവൽഗണിച്ചുകൊണ്ട് അവർ ആത്മാഭിമാനത്തെ മുറുകെപിടിക്കുന്നതിനെയും പ്രശംസിക്കുന്നതിൽ കവി പരാജയപ്പെടുന്നില്ല. ചരിത്ര സംഭവങ്ങളെയും കടംകഥകളെയും ഉപജീവിച്ചാണ് ആംഗ്ലേയകവികളും സ്കോട്ടിഷ് കവികളും കഥാകാവ്യങ്ങൾ കെട്ടിച്ചമച്ചത്. ആ മാതൃകയെ കവി പിന്തുടരാൻ ശ്രമിക്കുന്നു. എങ്കിലും ''ബന്ധനസ്ഥയായ മഹിള''യെ ചരിത്രകാവ്യമായി കണക്കാക്കാനാവില്ല. പ്രകൃതത്തിൽ ഡോ: സുകുമാർ സെന്നിൻെറ നിഗമനം തികച്ചും അംഗീകാര്യമാണ്: ''ഇതിനെ ഒരു ചരിത്രകാവ്യമെന്നു ഗണിക്കാൻ സാധ്യമല്ല. ചരിത്രം നന്നേ കുറവാണതിൽ. എങ്കിലും ഭാരതത്തെ മുസ്ലീംകൾ ആക്രമിച്ചു കീഴടക്കിയതിനെ അടിസ്ഥാനമാക്കി, പരോക്ഷമായിട്ടാണെങ്കിലും ഒരു ഭാരതീയൻ എഴുതുന്ന ആദ്യത്തെ കാവ്യമാണത്'''.

ആകെക്കൂടി, ഇൻഡ്യാക്കാരൻ ഇംഗ്ലീഷിൽ (അത് അവൻെറ മാതൃഭാഷയല്ലല്ലൊ) കവിത ചമയ്ക്കുന്നത് മേൻമയേറിയ കാര്യമല്ലെന്നു കരുതുന്നില്ലെങ്കിൽ, ''ബന്ധനസ്ഥയായ മഹിള'' മേൻമയുള്ള കാവ്യമല്ല. എന്നാൽ ഒരു വസ്തുത ഓർക്കേണ്ടതാണ്. ദി ഷെയേർ ആൻഡ് അദർ പൊയംസ് (The Shair and Other Poems, 1830) എന്ന കാശി പ്രസാദഘോഷിൻെറ കൃതി പുറത്തുവന്നശേഷം, പത്തൊൻപതാം നൂററാണ്ടിൽ, മൈക്കൽ മധുസൂദനുൾപ്പെടെ ബഹുശതം ഇൻഡ്യാക്കാർക്ക് ഇംഗ്ലീഷിൽ കവിതയെഴുതുന്നത്, അന്തസ്സുണ്ടാക്കുന്ന ഒരു പ്രക്രിയയായിത്തീർന്നു.

''ബന്ധനസ്ഥയായ മഹിള'' എന്ന ചരിത്രാടിസ്ഥാനകഥാകാവ്യത്തിനു പുറമെ ഒരു കാവ്യനാടകംകൂടി മൈക്കൽ രചിച്ചു (മദ്രാസിൽ താമസിച്ച കാലത്ത്). ''റിസിയാ: ഭാരതചക്രവർത്തിനി'' എന്നതായിരുന്നു അതിൻെറ പേര്. 1849 – 50-കളിൽ 'ദി യൂറേഷ്യ' (മദ്രാസിലെ ഒരു മാസിക) നിൽ ഏഴു ലക്കങ്ങളിലായി തുടർച്ചയായി അതു പ്രസിദ്ധപ്പെടുത്തി. ഈ കൃതി വിസ്മരി

ക്കപ്പെട്ടുകിടന്നു. ഒടുവിൽ സുരേഷ് പ്രസാദ് നിയോഗിയുടെ[13] സ്തുത്യർഹമായ ഗവേഷണഫലമായി അത് അനുവാചകർക്കു വീണ്ടുകിട്ടി. അങ്ങനെ ആ ഗ്രന്ഥത്തെ സംബന്ധിക്കുന്ന വിവരങ്ങൾ വെളിച്ചംകണ്ടു. കൃതി പൂർണ്ണരൂപത്തിൽ ഇന്നു ലഭ്യമല്ല. ഈ നാടകീയകാവ്യ ഖണ്ഡം (തലക്കെട്ടിൽ അങ്ങനെയാണ് മൈക്കൽ വിശേഷിപ്പിച്ചത്) ഗ്രന്ഥകർത്താവിന്റെ പേരുകാണിക്കാതെയാണ് 'ദി യൂറേഷ്യ'നിൽ പ്രസിദ്ധീകരിച്ചത്. അത് എന്തുകൊണ്ടാണെന്നു വ്യക്തമല്ല. കുറെ വർഷങ്ങൾക്കു ശേഷം, കൽക്കത്തയിൽ തിരിച്ചെത്തിയതിൽ പിന്നെ, ''റിസിയ'' ബംഗാളി ഭാഷയിൽ പുനഃസൃഷ്ടിച്ചു. അത് അഭിനയിക്കപ്പെടണമെന്നായിരുന്നു ആഗ്രഹം. പക്ഷേ കൽക്കത്തയിലെ സ്വാധീനശക്തിയുള്ളവർക്ക് ആ കൃതി ഇഷ്ടപ്പെട്ടില്ല.

മൈക്കിലിന്റെ ജീവിതത്തിലെ മദ്രാസ് കാലഘട്ടം അതിവേഗം സമാപിക്കുകയായിരുന്നു. മദ്രാസിൽ എട്ടു സംവൽസരങ്ങൾ കഴിച്ചു. അവിടെ എത്തിയത് 1847 ഡിസംബർ 24-നാണ്. 1856 ഫെബ്രുവരി 2-ാംനു കൽക്കത്തയിൽ തിരിച്ചെത്തി. ഈ അഷ്ടവർഷ ഇടവേളയിൽ മൈക്കിലിനെ സംബന്ധിച്ച് വളരെയേറെ സംഭവങ്ങളുണ്ടായി. കൽക്കത്ത വിട്ടു മൂന്നു വർഷങ്ങൾ കഴിഞ്ഞപ്പോൾ മാതാവു മരിച്ചു. 1850 ഒടുവിലാണെന്നു തോന്നുന്നു. അളവററതായിരുന്നു അമ്മയോടുള്ള മൈക്കിലിന്റെ സ്നേഹം. മൈക്കിലിന്റെ ബംഗാളി കവിതകളിലുടനീളം (മദ്രാസിൽനിന്നു തിരിച്ചെത്തിയ ശേഷമുള്ള കൽക്കത്താ കാലഘട്ടസൃഷ്ടി) വിവിധരൂപത്തിലുള്ള നിരവധി കാവ്യബിംബങ്ങളിൽകൂടി മാതൃ-ശിശുബന്ധം[14] ഊളിയിട്ടുവരുന്നുണ്ട്. കൃത്യമായും എന്നാണ് മൈക്കൽ കൽക്കത്ത സന്ദർശിച്ചതെന്നറിയില്ല. എന്തിനാണെന്നും വ്യക്തമല്ല. ഈ സന്ദർശനത്തിന്റെ ദൈർഘ്യവും എവിടെയാണ് അപ്പോൾ തങ്ങിയതെന്ന വിവരവും നമുക്കില്ല. പിതാവായ രാജനാരായണദത്തിനെ കണ്ടതായി മാത്രം അറിയാം. ***മററാരെയും*** കണ്ടില്ല. ഈ സന്ദർശനത്തിന്റെ നിഗൂഢോദ്ദേശ്യവും അതിന്റെ വിശദാംശങ്ങളും ഇന്നും

വ്യാഖ്യാനംകിട്ടാതെ അവശേഷിക്കുന്നു. നാലു വർഷങ്ങരംക്കുശേഷം 1855 ജനുവരി 16-ാം തീയതി മൈക്കലിൻെറ പിതാവായ രാജനാരായണൻ മരിച്ചു. ഈ വാർത്ത ഒരു കത്തിലൂടെ ഗൌർദാസ് അറിയിക്കുകയുണ്ടായി.

> 'താങ്കളുടെ മാതാപിതാക്കരം മരണമടഞ്ഞു. ധനനിശ്ചയം ചെയ്യാതെ കിടക്കുന്ന സ്വത്തിനെച്ചൊല്ലി സ്വന്തക്കാർ വഴക്കിടുന്നു . . . യഥാകാലം എത്തിയാൽ മുടിയ്ക്കുന്ന വ്യവഹാരത്തിൽനിന്ന് അതിനെ താങ്കരംക്കു രക്ഷപ്പെടുത്താൻ കഴിയും അങ്ങനെ സ്വന്തം സ്വത്തിൻെറ പൂർണ്ണമായ കൈവശാവകാശം ലഭിക്കുകയും ചെയ്യും.'

ഈ പിതൃസ്വത്ത് എത്രയുണ്ടായിരുന്നു എന്നു കാണിക്കുന്ന വ്യക്തമായ രേഖകളൊന്നുമില്ല. ഇത്രമാത്രമേ നമുക്കു ഗ്രഹിക്കാൻ കഴിയുന്നുള്ളു. നീണ്ടുനിന്ന വ്യവഹാരത്തിനുശേഷം ജെസ്സോർ ജില്ലയിലുള്ള വസ്തുക്കളിൽ ഒന്ന് മൈക്കലിനു കിട്ടി. താമസിയാതെ അതു വിററു. പുതിയ ഉടമയ്ക്ക് ആ വസ്തുവിൽനിന്ന് വാർഷികാദായമായി 8000 രൂപ ലഭിച്ചിരുന്നതായി അറിയാം.

ആദ്യം അമ്മയും തുടർന്ന് അച്ഛനും മരിച്ചപ്പോരം കൽക്കത്തയിലേക്കു മടങ്ങിപ്പോകാൻ മൈക്കൽ പെട്ടെന്നു തീരുമാനിച്ചു. ഈ തീരുമാനം മറെറാന്നുമായും ബന്ധപ്പെട്ടതായിരുന്നു. പന്ത്രണ്ടു വർഷങ്ങരംക്കുമുമ്പ് ക്രിസ്ത്യാനിയാകാൻ തീരുമാനിച്ചതുപോലെ അതിപ്രധാനമായ ഒന്നായിരുന്നു അത്. ഭാര്യ റെബേക്കയേയും നാലു കുട്ടികളേയും കൂടാതെ കൽക്കത്തയിലേക്ക് മടങ്ങുക എന്നുള്ളതായിരുന്നു ഈ തീരുമാനം (1856 ജനുവരിയിൽ). പിന്നീടൊരിക്കലും അവരെ കാണുകയുണ്ടായില്ല. തുടർന്ന് അവരുമായി ബന്ധപ്പെടാനോ കത്തിടപാടു നടത്താനോ ശ്രമിച്ചതിനു തെളിവുകളില്ല. അവരെ കരുതി എന്തെങ്കിലും ധനനിശ്ചയവും ചെയ്തില്ല. പള്ളിയിൽവച്ചോ അല്ലെങ്കിൽ സുഹൃത്തുക്കളുടെ സാന്നിദ്ധ്യത്തിൽ പരസ്പരധാരണയിലൂടെയോ വിവാഹബന്ധം വേർപെടുത്തിയതായി തെളിവുകളില്ല. ഏതായാലും രണ്ടു കാര്യ

ങ്ങടം പ്രകൃതത്തിൽ ശ്രദ്ധയർഹറിക്കുന്നു. (എ) ഭാരതീയനായ ഭർത്താവും പാശ്ചാത്യയായ ഭാര്യയും തമ്മിലുള്ള ഈ വിവാഹബന്ധമൊഴിയൽ മദ്രാസിലെ അന്നത്തെ ക്രിസ്തീയസമൂഹം അംഗീകരിച്ചു. (ബി) ബ്രിട്ടീഷുകാരുടേത് എന്ന് തോന്നിക്കുന്ന ഡട്ടൻ എന്ന പേരിലാണ് റെബേക്കായും പുത്രൻമാരും അറിയപ്പെട്ടത്. അവർക്ക് കവിയെപ്പററി മോശമായ അഭിപ്രായമുണ്ടായിരുന്നില്ല.

ഹെൻറീററയായിരുന്നു മൈക്കലിൻെറ രണ്ടാമത്തെ ഭാര്യ. വിവാഹമോചനത്തോടൊപ്പംതന്നെ (രണ്ടാം വിവാഹം സമൂഹാനുമതി സിദ്ധിച്ചതെങ്കിലുമായിരുന്നു, മതപരമായ നിയമങ്ങളനുസരിച്ചു നടന്നില്ലെങ്കിലും) മററൊന്ന് ആചാരമനുസരിച്ച് നടത്തപ്പെടാൻ ഇടയില്ലല്ലോ. അതു യാഥാർത്ഥ്യമാകാൻ നല്ലൊരു കാലയളവു കഴിയേണ്ടതുണ്ടായിരുന്നു. 1856 ഫെബ്രുവരി 2-നു മൈക്കൽ കൽക്കത്തയിലെത്തി. രണ്ടു വർഷത്തിലധികം കഴിഞ്ഞാണ് ഹെൻറീററാ അവിടെ ചെന്നതെന്നു കാണുന്നു. 1857 അന്ത്യത്തിലോ, 1858 ആരംഭത്തിലോ ആയിരിക്കണം അത്. ചിത്പോർ റോഡിൽ അവർ ഒന്നിച്ചു താമസമായി. അവരുടെ ആദ്യശിശു ശർമ്മിഷ്ഠ (മൈക്കലിൻെറ കാവ്യനാടകമായ ''ശർമ്മിഷ്ഠ''യിലെ നായികയെ അനുസ്മരിക്കുന്നതാണ് ആ നാമം) 1859-ൽ ജനിച്ചു.

ജീവിതപ്രശ്നങ്ങളുമായി ഉററബന്ധം പുലർത്താൻ മദ്രാസ് കാലഘട്ടം മൈക്കലിനെ നിർബ്ബന്ധിതനാക്കി. നേരത്തെ കൽക്കത്തയിൽവച്ചു കഴിഞ്ഞിരുന്നതിനേക്കാം വ്യാപകമായി സ്ത്രീപുരുഷൻമാരുമായി ഇടപഴകാൻ ഇടവന്നു. ദക്ഷിണേൻഡ്യൻഭാഷകളിലും സാഹിത്യത്തിലും നല്ല അവഗാഹം നേടി. പൂർണ്ണമായും സ്വന്തകാലിൽ നിൽക്കേണ്ടിവന്നു. കാര്യക്ഷമമായും അന്തസ്സായും അതു ചെയ്തു. സന്തോഷകരമായ കുടുംബജീവിതം ആസ്വദിച്ചു. കൂടാതെ ജോർജജ് നോർട്ടൺെറയും (മദ്രാസ് പ്രസിഡൻസിയിലെ അഡ്വക്കേററ് ജനറൽ) ജോസഫ് റിച്ചേർഡ് നെയ്ലറുടെയും (ഒരദ്ധ്യാപകസുഹൃത്ത്) സ്നേഹാദരങ്ങടം ആർജ്ജിക്കുകയും ചെയ്തു. ഇംഗ്ലീഷെഴുതുന്ന സാഹിത്യകാരനും പത്രപ്രവർത്തകനും എന്ന സിദ്ധിയുടെ

സമ്പൂർണ്ണ വികാസം മദ്രാസ് കാലഘട്ടം ദർശിക്കുകയുണ്ടായി. എന്നിരുന്നാലും ഇംഗ്ലീഷിൽ രചന നടത്തുന്നതിൻെറ ഫലശൂന്യത മൈക്കലിലെ യഥാർത്ഥകലാകാരൻ മനസ്സിലാക്കുന്നതും ഈ കാലഘട്ടത്തിൽതന്നെയാണ്. മൈക്കലിന് ഒടുവിൽ താൽപര്യം തോന്നിയ പ്രധാനകാവ്യരൂപങ്ങളാണ് കഥാകാവ്യങ്ങൾ, ഗീതകങ്ങൾ, ചെറിയ ഭാവഗീതങ്ങൾ, ആത്മവിശകലനാത്മകമായ കവിതകൾ, കാവ്യനാടകങ്ങൾ എന്നിവ; മദ്രാസിൽവച്ചുള്ള രചനകളിൽ ഇവ ഉൾപ്പെടുന്നു.

# 4. മൈക്കലിൻെറ ജീവിതം 1856–1862 (നാടകീയകൃതികൾ)

1856 ഫെബ്രുവരി രണ്ടിന് മൈക്കൽ കൽക്കത്തയിൽ തിരിച്ചെത്തി. പിന്നീടൊരിക്കലും മദ്രാസ് സന്ദർശിച്ചില്ല. കുറച്ചു കാലം റവ: കെ. എം. ബാനർജിയായുടെ ആതിഥേയത്വത്തെ ആശ്രയിക്കേണ്ടിവന്നു. അന്ന് അദ്ദേഹം താമസിച്ചിരുന്നത് ശിബ്പൂരിലുള്ള ബിഷപ്പ്സ് കോളേജിലെ ഔദ്യോഗികവസതിയിലാണ്. കുടുംബസ്വത്ത് കൈയടക്കിയ ബന്ധുക്കൾക്കെതിരെ കേസു നടത്തുന്നതിൽ കുറെ നാൾ മൈക്കൽ വ്യാപൃതനായിരുന്നു. സ്വന്തം ഗ്രാമത്തെയും വീടിനെയും ഒരിക്കലും വിസ്മരിച്ചില്ല. രണ്ടു പ്രാവശ്യം സ്വന്തം ഗ്രാമമായ സാഗർദന്തിയിൽ പോയി. ഒരു യാത്രാവേളയിൽ രണ്ടാമത്തെ ഭാര്യ ഒപ്പമുണ്ടായിരുന്നു. കൽക്കത്തക്കാരനും ക്രിസ്ത്യാനിയും വിശ്വപൗരത്വവിശ്വാസിയുമായിരുന്നു മൈക്കൽ മധുസൂദൻ ദത്ത്. എങ്കിലും ജീവിതാവസാനംവരെ സ്വന്തം ഗ്രാമഗേഹവുമായുള്ള ആത്മീയബന്ധം വിച്ഛിന്നമാകാതെ നിലനിന്നുപോന്നു.

കൽക്കത്തയിലെ പഴയ സുഹൃത്തുക്കളുമായുള്ള സമ്പർക്കം മൈക്കൽ പുതുക്കി. ഇക്കാര്യത്തിൽ മൈക്കലിന് ഏററവുമധികം ഉപകാരപ്രദമായത് ഉററസുഹൃത്തായ ഗൗർദാസ് വൈശാഖ് സംഘടിപ്പിച്ച സൽക്കാരങ്ങളായിരുന്നു. ഒരു പോലീസ് മജിസ്ട്രേററ്റായിരുന്നു, പഴയ സ്നേഹിതനായ കിസ്സോറി ചന്ദ്ര മിത്ര അന്ന്. തൻെറ ആഫീസിൽ ഹെഡ്ക്ലാർക്ക് പണി കിട്ടാൻ മൈക്കലിനെ മിത്ര സഹായിച്ചു. തുടർന്നു കോടതിയിലെ ദ്വിഭാഷിയായി കയററം ലഭിച്ചു. ഉദ്യോഗജീവിതത്തിൽ നല്ല പ്രശസ്തി നേടി, വേഗത്തിലും കൃത്യമായും ബംഗാളിയിൽ നിന്ന് ഇംഗ്ലീഷിലേക്ക് തർജ്ജമ ചെയ്യുന്നതിൽ.

പോലീസ്കോടതിയിൽ ജോലിയിൽ പ്രവേശിച്ച് ഏതാണ്ട് ഉടനെതന്നെ, ബിഷപ്പ്സ് കോളേജിൽനിന്ന്, ഡംഡം റോഡിലുള്ള കിസ്സോറി ചന്ദ്ര മിത്രയുടെ നംബർ 1, ഉദ്യാനവസതിയിലേക്ക് താമസം മാററി. മൈക്കൽ എഴുതിയ എട്ടു വരികളുള്ള പദ്യം കിസ്സോറി ചന്ദ്രൻെറ ഡയറിയിൽ (തീയതി 20–7–1856) കുറിച്ചിട്ടിരുന്നു.

മദ്രാസിൽ കഷ്ടിച്ചു കപ്പലിറങ്ങിയ സോല്ലാസ-
യുവ സാഹസികനായിരുന്നപ്പോഴ് ഞാൻ നിനച്ചു,
ഇരുണ്ടു മിനുത്ത ഒരതുല്യ ബാലയുമൊത്തു
ശാന്ത ജീവിതം നയിക്കാമെന്ന്;
മണ്ടിനടന്നു, ഞാനൊരിടത്തുനിന്നു മറെറാന്നിലേക്ക്,
എൻെറ മഡോണിയായെ കണ്ടെത്തുംവരെ
ഹാ! എത്ര മനോരഞ്ജിനിയായിരുന്നു അവൾ—
അവളുടെ ''തന്നന്നാനിയാ''യ്ക്കൊപ്പം!

കിസ്സോറിചന്ദ്രൻെറ ഉദ്യാനഗൃഹത്തിൽ, മൈക്കലിൻെറ അമർത്താനാവാത്ത ഉൽസാഹത്തിമിർപ്പിന് അതർഹിക്കുന്ന സ്വാഗതം ലഭിച്ചു. മിടുക്കരായ കുറെ ചെറുപ്പക്കാരുടെ സമ്മേളനരംഗമായി അവിടം. ചർച്ചകൾ, തർക്കങ്ങൾ, ഫലിതോക്തികൾ എന്നിവ ബംഗാളികളായ ബുദ്ധിജീവികൾ സമ്മേളിക്കുമ്പോൾ അനിവാര്യമായിരുന്നു. മൈക്കലിൻെറ സാഹിത്യജീവിതത്തിൻെറ ശ്രദ്ധേയമായ ഘട്ടം ആരംഭിച്ച ആ അവസരത്തിൽ അവ വളരെയധികം പ്രയോജ

നം ചെയ്തു. മാതൃഭാഷയിൽ എഴുതുന്നതിനെപ്പററി മൈക്കൽ ചിന്തിച്ചു തുടങ്ങിയതിനു തെളിവുകളുണ്ട്. അക്കാലത്ത് കൽക്കത്തയിൽ എല്ലാവരും ബഹുമാനിച്ചിരുന്ന ഇംഗ്ലീഷുകാരനായിരുന്നു ജോൺ ഡ്രിങ്ക് വാട്ടർ ബഥൂൺ.[15] (''ബന്ധനസ്ഥയായ മഹിള''യുടെ പ്രതി അദ്ദേഹത്തിനു ഗൌർ കൊടുത്തു). മാതൃഭാഷയായ ബംഗാളിയിലെഴുതാൻ, ഗൌർ വഴി, ആ ഇംഗ്ലീഷുകാരൻ മൈക്കലിനെ ഉപദേശിച്ചു. അക്കാര്യം ഗൌർ അറിയിക്കുകയും ചെയ്തു. മദ്രാസിൽവച്ച് ഇംഗ്ലീഷ് മാദ്ധ്യമത്തിലൂടെയുള്ള പത്രപ്രവർത്തനം നടത്തിയതിൽ അപാകതയൊന്നുമില്ല. എന്നാൽ, കൽക്കത്തയിൽ ജീവിച്ചുകൊണ്ട്, ഇംഗ്ലീഷിൽ സാഹിത്യസൃഷ്ടി നടത്തുന്നതു ശുംഭത്തരമായിരിക്കും. താനുംകൂടി ഉൾപ്പെട്ട സമൂഹത്തിൽ യാതൊരു മുദ്രയും അവശേഷിപ്പിക്കാൻ സഹായിക്കാത്ത കൃത്രിമയത്നമായിരിക്കും അത്.

ഡംഡമിൽ താമസിക്കുന്ന കാലത്ത്, പൈക്പാടാ രാജാവിനെയും സഹോദരനെയും പരിചയപ്പെടാൻ ഇടയായി. ബംഗാളിനാടകത്തിൽ തൽപരരായിരുന്നു ഇരുവരും. ഈ സമ്പന്നകുടുംബത്തിൻെറ ഒത്താശയോടെ, ശ്രീ ഹർഷൻെറ നാലങ്കങ്ങളുള്ള ''രത്നാവലി'' എന്ന സംസ്കൃത നാടകം പണ്ഡിററ് രാമനാരായണ തർക്ക രത്ന ബംഗാളിയിലേക്കു വിവർത്തനം ചെയ്തു. ആ നാടകം രംഗത്തവതരിപ്പിക്കും മുമ്പ് അത് ഇംഗ്ലീഷിലേക്കു തർജ്ജമ ചെയ്യേണ്ട ആവശ്യമുണ്ടായി. ബംഗാളി അറിയാത്തവരെ വിശിഷ്യ കൽക്കത്തയിലെ ബ്രിട്ടീഷ് പ്രജകളെ, ഉദ്ദേശിച്ചായിരുന്നു ആ സംരംഭം. മൈക്കൽ ആണ് അത് ചെയ്തത്. നാടകാഭിനയവുമായി ബന്ധപ്പെട്ട ഈ സംഭവം, സ്വന്തമായി നാടകരചനയ്ക്ക് മൈക്കലിൽ താൽപര്യം ജനിപ്പിച്ചു. ഈയിടെ ഗവേഷകർ കണ്ടെത്തുകയുണ്ടായി[16], ''റിസിയ: ഭാരത ചക്രവർത്തിനി'' എന്ന ഒരു നാടക ഖണ്ഡം മദ്രാസിൽവച്ചു മൈക്കൽ ഇംഗ്ലീഷിൽ എഴുതിയെന്ന്. കൽക്കത്തയിൽ മടങ്ങി എത്തിയശേഷം, ''ശർമ്മിഷ്ഠ'' (1859) എന്ന തൻെറ പ്രഥമബംഗാളിസ്വതന്ത്രനാടകം മൈക്കൽ രചിച്ചു. പിന്നീട് അത് കവിതന്നെ ഇംഗ്ലീഷിലാക്കി.

യാഥാസ്ഥിതികരായ ചില പണ്ഡിതൻമാർ തറപ്പിച്ചുതന്നെ പറഞ്ഞു, സാഹിത്യമാദ്ധ്യമമെന്ന നിലയിൽ, ശൈലിയിലും പദവിന്യാസരീതിയിലും ബംഗാളിഭാഷ സംസ്കൃതത്തിന്റെ സാമന്തനായിരിക്കണമെന്ന്. ഭാഷ കൈകാര്യം ചെയ്യുന്നതിൽ മൈക്കൽ പ്രകടിപ്പിച്ച യാഥാതഥ്യരീതി അവർ അംഗീകരിച്ചില്ല. അദ്ദേഹം ശക്തിയായി പ്രതിഷേധിച്ചു.

''എനിക്കറിയാം, പ്രിയ മിത്രമെ, എന്റെ നാടകത്തിൽ ആകെക്കൂടി നോക്കുമ്പോൾ വൈദേശികതയുടേതായ എന്തൊക്കെയോ ആശയങ്ങൾ ഉണ്ടായിരിക്കുമെന്ന്. പക്ഷേ ഭാഷ വ്യാകരണത്തിനെതിരല്ലെങ്കിൽ, കഥാപാത്രങ്ങളെ ഭംഗിയായി കരുപ്പിടിപ്പിക്കാൻ കഴിഞ്ഞാൽ, ആരു കാര്യമാക്കുന്നു വിദേശച്ചുവയുണ്ടെങ്കിൽ?...എന്റെ നാട്ടുകാരുടെ ഇടയിൽ, എന്നെപ്പോലെ ചിന്തിക്കുന്ന, പാശ്ചാത്യമായ ആശയങ്ങളും ചിന്താപദ്ധതികളും ഏറെക്കുറെ സ്വാംശീകരിച്ചിട്ടുള്ള, വിഭാഗത്തിനുവേണ്ടിയാണ് ഞാൻ എഴുതുന്നത്. സംസ്കൃതവുമായി ബന്ധപ്പെട്ട എല്ലാററിനോടും ദാസ്യമനോഭാവമുള്ളവർ, ആദരവുള്ളവർ, നമുക്കായി തീർത്തിട്ടുള്ള വിലങ്ങുകളെല്ലാം വലിച്ചെറിയുകയാണ് എന്റെ ലക്ഷ്യം. ***സാഹിത്യ വിഷയമായ കാര്യങ്ങളിൽ ഇരവൽ വാങ്ങിയ ഉടുപ്പുകളിട്ട് ലോകസമക്ഷം സ്വയം പ്രദർശിപ്പിക്കാൻ ആകാത്തവിധം ഞാൻ അഭിമാനിയാണ്''.*** (ഗൌർ ദാർ വൈശാഖിന് ജനു 1859. ഇററാലിക്സ് എന്റേത്).

തന്റെ സംഭാവന മൈക്കലിനെ സന്തോഷിപ്പിച്ചു. ''ശർമ്മിഷ്ഠ പരമരസികയായ ഒരു പെണ്ണായി ഉരുത്തിരിഞ്ഞിരിക്കുന്നു'', മൈക്കൽ എഴുതി. പാഠ്യപദ്ധതിയിലൂടെ ബംഗാളി വളരെ വേഗം വളരുന്നതുകൊണ്ട്, ഏറെക്കഴിയുംമുമ്പ് അത് ബുദ്ധിജീവികളുടെ ഭാഷയായി അംഗീകരിക്കപ്പെടുമെന്നു മൈക്കൽന്യായമായിതന്നെ പ്രതീക്ഷിച്ചു. അതേസമയം വാക്കുകൾകൊണ്ടുള്ള ഒരു യഥാർത്ഥ സൃഷ്ടികർത്താവെന്ന നിലയിൽ, സാധാരണക്കാരുടെ സംസാരഭാഷയിൽ പടുത്തുയർത്തിയ ബലമുള്ള അടിത്തറയുണ്ടായിരിക്കണം സാഹിത്യഭാഷയ്ക്ക് എന്ന് ബോദ്ധ്യ

മാക്കുകയും ചെയ്തു. മികച്ച ഫ്രെഞ്ചു നോവലിസ്റ്റായ മാർസൽ പ്രൂസ്റ്റ് തൻെറ കൈ എഴുത്തു പ്രതികരം വീട്ടു വേലക്കാരിയെ വായിച്ചു കേരംപ്പിക്കുമായിരുന്നുവല്ലോ. 'ഇംഗ്ലീഷിൽ തീർത്തും അനഭിജ്ഞരായവരെ' മൈക്കലും തൻെറ കൃതികരം വായിച്ചു കേരംപ്പിച്ചു. സാധാരണക്കാർ തൻെറ രചനകരം എത്രമാത്രം ആസ്വദിക്കുന്നു എന്നറിയുക യായിരുന്നു ഉദ്ദേശ്യം. എന്നാൽ ഒരു കാര്യം ഓർമ്മിക്കേ ണ്ടതാണ്. സാധാരണക്കാരൻെറ ഭാഷാപരമായ ഗ്രഹണ പരിധിയെ കണക്കിലെടുത്തതുകൊണ്ട് സംസ്കൃതത്തെ ഒഴിച്ചുനിറുത്തി എന്നർത്ഥമില്ല. ശ്രദ്ധേയനായ ഏതെ ങ്കിലും ആഗ്ലേയസാഹിത്യനായകൻ ലത്തീൻ ഭാഷയെ വേ ണ്ടെന്നുവച്ചതായി കേട്ടിട്ടില്ലല്ലൊ. പ്യാരിചന്ദ്ര മിത്ര ഉപയോഗിച്ച ഗ്രാമീണസംഭാഷണശൈലിയെ മൈക്കൽ ഒരിക്കൽ പരിഹസിച്ചതായി പറയപ്പെടുന്നു. അദ്ദേഹം പ്രതിഷേധിച്ചു: ''ഇതു മുക്കുവരുടെ ഭാഷയാണ്, സം സ്കൃതത്തിൽനിന്നു നിങ്ങരം കുറെയേറെ ഇറക്കുമതി ചെയ്തില്ലെങ്കിൽ''.

പൈക്പാടാ രാജകുടുംബത്തിൻെറ സഹായത്തോടെ 1859 സെപ്തംബർ മൂന്നിന് ബെൽഗച്ഛിയാ നാട്യശാ ലയിൽ ''ശർമ്മിഷ്ഠ'' അഭിനയിക്കപ്പെട്ടു. ആധുനിക ബംഗാളി നാടകവേദിയിൽ അരങ്ങേറിയ ആദ്യനാടകങ്ങളി ലൊന്നാണത്. അക്കാലത്തു നടികളുണ്ടായിരുന്നില്ല. അതു കൊണ്ടു മുഖ്യകഥാപാത്രങ്ങളായ ദേവയാനിയുടെയും ശർമ്മിഷ്ഠയുടെയും ഭാഗങ്ങരം അഭിനയിച്ചത് രണ്ടു യുവാ ക്കൻമാരായിരുന്നു. യൂറോപ്പുമായി ബന്ധമുള്ള ഒന്നും തന്നെ നാടകത്തിലുണ്ടായിരുന്നില്ല. പ്രസ്താവനയിൽ മൈക്കൽ പറയുംപോലെ മഹാഭാരതത്തിലെ ഒന്നാം പുസ്ത കത്തിലാണ് ഈ കഥയുള്ളത്. ശകുന്തളോപാഖ്യാനത്തിനു തൊട്ടടുത്താണ്. മൈക്കൽ കൈകാര്യംചെയ്തപ്പോരം ഇതി വൃത്തത്തിന് മഹാഭാരതത്തിലെ കഥയുമായി ബന്ധമി ല്ലാതായി. വളരെയേറെ സംഭവങ്ങളുണ്ട് ഈ നാടകത്തിൽ. തൻമൂലം ഏകാഗ്രതയില്ലെന്ന തോന്നൽ ഉണ്ടാകുന്നു. സംഭവബാഹുല്യംമൂലം, കഥയുടെ വിവിധ ഘട്ടങ്ങരം തമ്മിലുള്ള കാര്യകാരണബന്ധം ഗുരുതരമാംവണ്ണം ശിഥി

ലമായിട്ടുണ്ട്. അതിനാൽ കഥാപാത്രങ്ങളും അവരുടെ ക്രിയകളും തമ്മിൽ ഉണ്ടായിരിക്കേണ്ട പരസ്പരബന്ധ സ്ഫുരണം വിഘ്നപ്പെടുകയും ചെയ്യുന്നു. ഗ്രീക്ക്, ലാററിൻ നാടകങ്ങളുടെ പ്രകടമായ സ്വാധീനം ഈ ശിൽപ ത്തിൽ കാണുന്നില്ല. എലിസബത്തിൻ യുഗത്തിലെ നാടക സങ്കേതത്തിന്റെ ചില അവ്യക്തപ്രതീതികൾ അവിട വിടെ ദൃശ്യമാകുന്നു. പ്രത്യേകിച്ചും ഒരു പുരുഷനും രണ്ടു സ്ത്രീകളും തമ്മിൽ നിലവിൽവരുന്ന ത്രികോണ പ്രേമത്തിൽ അത് കാണാം. അതുപോലെതന്നെയാണ്, കഠാരപോലെ മൂർച്ചയുള്ള അസൂയയും പ്രതികാരമോഹ വുംകൊണ്ട്, കാമുകി പ്രതിയോഗിയെ അനുധാവനം ചെ യ്യുന്നതും. രാജാവ് ഒട്ടുംതന്നെ മതിപ്പുളവാക്കുന്നില്ല; കർമ്മനിരതനേക്കാൾ നിഷ്ക്രിയനാണ്. എങ്കിലും പ്രതീ ക്ഷക്കു വകനൽകുന്ന നാടകമാണത്. സംഭാഷണം വിരു തോടെ കൈകാര്യം ചെയ്യുന്നു. പ്രവേശിക്കുക, നിഷ്ക്ര മിക്കുക തുടങ്ങിയ വേദിയുമായി ബന്ധമുള്ള ചലനങ്ങൾ സ്വാഭാവികതയോടെ ആസൂത്രണം ചെയ്തിട്ടുണ്ട്.

മൈക്കലിന്റെ സാഹിത്യജീവിതത്തിലെ സൃഷ്ട്യുൻ മുഖഘട്ടത്തിന്റെ ഉദ്ഘാടനമാണ് ''ശർമ്മിഷ്ഠ'' പ്രതി നിധാനം ചെയ്യുന്നത്. തുടർന്ന് ഒന്നിനു പിറകെ ഒന്നായി കൃതികൾ രൂപംകൊണ്ടു. കവിതയും നാടകവും (അവയിൽ പെട്ട പല ഇനങ്ങൾ) അക്കൂട്ടത്തിലുണ്ട്. 1862 ജൂൺ 9-ാംനു ഇംഗ്ലണ്ടിലേക്കു യാത്രയാകുംവരെ ഈ പ്രവണത തുടർന്നു. വ്യക്തിപരമായ കാര്യങ്ങളിലും കൂടുതൽ ധന്യത കൈവ ന്നു. ഇപ്പോൾ വെറുമൊരു ഗുമസ്തനല്ല, കോടതിയിലെ ദ്വിഭാഷിയാണ്. നിരവധി സ്നേഹിതരുണ്ടായി. അവ രിലധികവും മധുവിനേക്കാൾ മെച്ചപ്പെട്ട ചുററുപാടുള്ള വരായിരുന്നു. പക്ഷേ സർഗ്ഗശക്തി, ബുദ്ധിവി ലാസവും സ്വഭാവസാരള്യവും സമൂഹത്തിലുള്ള സ്ഥാന വും സമ്പത്തും അധികാരവും മററും നോക്കിയാൽ താൻ മററാർക്കെങ്കിലും താഴെയാണെന്ന തോന്നലിന്റെ അഭാവം, സുദൃഢവും അനൽപവുമായ ശുഭപ്രതീക്ഷ എന്നിവ യെല്ലാം സ്വാഭാവികമായും അദ്ദേഹത്തിനു ഉയർന്ന സാമൂ ഹികപദവി സംസിദ്ധമാക്കി. അതുകൊണ്ട് അദ്ദേഹ

ത്തോടൊപ്പമെത്താൻ അഭിലഷിച്ചത് മററുള്ളവരാണ്. ഇങ്ങനെയൊക്കെയാണെങ്കിലും അഹങ്കാരം ഒട്ടുംതന്നെ തീണ്ടിയില്ല. മററുള്ളവരോട് അഹന്തയോടുകൂടി പെരുമാറിയതുമില്ല. ഗൌർ ദാസ് വൈശാഖ്, രാജനാരായണ ബോസ്, കേശവചന്ദ്ര ഗാംഗുലി, മൻമോഹൻഘോഷ്, ഈശ്വരചന്ദ്ര വിദ്യാസാഗർ എന്നിവർക്കെഴുതിയ കത്തുകൾ (ഇന്നു ലഭ്യമായ കത്തുകളിൽ മിക്കവയും ഇംഗ്ലീഷിലാണ്) ആ ബഹുമുഖവ്യക്തിത്വത്തിനുള്ള സാക്ഷിപത്രങ്ങളാണ്.

1858 ആരംഭത്തിൽ എപ്പോഴോ രണ്ടാമത്തെ ഭാര്യയായ ഹെൻറീററാ കൽക്കത്തയിലെത്തിയതായി തോന്നുന്നു. അന്നു മുതൽ ചിത്പോർ റോഡിൽ, ഹൈക്കോടതിയ്ക്കു സമീപമുള്ള ഒന്നാം നില ഫ്ളാററിലാണ് മൈക്കൽ താമസിച്ചത്. അവരുടെ ആദ്യശിശുവിൻെറ ജനനം ഇവിടെ വച്ചാണ്. രണ്ടാമത്തേത് ആൺകുട്ടിയായിരുന്നു. പിതാവിന് ഏററവുമധികം വാൽസല്യമുണ്ടായിരുന്ന ആ ശിശു, ഫെഡറിക് മൈക്കൽ മിൽട്ടൺ ദത്ത്, 1861-ലാണ് ജനിച്ചത്. പതിമൂന്നു വയസ്സുള്ളപ്പോൾ ആ ബാലൻ മൃതിയടഞ്ഞു. പിതാവു മരിച്ച് രണ്ടു വർഷം കഴിഞ്ഞാണത്. അവൻെറ ഇരട്ടപ്പേര് മേഘനാദ് എന്നായിരുന്നു. മേഘനാദ വധകാവ്യം എഴുതാനാരംഭിച്ച വർഷത്തിൽ ജനിച്ചതുകൊണ്ടാണ് അങ്ങനെ വിളിച്ചത്. ഏററവും ഇളയ സന്താനമായിരുന്നു ആൽബെർട്ട് നെപ്പോളിയൻ ദത്ത്. അവനെ വളർത്തിയത് പിതാവിൻെറ സ്നേഹിതരായ മൻമോഹൻ ഘോഷും ഡബ്ലിയു. സി. ബാനർജിയും (രണ്ടുപേരും സുപ്രസിദ്ധ ബാരിസ്റ്റർമാർ) ആയിരുന്നു. ആൽബർട്ടിനു സർക്കാരിൽ ജോലികിട്ടി. നാൽപതു വയസ്സുള്ളപ്പോൾ മരിച്ചു.

മൈക്കലിൻെറ അടുത്ത നാടകമായ ''പത്മാവതി'' 1859 മാർച്ചിൽ എഴുതിത്തുടങ്ങി. അടുത്ത മേയിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. അതിലെ കഥ കൽപിതമാണ്. പക്ഷേ ഇതിവൃത്തത്തിലെ മർമ്മഭാഗം ഗ്രീക്കു പുരാണത്തിലെ ഒരു കഥയെ ഓർമ്മിപ്പിക്കുന്നു. ടെന്നിസൻെറ ***ഈനോണി***യും 18-ാം ശതാബ്ദത്തിലെ എഴുത്തു

കാരനായ ജെയിംസ് ബിയാററിയുടെ ***ജഡ്ജ്മെൻറ് അഫ് പാരീസ്*** എന്ന താണനിലവാരമുള്ള മററൊരു കൃതി യും ഈ കഥയെ ഉപജീവിച്ചു രചിക്കപ്പെട്ടവയാണ്. ഗ്രീക്കു നായകനായ പാരീസിൻെറ പ്രതിച്ഛായയായി മൈക്കലിൻെറ നാടകത്തിലെ ഇന്ദ്രനീലരാജാവിനെ കരുതാം. ഈനോണിയ്ക്കു സമാനയാണ് പത്മാവതി. ശചിദേവി, മുരാജാദേവി, രതിദേവി, എന്നിവർ പർണാ സസ്സിലെ ദേവിത്രയത്തിൻെറ പ്രതിരൂപങ്ങളാകുന്നു. വിദൂഷകൻ (സംസ്കൃത നാടകത്തിലെ കോമാളി) വളരെ വിദൂരമായെങ്കിലും സർജോൺ ഫാാം സ്റ്റാഫിൻെറ വിടു വായ്ത്തരത്തെ ഓർമ്മിപ്പിക്കുന്നു. മൈക്കൽ സാഹിത്യ ത്തിൽ ''പത്മാവതി''യ്ക്കു സവിശേഷപ്രാധാന്യമുണ്ട്. തൽക്കർത്താവ് ആദ്യമായി ബ്ലാങ്ക്വേഴ്സ് പരീക്ഷണം നടത്തുന്നത് ഈ കൃതിയിലാണ്. അതാണ് മുഖ്യപ്രാധാ ന്യം. രണ്ടാമത്തേത്, ഒരു യവനകഥയെ ഭാരതവൽക്കരിക്കാ നുള്ള ഈ ഉദ്യമം ധീരമാണ്, ബുദ്ധിപൂർവ്വകമല്ലെങ്കിലും. അടിസ്ഥാനപരമായി ഉപാഖ്യാനസ്വഭാവമുള്ളതും ഐതി ഹാസികവുമാണ് ***ജഡ്ജ്മെൻറ് അഫ് പാരീസി***ലെ കഥ. അതിൽ നാടകീയമായ പിരിമുറക്കമില്ല. ആശയപരമോ, കഥാപാത്രങ്ങളും അവയുടെ ക്രിയകളും തമ്മിൽ ഉളവാകു ന്നതോ ആയ സംഘർഷവുമില്ല. മൈക്കലിൻെറ നാടകം, ''പത്മാവതി'' രചിക്കുംവരെ, സംഭാഷണത്തിൻെറ അടു ക്കും ചിട്ടയുമുള്ള തുടർപ്രകടനം മാത്രമാണെന്നു തോന്നു മായിരുന്നു. ഈ കൃതി ആദ്യമായി അഭിനയിച്ചത് 1865 ഡിസംബർ പതിനൊന്നിന് പതുരിയഘട്ടത്തിലെ ഒരു അമച്വൂർ നാടകസംഘമാണ്.

തുടർന്ന് ഒന്നിനുപുറകെ ഒന്നായി അതിവേഗത്തിൽ മൈക്കൽ നാടകങ്ങൾ എഴുതുകയായി. ഏതാണ്ട് ഉടനെ തന്നെ, ''പത്മാവതി''യ്ക്കു തൊട്ടു പിന്നാലെ, പുതുമ യുള്ള രണ്ടു നാടകങ്ങൾ രചിച്ചു, ഏകേയ് കീ ബാലേ സഭ്യേത? (ഇതു സഭ്യതയെന്നു കരുതാമോ?) ബാറോ ഷാ ലിക്കാർ ഘാരേ റൌൻ (വിഷയാസക്തനായ വൃദ്ധൻ).

ആക്ഷേപഹാസ്യസ്വഭാവമുള്ള കോമഡികളാണിവ. വളരെ വിദഗ്ദ്ധമായി രൂപകൽപന നടത്തിയിരിക്കുന്നു.

ഭാഷാരീതി ആദ്യന്തം സമകാലീനവും യഥാതഥവുമാണ്. പത്തൊൻപതാം ശതകമദ്ധ്യത്തിലെ നാടകാസ്വാദകർക്കു ഹിതകരമായി അനുഭവപ്പെടുന്നതായിരുന്നു കഥാതന്തു. മൈക്കലിൻെറ സ്വഭാവത്തിലുള്ള പ്രസരിപ്പും ഉൽസാഹ പ്രകർഷവും ബുദ്ധിസാമർത്ഥ്യവും തൻെറ ഏതെങ്കിലും സാഹിത്യസൃഷ്ടിയിൽ കാണുന്നുണ്ടെങ്കിൽ അത് ഈ കോമഡികളിലാകുന്നു.

1859 സെപ്തംബറിലാണ് ''ശർമ്മിഷ്ഠ''യുടെ അരങ്ങേററം. അങ്ങനെയാണെങ്കിൽ മേൽപറഞ്ഞ ഫലിതനാടകദ്വയം എഴുതിയത് ജൂൺ, ജൂലൈയ്ക്കു ശേഷമാകാനിടയില്ല. എന്തുകൊണ്ടാണ് രണ്ടു കോമഡികൾ രചിക്കേണ്ട ആവശ്യമുണ്ടായതെന്നു വ്യക്തമല്ല. രാജാവിൻെറ ആവശ്യം ഒന്നുകൊണ്ടു സാധിതമാകണമല്ലൊ. ഒന്ന് നഗരപശ്ചാത്തലവും അപരം ഗ്രാമീണപശ്ചാത്തലവും ഉള്ളതാണ്. ഈ രണ്ടു കോമഡികളുടെയും രചന ഗ്രന്ഥകാരൻെറ ഏറിവരുന്ന സർഗ്ഗവൈഭവത്തെ വിളിച്ചോതുന്നു. നാലു വർഷങ്ങൾക്കിടയിൽ (1858—1862) മൈക്കലിൻെറ സൃഷ്ടിവൈഭവം വിശ്രമിച്ചിട്ടില്ല, വിശ്രമം കൊതിച്ചതുമില്ല. ഒരു കൃതിയിൽനിന്നു മറെറാന്നിലേക്ക്, ആവർത്തനദോഷമേശാതെ, അവിരാമമായി, മുന്നേറുകയായിരുന്നു അത്.

അവിശ്വസനീയമെന്നുതന്നെ പറയട്ടെ, രണ്ടു നാടകങ്ങളും ബെൽഗാഛിയാ തിയേറററിൽ അഭിനയിക്കപ്പെട്ടില്ല. അഭിനയിക്കാനുള്ള പദ്ധതി ഉപേക്ഷിക്കപ്പെട്ടു എന്നു കരുതണം. കാരണം, പൈക് പാടാ രാജാവിൻെറ സ്വീകരണമുറിയിൽ നിത്യസന്ദർശകരായിരുന്ന ചില മാന്യന്മാർ, നാടകകൃത്തു തൊടുത്തുവിട്ട ആക്ഷേപശരങ്ങൾ ഇഷ്ടപ്പെട്ടില്ല എന്നുള്ളതാണ്. സമകാലീനബംഗാളി സമൂഹത്തിലെ ചെറുപ്പക്കാരുടെ മദ്യപാനാസക്തിയും ഗ്രാമസമൂഹത്തിൻെറ ഉന്നതശ്രേണികളിൽ വിലസിയിരുന്നവരുടെ കാപട്യവും ദുർവൃത്തിയുമാണ് ഇവ്വിധത്തിൽ ശരവ്യമായത്. സുഹൃത്തായ രാജനാരായണ ബോസിന് മൈക്കൽ ഇപ്രകാരം എഴുതി:

ഒരു എഴുത്തുകാരൻ എന്ന നിലയിൽ എനിക്കു തീർച്ചയായും അഭിമാനം തോന്നുന്നു, നിങ്ങൾ എന്റെ പ്രഹസനങ്ങൾ ഇഷ്ടപ്പെടുന്നു എന്നറിയുന്നതിൽ. പക്ഷേ സത്യം നിങ്ങളോടു തുറന്നു പറയുകയാണെങ്കിൽ രണ്ടും പ്രസിദ്ധപ്പെടുത്തിയതിൽ ഞാൻ അർദ്ധപശ്ചാത്താപത്തിലാണ്... നമുക്കു പ്രഹസനങ്ങൾ ആവശ്യമില്ല.

കൽക്കത്തയിൽ ''പ്രഹസനങ്ങൾ ഉണ്ടാകേണ്ട ആവശ്യമില്ല'' എന്ന മൈക്കലിന്റെ നിഗമനം സൌന്ദര്യ ശാസ്ത്രപരമായ അഭിപ്രായസമന്വയമല്ല; അതിനേക്കാൾ അത് വികാരപരമായ ക്ഷിപ്രപ്രതികരണം വെളിപ്പെടുത്തുന്നു. അന്ന് കൽക്കത്തയിലെ നാടകാസ്വാദകർക്ക് അഭിപ്രായരൂപീകരണകാര്യത്തിൽ പാകത കൈവന്നിരുന്നില്ല. എന്നാൽ, ബെൻ ജോൺസൺ വോൾപോനെ (Volpone)) എഴുതുമ്പോൾ, മോളിയേ ലവാർ (L' Avare)) രചിക്കുമ്പോൾ, ലണ്ടനിലേയും പാരീസിലേയും നാടകാസ്വാദർക്ക് നല്ല സംവേദനക്ഷമതയുണ്ടായിരുന്നു. ''വിഷയാസക്തനായ വൃദ്ധ''നിലെ ആക്ഷേപഹാസ്യം സമൂഹത്തിലെ യാഥാസ്ഥിതികവിഭാഗങ്ങളെ വേദനിപ്പിക്കുകയും അസഹ്യപ്പെടുത്തുകയും ചെയ്തു. അങ്ങനെയാണെങ്കിലും, ആക്ഷേപഹാസ്യത്തിന്റെയും ഫലിതസമ്മിശ്രമായ നർമ്മബോധത്തിന്റെയും സുശക്തസങ്കലനം അന്നു ബംഗാളി സാഹിത്യത്തിൽ പുതുമയായിരുന്നു എന്ന വസ്തുത അവശേഷിക്കുന്നു. ഈ മൂർച്ച, വ്രണപ്പെടുത്താനുള്ള ഈ കഴിവാണ് ആക്ഷേപഹാസ്യത്തെ യഥാർത്ഥത്തിൽ പ്രതികരണക്ഷമമാക്കുന്നത്. അരിസ്റ്റോഫാനിസിനോ, ജൂവനലിനൊ, സ്വിഫ്റ്റിനോ, താക്കറേയ്ക്കോ തങ്ങളുടെ ആക്ഷേപഹാസ്യത്തിന്റെ നിശിതത്വം ലഘൂകരിക്കാൻ ഉദ്ദേശ്യമുണ്ടായിരുന്നില്ല. ഫാഴ്സുകൾ എഴുതാൻ മൈക്കലിനെ പ്രേരിപ്പിച്ചത് പൈക്പാടാ രാജാവു തന്നെയാണ്. അതിന്റെ ഉദ്ദേശ്യം, തന്റെ നാടകസംഘത്തിന് ''ഉദാത്തവും പരിഹാസ്യവുമായ പ്രമേയങ്ങൾ ഏക കാലത്ത് ഒരേ നടൻമാരിൽകൂടിത്തന്നെ രംഗത്തവതരിപ്പിക്കാമെന്ന്'' ലോകത്തെ ബോധ്യപ്പെടുത്തുകയായിരുന്നു.

പക്ഷേ അദ്ദേഹം ആ നിലപാടിൽനിന്നു പിന്നാക്കം പോയി. നാടകമാദ്ധ്യമം കൈവെടിയാനുള്ള മൈക്കലിൻെറ തീരുമാനത്തിന് കാരണം ഇതാണ്.

ബെൽഗാഛിയാ തിയേററർ ഇല്ലാതായി കുറെ നാറം കഴിഞ്ഞശേഷം ഈ രണ്ടു നാടകങ്ങളും അഭിനയിക്കപ്പെട്ടു. 1865 ജൂലൈ 18-ന് ''ഇതു സഭ്യതയെന്നു കരുതാമോ?'' ഷോവ ബസാർ തിയാട്രിക്കൽ സൊസൈററി രംഗത്തവതരിപ്പിച്ചു. 1866-ൽ ആർപ്പുലി നാട്യസമാജം ''വിഷയാസക്തനായ വൃദ്ധൻ'' അഭിനയിച്ചു. രണ്ടു നാടകങ്ങളും നാടകകുതുകികളായ പ്രേക്ഷകരെ ആഹ്ലാദിപ്പിച്ചു.

അക്കാലത്തെ സദാചാരഭ്രംശത്തെ ലക്ഷ്യമാക്കിയുള്ള ഒരു ഹാസ്യനാടകമാണ് ''ഇതു സഭ്യതയെന്നു കരുതാമോ?'' നവകുമാർ വിവാഹിതനാണ്. ജീവിക്കാൻ വകയുള്ള ഈശ്വരവിശ്വാസിയായ ഒരു ഗൃഹസ്ഥൻെറ മകനാണയാറം. ചെറുപ്പക്കാരുടെ ഒരു സെററുണ്ട്, നവകുമാർ ഉറംപെടെ. ബംഗാളി സംസാരിക്കുമ്പോറം കഴിയുന്നത്ര ഇംഗ്ലീഷ് വാക്കുകളും പ്രയോഗങ്ങളും തിരുകിക്കയററണമെന്ന് ആധുനികവിദ്യാഭ്യാസം അവരെ പഠിപ്പിച്ചു. രണ്ടു മുഖങ്ങളുണ്ട് അവരുടെ ജീവിതത്തിന്. ഒന്ന്, കീഴ്വഴക്കങ്ങളെ ആദരിക്കുന്ന ഒരു ബംഗാളികുടുംബനാഥൻെറ ഉരസലില്ലാത്ത ജീവിതം. മറേറത് 'ഇംഗ്ലീഷ് വിദ്യാഭ്യാസം ലഭിച്ച യുവാക്കറം' എന്നു വിശേഷിപ്പിക്കപ്പെടുന്നവരുടെ ദുർവൃത്തി നിറഞ്ഞ അനിയന്ത്രിതജീവിതം. ഇക്കൂട്ടർ വേശ്യാസംഗത്തോടൊപ്പം മൂക്കററം മദ്യപിക്കുകയും ചെയ്തു. പെരുമാററമാതൃകയെപ്പററി ഈ യുവാക്കറം തങ്ങറംക്കിടയിൽ ചൂടുപിടിച്ച ചർച്ച നടത്തുമായിരുന്നു. മുതിർന്ന തലമുറയുടെ യാഥാസ്ഥിതികവിശ്വാസങ്ങളിൽ അവർ രോഷാകുലരായി. ചില സഹപാഠികളോടൊപ്പം, നവകുമാറും കാളീചരണനും നിലവിലുള്ള പെരുമാററരീതിയെ പരിഹസിക്കുന്നതാണ് ഒരു രംഗം. മറെറാന്നിൽ, വിഷ്ണുഭക്തനായ ഒരു സാധുവിൽനിന്ന് ഒരു യൂറോപ്യൻ പോലീസ് സാർജൻറ് കുറെ ഒററരൂപാത്തുട്ടുകറം പിടിച്ചുപറിക്കുന്നു. അതുപോലെ കുടിച്ചു ലക്കുകെട്ട നവകുമാർ രാത്രി വളരെ ഇരുട്ടി വീട്ടിൽ കടന്നുവരു

ന്നു. വൃദ്ധപിതാവ് അയാളെ തൊണ്ടിസഹിതം (എന്നു തന്നെ പറയട്ടെ) പിടികൂടുന്നതാണ് മറെറാരു രംഗം. ചൊടിപ്പിക്കുന്ന രംഗങ്ങളാണവ. സമകാലീനസമൂഹത്തിലെ പല കറുത്ത പാടുകളും ഇവ തുറന്നു കാട്ടുന്നു. ഈദൃശ രംഗങ്ങഠം ആവിഷ്കരിക്കുന്നതിൽ ബെൻ ജോൺസണോ കോൺഗ്രീവിനോ വിമുഖത തോന്നുമായിരുന്നില്ല. ആചാര വൈകൃതങ്ങഠം കൈകാര്യം ചെയ്യുന്ന ഇത്തരം ഹാസ്യനാടകത്തിൽ, കഥാപാത്രങ്ങഠംക്കുതന്നെയാണ് സ്വാഭാവികമായും പ്രാമുഖ്യം.

''വിഷയാസക്തനായ വൃദ്ധൻ'' എന്ന അപരനാടകത്തിലെ കഥാംശം ''ഇതു സഭ്യതയെന്നു കരുതാമോ?'' എന്നതിലേതിനേക്കാഠം കനം കൂടിയതാണ്. ഇവിടെ ഈശ്വരവിശ്വാസിയെന്നു കരുതപ്പെടുന്ന ഒരു ഠനാടൻ ജന്മിയെ കാണാം. ഭക്തപ്രസാദ് എന്ന പേരു തന്നെ തെററിദ്ധരിപ്പിക്കുന്നു. എന്തെന്നാൽ അയാളുടെ ഭക്തി വെറും ഒരു മുഖംമൂടിയാണെന്നു തെളിയുന്നു. ദുർന്നടത്തയും പിടിച്ചുപറിയുമാണ് അയാളുടെ തൊഴിൽ. ആത്മവഞ്ചകനും കാപട്യം മൂർത്തീകരിച്ചതുമായ വ്യക്തിത്വം. അയാളുടെ കാമാസക്തിക്ക് ഇരയാകുന്നത് കർഷകവിഭാഗത്തിൽപെട്ട ഒരു മുസ്ലിം സ്ത്രീയാണ്. അവളുടെ ഭർത്താവ് (പാട്ടം കൊടുത്തു തീർക്കാത്തതിന്നു ജൻമി നിരന്തരമായി അയാളെ പീഡിപ്പിച്ചുകൊണ്ടിരുന്നു) വാചസ്പതി എന്ന ബ്രാഹ്മണനുമൊത്ത് ഗൂഢാലോചന നടത്തുന്നു. ബ്രാഹ്മണനെയും ഭക്തപ്രസാദ് ഉപദ്രവിക്കുന്നുണ്ട്. പുന്തി എന്ന സ്ത്രീദല്ലാളിന്റെ സഹായത്തോടെ, മുസ്ലിം സ്ത്രീയായ ഫാത്തിമയെ ഒരു ജീർണ്ണക്ഷേത്രത്തിനുള്ളിൽവച്ച് ഭക്തപ്രസാദ് സന്ധിക്കുന്നു. ദേവാലയത്തിനുള്ളിൽവച്ച്, ഇടിഞ്ഞുപൊളിഞ്ഞതാണെങ്കിൽതന്നെയും, ലൈംഗികവേഴ്ചയ്ക്ക് ഒരുങ്ങുന്നതിൽ മതപരമായ യാതൊരു മൂല്യധ്വംസനവും ഉഠംക്കൊള്ളുന്നില്ലെന്ന് തത്ത്വദീക്ഷയില്ലാത്ത അയാഠം വിധിച്ചു. പണം പിഴിയുന്നവനും ദുർവൃത്തനുമായി മാത്രമല്ല ഭക്തപ്രസാദിനെ മൈക്കൽ ആസൂത്രണം ചെയ്യുന്നത്. അവയ്ക്കുപരി എല്ലാ വാദമുഖങ്ങളും

തനിക്കനുകൂലമായി തിരിക്കാൻ മിടുക്കുള്ള വ്രകബുദ്ധിയായും ചിത്രീകരിക്കുന്നുണ്ട്.

ഇതിവൃത്തവികാസത്തിലെ ഏററവും നാടകീയമായ ഘട്ടത്തിൽ, ഭർത്താവായ ഹനീഫ് മറഞ്ഞുനിന്നുകൊണ്ട് പേടിപ്പിക്കുന്ന പൈശാചികശബ്ദങ്ങൾ പുറപ്പെടുവിക്കുന്നു. ജീർണ്ണക്ഷേത്രത്തിനുള്ളിലുള്ള ഭക്തപ്രസാദിനെയും മററും ആ ശബ്ദം തികച്ചും നിർവീര്യരാക്കുന്നു. വാചസ്പതി (ദുർമ്മാർഗ്ഗിയായ വൃദ്ധനെ ഒരു പാഠം പഠിപ്പിക്കാനായി ഹനീഫുമായി ഒത്തുപ്രവർത്തിക്കുന്ന വ്യക്തി) യാദൃച്ഛികമെന്നപോലെ അമ്പലത്തിലേക്കു കടന്നുവരുന്നു. എന്നിട്ടു ഭക്തപ്രസാദിനെ തൊണ്ടിയോടുകൂടിത്തന്നെ പിടികൂടുന്നു. തുടർന്നു കാര്യങ്ങൾ വേഗത്തിൽ പരിസമാപ്തിയിലേക്കു നീങ്ങുന്നു. രഹസ്യം പുറത്തുവിടാതിരിക്കാൻവേണ്ടി ഹനീഫിനു ഒരു വലിയ തുക ഭക്തപ്രസാദ് കൊടുക്കേണ്ടിവന്നു. വാചസ്പതിക്കും പണം കിട്ടി. മാത്രമല്ല മേലാൽ ഇത്തരം വൃത്തികേടുകൾക്കു മുതിരുകയില്ലെന്ന് സത്യം ചെയ്യാൻ ഭക്തപ്രസാദ് നിർബ്ബന്ധിതനുമാകുന്നു. ദല്ലാളായ പുന്തിയും ഇടനിലക്കാരിയായ ഗോദായും തങ്ങളുടെ നീചവ്യാപാരം മതിയാക്കാമെന്നു ഉറപ്പു നൽകുകയും ചെയ്യുന്നു.

ആക്ഷേപഹാസ്യപ്രധാനമായ നാടകങ്ങൾ തുടർന്നു രചിച്ചിരുന്നുവെങ്കിൽ, നേട്ടങ്ങളുടെ ഉന്നതശൃംഗങ്ങളിലെത്താൻ മൈക്കലിനു കഴിയുമായിരുന്നു.

1860-നു അടുത്തുള്ള നാലു സംവൽസരങ്ങളിൽ മൈക്കലിന്റെ സാഹിത്യസൃഷ്ടിയുടെ ഗതിവേഗവും ആസൂത്രണശേഷിയും അദ്ഭുതകരമാംവണ്ണം സമ്പന്നവും, വൈവിദ്ധ്യമുള്ളതും വർദ്ധമാനസ്വഭാവമുള്ളതുമായിരുന്നു. 1859 ജൂലൈ അടുപ്പിച്ചാണ് (1860 ആരംഭത്തിൽ അവ അച്ചടിക്കപ്പെട്ടു) രണ്ട് ആക്ഷേപഹാസ്യനാടകങ്ങളും എഴുതിയത്. അധികം താമസിയാതെ 1859 ജൂലൈയിൽ ''തിലോത്തമ കാവ്യ''രചനയിൽ (മൈക്കലിന്റെ മഹത്തായ നീണ്ട കാവ്യങ്ങളിൽ ആദ്യത്തേത്) വ്യാപൃതനായി. ഏറക്കുറെ ആ സമയത്തുതന്നെ റിസിയാ രാജ്ഞിയെപ്പററി

ഒരു നാടകമെഴുതാൻ പദ്ധതിയിടുകയും ചെയ്തു. സുരേഷ് പ്രസാദ് നിയോഗിയുടെ ഗവേഷണഫലമായി, ഈ നാടകത്തിന്റെ ഇംഗ്ലീഷിലുള്ള മൂലരൂപം കണ്ടുകിട്ടിയിട്ടുണ്ട്. മദ്രാസിൽവച്ചാണ് ആ നാടകം എഴുതിയത്. അത് പൂർത്തിയാക്കപ്പെടാതെ അവശേഷിച്ചു. പക്ഷേ കൽക്കത്തയിൽ തിരിച്ചെത്തിയശേഷം ആ നാടകത്തിന്റെ സ്വരൂപം മൈക്കലിന്റെ ഭാവന കുറഞ്ഞൊരുകാലം വിചിന്തനവിധേയമാക്കിയിരിക്കണം. ആ നാടകം ആദ്യം എഴുതിയപ്പോഠം വിജ്ഞാനത്തിന്റെ ബാലിശമായ പ്രാഗല്ഭ്യപ്രകടനം അതിന്റെ രൂപശിൽപസുഭഗതയെ വികലമാക്കിയിരുന്നു. ആ ദൗർബ്ബല്യത്തെ ഇതിനിടക്ക് അതിജീവിക്കാൻ കഴിഞ്ഞു. പണം മുടക്കുക്കുന്ന രക്ഷാധികാരിയായ പൈക്പാടാ രാജാവ്, താഴെ പറയുന്ന കാര്യങ്ങളുടെ പേരിൽ ഒരിക്കൽക്കൂടി എതിർപ്പു പ്രകടിപ്പിച്ചു.

> മഹമ്മദൻ പേരുകഠം ഒരുപക്ഷേ ബംഗാളിനാടകത്തിൽ നല്ലവണ്ണം കേഠക്കുകയില്ല. (Sic) ''ശർമ്മിഷ്ഠ''യുടെയും ''തിലോത്തമ''യുടെയും കർത്താവ്, വിജയം സംശയഗ്രസ്തമായ ഈദൃശപരീക്ഷണത്തിനു മുതിരുന്നത് പ്രയോജനകരമാണോ എന്ന് അവർ (രാജാവും ജെ. എം. ടാഗോറും) സന്ദേഹിച്ചു. നാടകത്തിൽ വളരെയധികം കഥാപാത്രങ്ങഠം ഉള്ളതുകൊണ്ട് വിജയത്തെ സംബന്ധിച്ച് അവർ പ്രതിബന്ധങ്ങഠം മുൻകൂട്ടി പ്രതീക്ഷിക്കുന്നു. സ്ത്രീ കഥാപാത്രങ്ങളിൽ ഭൂരിപക്ഷത്തിന്റെയും ഭാഗം ഭംഗിയായി അഭിനയിക്കപ്പെടാനാവില്ലെന്ന് അവർ ഭയപ്പെടുന്നു.
>
> (ജീവചരിത്രം, പേ. 442,
> യോഗീന്ദ്രനാഥബാസുവിൽനിന്നുദ്ധരിച്ചത്)

അംഗീകാരം നിഷേധിക്കുന്നതിന് അവർ മുന്നോട്ടുവച്ച കാരണങ്ങളുടെ അടിത്തറ ആകെക്കൂടി പൊള്ളയാണ്. നിരവധി കഥാപാത്രങ്ങളുണ്ടെന്ന ആരോപണംതന്നെ ശരിയല്ല. തന്റെ രക്ഷാധികാരികഠക്ക് നേരത്തെ അയച്ചുകൊടുക്കുന്ന കരടുരൂപത്തിൽ, ഏഴു പുരുഷകഥാപാത്രങ്ങളും നാലു സ്ത്രീകളും മാത്രമാണുണ്ടായിരുന്നത്. രണ്ടാ

മതായി മുഹമ്മദീയരുടെ പേരുകളെപ്പററിയുള്ള ആക്ഷേപം സൂചിപ്പിക്കുന്നത് അവരുടെ വർഗ്ഗീയാടിസ്ഥാനമുള്ള മുൻവിധികളാണ്. ഈ നിരാകരണത്തിൻെറ ആഘാതം നാടകകൃത്തെന്ന നിലയിലുള്ള മൈക്കലിൻെറ പ്രതീക്ഷകളെ നിർണ്ണായകമായി ഉലച്ചു. തുടർന്ന് തൻെറ ആഗ്രഹം അദ്ദേഹം കൈവെടിഞ്ഞു. എങ്കിലും 1860-ൽ മറെറാരു നാടകം രചിച്ചു. ''കൃഷ്ണകുമാരി'' എഴുതി പൂർത്തിയാക്കാൻ നാലാഴ്ചകളേ വേണ്ടിവന്നുള്ളു. രാജപുത്രചരിത്രത്തിൽനിന്നാണ് അതിലെ ഇതിവൃത്തം എടുത്തത്. ടോഡിൻെറ പ്രസിദ്ധമായ ''ആനൽസ് ഓഫ് രാജസ്ഥാ''നിൽ അതുണ്ട്. അഞ്ചങ്കങ്ങളുള്ള ഈ ശോകാന്തനാടകത്തിലെ കഥാസാരം ഇതാണ്.

ഉദയപ്പൂരിലെ ഭീമസിംഹ മഹാരാജാവിൻെറ പുത്രിയാണ് കൃഷ്ണകുമാരി. അവളുടെ വിവാഹപ്രശ്നം രാഷ്ട്രീയസംഘർഷത്തിന് ഇടയാക്കുന്നു. അവളെ വേൾക്കാൻ രണ്ടു രാജാക്കൻമാർ ആഗ്രഹിക്കുന്നു. ജയ്പൂരിലെ ജഗത് സിംഹനും മരുദേശത്തെ (മരുഭൂമി) മാൻസിംഹനുമാണ് അവർ. മാൻസിംഹനെ പിന്താങ്ങുന്നത് മഹാരാഷ്ട്രയിലെ കൊള്ളക്കാരനായ രാജാവാണ്. ഇതാണ് പശ്ചാത്തലം. ആരു ജയിച്ചാലും മറുകക്ഷി ഉദയപ്പൂരിനെ ആക്രമിക്കും. സ്വന്തം രാജ്യം എവ്വിധത്തിലും ഭീഷണിയെ നേരിടുന്ന ഈ പ്രതിസന്ധിയിൽ, മൽസരകാരണം കൃഷ്ണകുമാരി സ്വയം ഇല്ലാതാക്കി. അവൾ വിഷം കഴിച്ചു മരിച്ചു. അങ്ങനെ യുദ്ധം ഒഴിവാക്കി. മുഖ്യ ഇതിവൃത്തത്തോടൊപ്പം ഒരു ഉപകഥയും ചേർന്നിട്ടുണ്ട്. ഒരു ധനദാസും (അക്ഷരാർത്ഥത്തിൽതന്നെ പണത്തിൻെറ അടിമ) മദിനിയുമാണ് അതുമായി ബന്ധപ്പെട്ടവർ. ഈ ഉപകഥയിൽ കള്ളം പറച്ചിലും, കബളിപ്പിക്കലും, വ്യാജാഭിനയങ്ങളും വളരെയധികമുണ്ട്. ഈ കൃതി രചിക്കുമ്പോൾ, ഷേക്സ്പിയർ നാടകങ്ങളെപ്പററി മൈക്കൽ ആഴത്തിൽ ചിന്തിക്കുന്നുണ്ടായിരുന്നു. പല കത്തുകളും അതു തെളിയിക്കുന്നുണ്ട്.

എൻെറ നാടകം കണ്ടിട്ട്, വില്യം ഷേക്സ്പിയറുടെ വിശ്വസാഹിത്യകൃതികൾക്കു പററിയ നിരൂപ

ണമാനദണ്ഡങ്ങരംവച്ചു വിലയിരുത്താൻ ചില സുഹൃത്തുക്കരം ശ്രമിക്കാറുണ്ട്. അവർ മറക്കുന്നു, തികച്ചും വിഭിന്നമായ പശ്ചാത്തലത്തിലാണ് ഞാൻ രചന നടത്തുന്നതെന്ന്. സാമൂഹികവും സാൻമാർഗ്ഗികവുമായ നമ്മുടെ വളർച്ചയ്ക്ക് വ്യതിരിക്ത സ്വഭാവമാണുള്ളത്. യൂറോപ്യരായ നമ്മുടെ അയൽക്കാരേക്കാരം കാൽപനികമനോഭാവമുണ്ട് ഏഷ്യക്കാരായ നമുക്ക്.

(കൃതികരം, പേ. 58—60)

മൈക്കൽ കൃതികരം ഇന്നു വായിക്കുന്നവരെ സംബന്ധിച്ചിടത്തോളം പ്രസക്തമായ വസ്തുത, നാടകരൂപത്തിൽ അദ്ദേഹത്തിന് ഏറെ താൽപര്യം ഉണ്ടായിരുന്നു എന്നുള്ളതാണ്. ആ രൂപപരിധിക്കുള്ളിൽനിന്നുകൊണ്ട് പല പരീക്ഷണങ്ങളും നടത്തി. അതിൽ പ്രദർശിപ്പിച്ച സാമർത്ഥ്യം മൂലം, ഓരോ കൃതിക്കും അതിന്റേതായ സവിശേഷത സിദ്ധിച്ചു. പുതിയ ലക്ഷ്യത്തിലേക്ക് ആനയിക്കുന്നു ഓരോന്നും. വൈവിധ്യമുള്ള ധാരാളം കഥാപാത്രങ്ങരം; അവരുടെ സ്വഭാവത്തിലും ക്രിയയിലും ഈ വൈവിധ്യം ദർശിക്കാം. ചിന്താക്കുഴപ്പമുണ്ടാക്കുന്ന ഊരാക്കുടുക്കുകരം പല സന്ദർഭങ്ങളിലും നമ്മെ നേരിടുന്നു; അവ നാടകീയസംഘർഷബോധം വർദ്ധമാനമാക്കുന്നു. ''ശർമ്മിഷ്ഠ'', ''പത്മാവതി'', ''കൃഷ്ണകുമാരി'' എന്നിവയിലെ മൂല്യപരമായ അടിത്തറ, വികാരോൻമീലനത്തിനും ബുദ്ധിവ്യാപാരപ്രസരത്തിനും അനുയോജ്യം തന്നെ. പദവിന്യാസരീതി, പൊതുവെ നോക്കിയാൽ, യഥാർഹമായിരിക്കുന്നു. ഈദൃശഗുണങ്ങരം ഉണ്ടായിട്ടും, ഇന്നത്തെ വായനക്കാരെ മൈക്കലിന്റെ നാടകങ്ങരം അത്രയേറെ രസിപ്പിക്കുന്നില്ലെങ്കിൽ, അതിനു നിദാനം മൈക്കലിനു ബാഹ്യമായിത്തന്നെ ആരായേണ്ടതാണ്. ഒരു കാര്യം നാം ഓർക്കണം. എല്ലാ സാഹിത്യരൂപങ്ങളിലുംവച്ച് ഏററവുമധികം മാനവൈവിധ്യവും സങ്കീർണ്ണസ്വഭാവവും ഉള്ളത് നാടകത്തിനാണ്. കാണുകയും ഒപ്പം കേരംക്കുകയും ചെയ്യുന്നു നാടകത്തിൽ. പല നിലവാരമുള്ള വീക്ഷണകോണങ്ങരം അതിൽ ഉണ്ട്. ഒരേ സംഭവത്തിന്റെ

പൊരുംതന്നെ പലതായി ഒരേ സമയം വ്യത്യസ്തവ്യക്തികാംക്ക് വിഭാവ്യമായിത്തീരുന്നു. അതുപോലെ ഐഹികമായതും, ആശയപക്ഷത്തിൽ നിത്യപ്രസക്തമായതും പലപ്പോഴും സഹവർത്തിക്കുന്നുണ്ടാവും. കാലത്തിന് മുമ്പോട്ടും പിമ്പോട്ടും നീങ്ങാനാവുന്നു. നാടകകൃത്ത് കാര്യക്ഷമമായി രചന നടത്തുമ്പോഠം മാത്രമല്ല, നടൻമാരുടെയും രംഗസംവിധായകരുടെയും പ്രേക്ഷകരുടെതന്നെയും സഹകരണംകൂടി സൃഷ്ടികർത്താവിനു ഉറപ്പാകുമ്പോളാണ് ഇത്യാദി സൂക്ഷ്മഭാവങ്ങഠം ഫലപ്രദമായി പ്രത്യക്ഷീഭവിക്കുന്നത്.

ഇവയിൽ ഏതെല്ലാം നാടകകൃത്തായ മൈക്കലിനു ലഭ്യമായിരുന്നു (എത്രത്തോളം ലഭിച്ചു) എന്നു വിശദമായി അറിയില്ല. ഏതായാലും ഒരു കാര്യം വ്യക്തമാണ്. ബെൽഗാഛിയാ വേദിയിൽ നാടകവിജയം മുഖ്യമായും അധിഷ്ഠിതമായിരുന്നത്, തിയേററുടമകളായ പൈക്പാടാ രാജകുടുംബത്തിലെ സഹോദരർ പ്രതാപ്ചന്ദ്രൻെറയും ഈശ്വരചന്ദ്രൻെറയും ഇഷ്ടാനിഷ്ടങ്ങളിലായിരുന്നു. റിസിയായെപ്പററി നാടകമെഴുതുന്നതിൽ മൈക്കലിനെ നിരുൽസാഹപ്പെടുത്തിയെങ്കിൽ, ആക്ഷേപഹാസ്യസ്വഭാവമുള്ള രണ്ടു കോമഡികളുടെ രംഗാവിഷ്കാരം അനുവദിച്ചില്ലെങ്കിൽ, അഞ്ചുസംവൽസരക്കാലം ''പത്മാവതി'' അഭിനയിക്കപ്പെടാതിരുന്നെങ്കിൽ, ''കൃഷ്ണകുമാരി''ക്കുപോലും അരങ്ങിലിറങ്ങാൻകഴിയുംമുമ്പ് — അതു സംഭവിച്ചത് പൈക്പാടാ തിയേററിലല്ല, ഷോവ ബസാർ തിയേററിലായിരുന്നു—സപ്തസംവൽസരശീതകാല സുഷുപ്തി അനുവദിക്കേണ്ടിവന്നുവെങ്കിൽ, നാടകരചനയിലെ ഈ കഴിവുററ വഴികാട്ടിക്ക് പ്രവർത്തിക്കേണ്ടിവന്ന പ്രതികൂലസാഹചര്യത്തെപ്പററിയുള്ള സഹതാപത്തോടുകൂടിവേണം മൈക്കൽ നാടകങ്ങളെ വിലയിരുത്താൻ.

''കൃഷ്ണകുമാരി''യോടുകൂടി മൈക്കലിൻെറ നാടകരചനാപ്രക്രിയ ഏറെക്കുറെ അവസാനിച്ചു. ഏററവും ഒടുവിലത്തെ നാടകമായിരുന്നില്ല അത്. ഒരു ദശകത്തിലധികം കഴിഞ്ഞ് ''മായാകാനൻ''എന്ന മറെറാരു നാടകമെഴുതി. അടുത്ത കാലത്താണ് ഈ വസ്തുത വെളിച്ചത്തു വന്ന

ത്. സുരേഷ് പ്രസാദ് നിയോഗി[17]യുടെ പ്രയോജനകരമായ ഗവേഷണമാണ് അതിനു പിന്നിൽ. 1872 മദ്ധ്യത്തിൽ മൈക്കലിനു ഗുരുതരമായ പ്രയാസങ്ങൾ നേരിടേണ്ടിവന്നു, സാമ്പത്തികമായും ആരോഗ്യപരമായും. ഭാര്യ രോഗാതുരയായി. മൈക്കലിനും അസുഖം പിടിപെട്ടു. രണ്ടു പേരെ സംബന്ധിച്ചും സുഖക്കേട് മാരകമായി കലാശിക്കുകയും ചെയ്തു. സാമ്പത്തികമായി തികച്ചും തകർന്നുപോയിരുന്നു. ആയിടെ ആരംഭിച്ച ബംഗാൾ തിയേററിന്റെ ഉടമസ്ഥർ ആവശ്യപ്പെട്ടതനുസരിച്ച് ''മായാകാനൻ'' (മായാരാമം) എന്ന ഗൗരവസ്വഭാവമുള്ള നാടകവും ''ബിഷി നാ ധനുർഗൻ'' (വിഷമോ ശാസ്ത്രമോ) എന്ന വിനോദപ്രധാനമായ നാടകവും എഴുതാമെന്നേററു. മുൻകൂറായിത്തന്നെ അവയുടെ പകർപ്പവകാശം വിൽക്കുകയുണ്ടായി. 1872 ഒക്ടോബറിനും 1873-നും മദ്ധ്യേയാണ് ''മായാകാനൻ'' രചിച്ചതെന്നു തെളിവുകളിൽനിന്നു കാണുന്നു. മറേറ നാടകം കഷ്ടിച്ചു എഴുതി തീർത്തു. ബംഗാൾ തിയേറററിനെ ഏൽപിച്ച കൈഎഴുത്തു പ്രതിയിൽ അവർ തന്നിഷ്ടംപോലെ മാററങ്ങൾ വരുത്തി. (അങ്ങനെ ചെയ്യാൻ നിയമപരമായി അവർക്ക് അവകാശമുണ്ടായിരുന്നു). ഉദ്ദേശിച്ചിരുന്നപോലെ 1873 (ആഗസ്റ്റ് ആദ്യം?) അത് അഭിനയിക്കാൻ സാധിച്ചില്ല; മൈക്കലിന്റെ മരണമായിരുന്നു കാരണം. 1873 ആഗസ്റ്റ് 30-ാം തീയതിയാണ് രംഗത്തവതരിപ്പിച്ചത്.

ധാരാളം മാററങ്ങൾ വരുത്തിയ രൂപത്തിലാണ് ഇന്ന് ആ കൃതി അവശേഷിക്കുന്നത്. തിയേറററുടമ, ഒരു ഭുവനചന്ദ്ര മുക്കർജിയുടെ നിർദ്ദേശമനുസരിച്ചായിരുന്നു ഭേദഗതികൾ. പകർപ്പെഴുത്തു തൊഴിലായ ഒരു വ്യക്തിയായിരുന്നു ഈ മുക്കർജി. മൂലകൃതിയിൽ മാററങ്ങൾ വരുത്തുന്നതിനെ ഒരു കൈലാസ ചന്ദ്രബോസ് ശക്തിയായി എതിർത്തു. മുമ്പ് അയാൾ മൈക്കലിന്റെ സെക്രട്ടറിയായി ജോലി നോക്കിയിട്ടുണ്ട്. ഒന്നിനുപിറകെ ഒന്നായുള്ള ആത്മഹത്യകൾ, യൂറോപ്യൻ നവോത്ഥാനകാലത്തെ ചോരയൊഴുക്കുകയും അട്ടഹസിക്കുകയും ചെയ്യുന്ന ട്രാജഡികളെ ഓർമ്മിപ്പിക്കുന്നു. ഹാംലെററിന്റെ പിതൃ

പ്രേതം പ്രവേശിക്കുന്നതിൻെറയും സാമാന്യജനങ്ങളുടെ ക്ലേശത്തെപ്പററി വളരെ വൈകിയാണെങ്കിലും ലിയർ മനസ്സിലാക്കുന്നതിൻെറയും അനുരണങ്ങരം ഈ കൃതിയിൽ കേരംക്കാം. (IV 2-ൽ അജയ രാജാവിൻെറ സ്വഗതം നോക്കുക). ഒരു നിർദ്ദിഷ്ടരാവിൽ ചാരിത്രവതിയായ യുവതിക്ക് അവളുടെ ഭാവിവരൻെറ സ്വപ്നദർശനമുണ്ടാകുമെന്ന ഈ നാടകത്തിലെ ആശയം, കീററ്സിൻെറ ''ദി ഈവ് അഫ് സെൻറ് ആഗ്നിസി''ലെ പ്രമേയത്തെ അനുസ്മരിപ്പിക്കുന്നു. മൂന്നാമങ്കം രണ്ടാം രംഗത്തിൽ ഒരു നിഗൂഢരൂപം പ്രവേശിക്കുന്നു. വരാനിരിക്കുന്ന വിപത്തുകളെപ്പററി അതു മന്ത്രിക്കു മുന്നറിയിപ്പു നൽകുന്നു. ഇതോടൊപ്പം ദേവാലയത്തെ വലയം ചെയ്യുന്ന ദുർമ്മന്ത്രശക്തിയെപ്പററി പലവുരു പറയുന്നു. നാടകത്തിൻെറ പേരിനെ സാധൂകരിക്കുന്നു ഇവയെല്ലാം. മാത്രമല്ല പ്രമേയം എന്തെന്നു വ്യക്തമാക്കുകയും ചെയ്യുന്നു അജയ രാജാവ്. അതിങ്ങനെ സംഗ്രഹിക്കുന്നു: ''ഈ ലോകം മന്ത്രശക്തിയുള്ള ഒരു ആഭിചാരമാണ്. ജീവിതം ഒരു കിനാവാകുന്നു. രാജത്വത്തിൻെറ പ്രതാപവും രാജോചിതപ്രൌഢിയുമൊക്കെ അയഥാർത്ഥമാണ്'' (IV 2). ''ദി ടെംപസ്റ്റിൽ'' പ്രോസ്പറോ പറയുന്ന പ്രസിദ്ധമായ വാക്കുകരം മൈക്കലിൻെറ സ്മരണയിലുണ്ടാവും.

കിനാവുകരം ചമയ്ക്കപ്പെട്ടിരിക്കും പോലുള്ള
ഏതോ പദാർത്ഥമാണു നാം.
നമ്മുടെ ഇത്തിരി വാഴ്വ്
ഒരുറക്കം കൊണ്ടു കലാശിപ്പിക്കുന്നു.

മൈക്കലിൻെറ നാടകനിർമ്മിതിയെപ്പററി ചിന്തുക്കുമ്പോരം, ദീനബന്ധുമിത്രയുടെ ''നീലദർപ്പണം'' എന്ന നാടകം അദ്ദേഹം തർജ്ജുമ ചെയ്തതായുള്ള കിംവദന്തിയെപ്പററി സൂചിപ്പിക്കുന്നതിൽ അപാകതയില്ല. സാമൂഹ്യസാമ്പത്തിക പ്രശ്നങ്ങരം വിശകലനം ചെയ്യുന്ന ആ ഉരംക്കട്ടിയുള്ള നാടകം, പല കുപ്പി വിസ്ക്കിയുടെ പുറത്ത്, ഒരു രാത്രികൊണ്ട് പരിഭാഷപ്പെടുത്തിയതായി ഒരു പുരാവൃത്തം പ്രചരിച്ചിട്ടുണ്ട്. ബങ്കിംചന്ദ്ര ചാററർജി പോലും വിശ്വസിച്ചിരുന്നതായി പറയപ്പെടുന്നു, തർജ്ജമ

മൈക്കലിൻേറതുതന്നെയെന്ന്. ഈ കടംകഥയ്ക്കു താങ്ങായി എന്തെങ്കിലും പുറം തെളിവുകരം ലഭ്യമല്ല. ആന്തരിക തെളിവുകളാണെങ്കിൽ ഒരു കാരണവശാലും വഴങ്ങുന്നതല്ല ഈ ആരോപണത്തിന്. പരിഭാഷയിലെ ഇംഗ്ലീഷ് കഠോരമാണ്. മൈക്കലിൻെറ ഇംഗ്ലീഷ് ലേഖനങ്ങളിലും കത്തുകളിലും കാണുന്ന ആകർഷകവും സ്വച്ഛവും ശൈലീസുഭഗവുമായ ഭാഷാരീതിയുമായി ഇതിനു പുലബന്ധം പോലുമില്ല. ''ശൈലി വ്യക്തിതന്നെ''യെന്ന് ഫ്രഞ്ചു സാഹിത്യകാരനായ ജോർജ് ലൂയി ബഫൺ പറഞ്ഞിട്ടുണ്ട്. ഭാവനയെ എത്ര നീട്ടിവലിച്ചാലും, ലേഖനങ്ങളും കത്തുകളും എഴുതിയ ആ വ്യക്തിതന്നെ വൃത്തികെട്ട പരിഭാഷ സൃഷ്ടിച്ച മനുഷ്യനാകാൻ സാധ്യതയില്ല. ഭാഷാരീതിയെ അടിസ്ഥാനമാക്കിയുള്ള സംവേദനത്തിനു പരിയായി നിയമപരമായ പ്രസക്തവാദങ്ങരം മനസ്സിലാക്കാൻ ഏതെങ്കിലും അനുവാചകന് ആഗ്രഹമുണ്ടെങ്കിൽ, പ്രകൃതവിഷയത്തെപ്പററിയുള്ള തപോവിജയഘോഷിൻെറ[18] ഈടുററ പ്രബന്ധം വായിക്കുക.

# 5. മൈക്കലിൻെറ ജീവിതം 1856–1862 (കാവ്യകൃതികൾ)

1856-ൽ മൈക്കൽ മധുസൂദനൻ കൽക്കത്തയിൽ തിരിച്ചെത്തി. 1862 ജൂലൈ അന്ത്യത്തിൽ കപ്പൽമാർഗ്ഗം യൂറോപ്പിലേക്കു പുറപ്പെട്ടു. ബാരിസ്റ്റർ ഡിഗ്രി നേടുകയായിരുന്നു യാത്രോദ്ദേശ്യം. കൽക്കത്തയിൽ തങ്ങിയ ആററ സംവത്സരക്കാലം സന്തോഷകരമായ കുടുംബജീവിതം വീണ്ടും ആസ്വദിച്ചു. അവിടത്തെ ബുദ്ധിജീവി ബൂർഷ്വാസിക്കിടയിൽ — വിശിഷ്യ സാഹിത്യവിഷയങ്ങളിൽ താൽപര്യമുള്ളവർക്കിടയിൽ — ഏററവും പ്രഗല്ഭരാ

യവരാൽ അറിയപ്പെടുകയും അവരെ അടുത്തറിയുകയും ചെയ്തു. വെറും നാലു സംവത്സരങ്ങളെന്ന ചുരുങ്ങിയ കാലയളവിൽ – 1859 മുതൽ 1862 മദ്ധ്യംവരെ — നാടകങ്ങളുടെയും കാവ്യങ്ങളുടെയും ഒരു പരമ്പരതന്നെ ആസൂത്രണം ചെയ്തു. ഏതൽഫലമായി ഭാരതീയസാഹിത്യചരിത്രത്തിൽ സമുന്നതവും ശാശ്വതവുമായ സ്ഥാനമാനത്തിന് അർഹനായിത്തീരുകയും ചെയ്തു. തൻെറ ഗണ്യമായ പിതൃസ്വത്ത് അപഹരിക്കാൻ ശ്രമിച്ചുകൊണ്ടിരുന്ന ബന്ധുജനങ്ങൾക്കെതിരെ വ്യവഹാരം തുടർന്നു നടത്തുകയുമുണ്ടായി. യൂറോപ്പിൽ പോകുകയെന്ന തൻെറ പരമാഭിലാഷത്തെ ഇക്കാലമത്രയും ഊട്ടിവളർത്തിക്കൊണ്ടുമിരുന്നു. മൈക്കലിനെ പഠനവിഷയമാക്കുന്നവർക്ക് ഒരു വസ്തുതയ്ക്കു നേരേ കണ്ണടക്കുക സാധ്യമല്ല. യൂറേപ്പിൽ പോകുകയെന്ന അഭിലാഷമാണ് മൈക്കലിൻെറ നാനാവിധമായ പ്രവർത്തനങ്ങളുടെയും പിന്നിലുള്ള നിയാമകശക്തി. ഈ ആറര വർഷങ്ങൾക്കിടയിൽ സാഹിത്യസൃഷ്ടിക്കുവേണ്ടി ചെലവഴിച്ചത് കഷ്ടിച്ച് നാലു സംവത്സരങ്ങളാണ്. ശർമ്മിഷ്ഠ (1859) എന്ന നാടകത്തിൽ തുടങ്ങി വീരാംഗനാകാവ്യം (1862) എന്ന കവിതയിൽ ആ ഘട്ടം കലാശിക്കുന്നു. ഇത്രയേറെ ഏകാഗ്രതാവ്യഗ്രമായ സൃഷ്ടികർമ്മത്തിന് സമാനമായ ഉദാഹരണങ്ങൾ സാഹിത്യചരിത്രത്തിൽ ചൂണ്ടിക്കാണിക്കാനുണ്ടാവില്ല. ഗുണത്തിലും അളവിലും അനുപമമായ സൃഷ്ടികൾ. ഈ കാലഘട്ടത്തിൽ രചിച്ച കൃതികളുടെ പേരും അവ പ്രസിദ്ധപ്പെടുത്തിയ വർഷവും പരിശോധിക്കാം.

ശർമ്മിഷ്ഠ (നാടകം) 1859, ഏകേയ് കി ബാലേ സഭ്യതാ? (നാടകം) 1860, ബാറോ ഷാലിക്കാർ ഘരേറോൻ (നാടകം) 1860, പത്മാവതി (നാടകം) 1860, തിലോത്തമസംഭവകാവ്യം (കവിത) 1860, മേഘനാദവധകാവ്യം (കവിത) ഒന്നാം ഭാഗം 1861, മേഘനാദവധകാവ്യം (കവിത) രണ്ടാം ഭാഗം 1861, വ്രജാംഗനാകാവ്യം (കവിത) 1861, കൃഷ്ണകുമാരി (നാടകം) 1861, വീരാംഗനാകാവ്യം (കവിത) 1862.

'തിലോത്തമാ സംഭവകാവ്യ'ത്തിലൂടെയാണ് ബംഗാളി കാവ്യസരണിയിലേക്കുള്ള മൈക്കൽ മധുസൂദനൻെറ അരങ്ങേററം. നാലു സർഗ്ഗങ്ങളിലായി ബ്ലാങ്ക്‌വേഴ്സിൽ രചിച്ച കഥാഖ്യാനകാവ്യമാണത്. രാക്ഷസസഹോദരരായ സുന്ദോപസുന്ദൻമാർ ദേവകൾക്ക് ഭീഷണിയാകും വിധം ശക്തരും ആപൽക്കാരികളുമായി വളർന്നതാണ് (മഹാഭാരതം അവലംബം) ഇതിലെ കഥാംശം. പ്രജാപതി-ബ്രഹ്മാവിനെ ദേവൻമാർ അഭയം പ്രാപിച്ചു. ഈ നിശാചരസഹോദരൻമാർ പരസ്പരം ശണ്ഠയിട്ടാലല്ലാതെ അവരുടെ ശക്തി നശിപ്പിക്കാനാവില്ലെന്ന് ബ്രഹ്മാവു ചൂണ്ടിക്കാട്ടി പ്രശ്നം കൂലങ്കഷമായി ദേവൻമാർ ചർച്ച ചെയ്തു. ഒടുവിൽ വിശ്വകർമ്മാവിൻെറ സഹായം തേടി. ത്രിഭുവനത്തിലെയും അനുപമനായ ശിൽപിയും സാങ്കേതികവിദഗ്ദ്ധനുമാണ് വിശ്വകർമ്മാവ്. അംശാംശമായി, അവയവങ്ങൾ അവയവങ്ങളായി, വിശ്വകർമ്മാവ് ഒരു സ്ത്രീ രൂപം മിനഞ്ഞെടുത്തു. ആരേയും വലയിൽ വീഴ്ത്താൻ പോരുന്ന സംപൂർണ്ണസൌന്ദര്യം മൂർത്തീകരിച്ച ആ രൂപത്തിനു 'തിലോത്തമ' എന്ന പേരു നൽകി. ഉദ്യാനമദ്ധ്യത്തിൽ സുമപരിലാളിതയായി അവൾ വിലസി. രാക്ഷസസഹോദരൻമാർ അവിടെയെത്തി പെണ്ണിനുവേണ്ടി വഴക്കാരംഭിച്ചു. ക്ഷണനേരംകൊണ്ട് അവർ മാരകപ്രഹരങ്ങൾ പരസ്പരം സമ്മാനിച്ചു. ഇരുവരും താമസംവിനാ ചത്തുവീണു. അങ്ങനെ വാനോർനാഥനായ ഇന്ദ്രന് സ്വസ്ഥാനം വീണ്ടുകിട്ടി. നിത്യപ്രഭാഭാസുരമായ സ്വർലോകത്തിൽ എക്കാലവും രമിക്കാൻ തിലോത്തമയ്ക്ക് ഭാഗ്യംലഭിച്ചു. ഇതിലെ കാവ്യരീതിയാണ് ഏററവും ശ്രദ്ധേയമായ അംശം. ഭാരതീയകാവ്യസാഹിത്യത്തിൽ ഇതാദ്യമായാണ് ബ്ലാങ്ക്‌വേഴ്സ് രീതി അവതരിപ്പിക്കപ്പെടുന്നത്. ഇതിനു മുമ്പ് 'പത്മാവതി' എന്ന നാടകത്തിൽ മൈക്കൽ ബ്ലാങ്ക്‌വേഴ്സ് കൈകാര്യം ചെയ്തിട്ടുണ്ട് എന്നുള്ളത് ശരിയാണ്. അത് സമർത്ഥവുമായിരുന്നു. എന്നാൽ തിലോത്തമ സംഭവകാവ്യംപോലുള്ള ഒരു ദീർഘകൃതിയിൽ ബ്ലാങ്ക്‌വേഴ്സ് വരികളുടെ അനിരുദ്ധ പ്രയാണം, ധന്യതയും വൈവിദ്ധ്യവും ഉതിരുന്ന കാവ്യസംഗീ

തമാധുരി സംജാതമാക്കുന്നു. അന്നുവരെ ഭാരതീയകാവ്യ സദസ്സിൽ അറിയപ്പെടാത്തതും വിഭാവനചെയ്യപ്പെടാത്തതു മായ രീതിയിലാണ് അത് സാധിച്ചിട്ടുള്ളത്. മഹാപ ണ്ഡിതനായ ശിവനാഥശാസ്ത്രിയുടെ വിധിയെഴുത്തു തികച്ചും സാധൂകരിക്കപ്പെടുന്നു. ''ആധുനികഭാരതീയ സാഹിത്യത്തിൻെറ ജൻമാരംഭം തിലോത്തമ സംഭവകാവ്യ ത്തിൻെറ പ്രസിദ്ധീകരണത്തോടെയാണെന്ന് അനുമാനി ക്കാം.'' ഭാരതീയകാവ്യതാളലയത്തിൽ ആലക്തികശക്തി പ്രസരിപ്പിച്ച കായകൽപചികിത്സതന്നെയായിരുന്നു ബ്ലാങ്ക്വേഴ്സിലുള്ള മൈക്കലിൻെറ ധീരപരീക്ഷണം. അനന്തസാധ്യതകളുടെ ഒരു തുടർദൃശ്യത്തെ അത് അനാവ രണം ചെയ്തു. ബ്ലാങ്ക്വേഴ്സിൻെറ സാങ്കേതികാംശങ്ങ ളെപ്പററി പല സുഹൃത്തുക്കളുമായി മൈക്കൽ അഭിപ്രായ വിനിമയം നടത്തി.

നമ്മുടെ ദേശീയ കാവ്യരചനാരീതിയിൽ പുതു ജീവൻ പകരാൻ കഴിവുള്ള ഒരു കാര്യമാണ് ഞാൻ ചെയ്തത്. മററേതു ഭാഷയിലുമെന്നപോലെ ഗംഭീര മല്ലേ നമ്മുടെ ഭാഷയിൽ ബ്ലാങ്ക്വേഴ്സ്?

(രാജനാരായണബോസിന് 24–4–1860)

എൻെറ ശൈലിക്കു കാഠിന്യമുണ്ടെന്നു നിങ്ങൾ കരുതുംപോലെ തോന്നുന്നു. പക്ഷേ വിശ്വസിക്കു ക, ശബ്ദാടോപത്തിനായി ഞാൻ യത്നിക്കാറില്ല. വാക്കുകൾ വരികയായി, അനപേക്ഷമായി, പ്രചോ ദനത്തിൻെറ (അങ്ങനെ വിളിക്കട്ടെ ഞാൻ) തേനരുവി യിൽ മുങ്ങിപ്പൊങ്ങി. നല്ല ബ്ലാങ്ക് വേഴ്സ് സ്വനഗാം ഭീര്യമുള്ളതായിരിക്കണം. ഇംഗ്ലീഷിലെ ഏററവും മെച്ചപ്പെട്ട ബ്ലാങ്ക്വേഴ്സ് കവി ഏററവും കാഠിന്യ മുള്ള കവിയുമാണ്—ഞാനുദ്ദേശിക്കുന്നത് നമ്മുടെ ആ പഴയ ജോൺ മിൽട്ടനെത്തന്നെ.

(അതേ വ്യക്തിക്കുതന്നെ—24. 4. 1860)

ഈ രാജ്യത്ത് ബ്ലാങ്ക്വേഴ്സിൻെറ വ്യാപനം കാലത്തിൻെറ മാത്രം പ്രശ്നമാണ്. ഇതത്രെ എൻെറ ഉപദേശം — വായിക്കുക, വായിക്കുക, വായിക്കുക.

പുതിയ താളം കാതിനെ പഠിപ്പിക്കുക. അപ്പോൾ നിങ്ങൾക്ക് അറിയാറാകും എന്താണതെന്ന്.

(മുന്നുദ്ധരണി)

എല്ലാ കത്തുകളിലും ബ്ലാങ്ക് വേഴ്സിനെപ്പററി മൈക്കൽ ആവർത്തിക്കുന്ന മൂല്യവത്തായ ആശയം ഇതാണ്: ''വായിക്കുക, വായിക്കുക, വായിക്കുക''. വാക്കുകളുതിരുന്ന സംഗീതം, (മറേറതിലെങ്കിലും നിന്നുയിർകൊള്ളുന്നതല്ല മിക്കപ്പോഴും) സാങ്കേതികമായ അവധാരണത്തേക്കാൾ ഏറിയകൂറും ശബ്ദത്തെ സമഞ്ജസമായി ഇണക്കിച്ചേർക്കാനുള്ള വിരുതിനെ ആശ്രയിച്ചിരിക്കുന്നു. കാവ്യശൈലിയുടെ പ്രശ്നവുമായി ഗാഢമായി ബന്ധപ്പെട്ടിരിക്കുന്നു ബ്ലാങ്ക്വേഴ്സിന്റെ വിജയം. ശൈലിയാണ് ഈ കൃതിയുടെ ശ്രദ്ധേയമായ മറെറാരു കാര്യം. അലേലർ ഘരേർ ദുലാലിലെ ഭാഷാരീതി മുക്കുവരുടേതാണെന്ന് മൈക്കൽ തള്ളിപ്പറഞ്ഞതിന് സാധൂകരണമുണ്ട്. എങ്കിലും ഓജസ്സുററതും അർത്ഥസ്ഫുടതയുള്ളതുമാകുന്നു അത്. സംസ്കൃതശൈലിയുടെ വൈവിധ്യമാർന്ന സംഗീതസാന്ദ്രതയും അർത്ഥപ്രചുരിമയും ബംഗാളിയിലേക്ക് പ്രസരിപ്പിക്കാൻ ശ്രമിച്ചതിന്റെ ഫലമായി അദ്ദേഹം എത്തിച്ചേർന്നത് മിക്കപ്പോഴും ശൈലിയുടെ അസ്വാഭാവികതയേറിയ അസാധാരണത്വത്തിലാണ്. ആശയങ്ങൾക്ക് പരസ്പരബന്ധവും ധ്വന്യാത്മകതയും ഉളവാക്കാനാണ് അപ്രകാരം ചെയ്തത്. ഇവയുടെ അഭാവത്തിൽ കവിതയ്ക്കു നിലനിൽപില്ലല്ലോ. തിലോത്തമയിലെ തികച്ചും കൃത്രിമമായ ശൈലിയിലാണ് മൈക്കൽ എപ്പോഴും രചന നടത്തിയിരുന്നതെങ്കിൽ, അദ്ദേഹത്തിന്റെ കവിത, ഇന്ന് ബംഗാളികൾക്ക് പ്രിയംകരമായിരിക്കുംപോലെ, പ്രീതിദായകമാകുമായിരുന്നില്ല.

തിലോത്തമയുടെ തൃതീയസവിശേഷത അതിൽ പുരാണകഥകൾ കൈകാര്യം ചെയ്തു എന്നുള്ളതാണ്. ഭാരതീയപുരാണങ്ങളും യവനപുരാണങ്ങളുമുണ്ട്. അതുപോലെതന്നെ ക്ലാസ്സിക്കുകളിൽ കടങ്കഥകളും നാടോടികഥകളും. ഗ്രീസിലെയും ഭാരതത്തിലെയും പുരാണകഥകളെ കൂട്ടിയിണക്കുകയാണ് മൈക്കലിന്റെ ലക്ഷ്യമെന്നു

തോന്നുന്നു. നിർഭാഗ്യവശാൽ സർ ജെയിംസ് ഫ്രേസറുടെ ***ഗോൾഡൻ ബോ,*** ജെസ്സി എൽ. വെസ്റ്റന്റെ ***ഫ്രം റിച്ച്വൽ ടു റൊമാൻസ്*** എന്നീ കൃതികൾ രചിക്കപ്പെടുന്നതിനു വളരെ മുമ്പായിപ്പോയി ആ യത്നം. അതുപോലെ തന്നെ മനുഷ്യവംശത്തിന്റെ ആവർത്തിതാനുഭൂതികളുടെ പ്രതീകാത്മകരൂപാന്തരപ്രാപ്തികളായി പുരാണകഥകളെ വ്യാഖ്യാനവിധേയമാക്കാനുള്ള തത്ത്വശാസ്ത്രാവഗാഹവും അദ്ദേഹത്തിന് ഇല്ലാതെപോയി.

ആകെക്കൂടി നോക്കുമ്പോൾ ബംഗാളി കാവ്യസാഹിത്യത്തിനു ലഭിച്ച മൂല്യവത്തായ സംഭാവനയാണ് 'തിലോത്തമ'. ഈ കൃതിയോട് മൈക്കലിന് പ്രത്യേക മമതയുണ്ടായിരുന്നതായി തോന്നുന്നു. യൂറോപ്പിലായിരുന്നപ്പോൾ അതു പുതുക്കിയെഴുതാൻ ആരംഭിച്ചു. ആ പണി അധികം പുരോഗമിച്ചില്ല. ഇംഗ്ലീഷിലേക്ക് വിവർത്തനം ചെയ്യാനും ആരംഭമിട്ടു. അതും മുന്നോട്ടു പോയില്ല. തിലോത്തമയുടെ തുടക്കത്തിലുള്ള കുറെ വരികൾ ഇംഗ്ലീഷിലാക്കിയത്, ശംഭുചക്രവർത്തി പത്രാധിപത്യം വഹിച്ച മുക്കർജീസ് മാഗസനിൽ 1874-ൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായി.

രണ്ടു ഭാഗങ്ങളായി പുറത്തുവന്ന അടുത്ത കൃതിയാണ് 'മേഘനാദ വധ കാവ്യം'. മൈക്കലിന്റെ ഏററവും മികച്ച കൃതിയാണത്. മാത്രവുമല്ല, ആധുനികഭാരതീയ സാഹിത്യത്തിലെ അത്യുൽകൃഷ്ടസൃഷ്ടികളിൽ ഒന്നുമാണത്. 1861 ജനുവരിയിൽ പുറത്തുവന്ന പ്രഥമഭാഗത്തിൽ ആദ്യത്തെ അഞ്ചു സർഗ്ഗങ്ങൾ ഉൾപ്പെടുത്തിയിരുന്നു: 1861 ജൂലൈയിലെ രണ്ടാം ഭാഗത്തിൽ നാലു സർഗ്ഗങ്ങളും.

കൃതിയുടെ സമർപ്പണം ദിഗംബര മിത്രയ്ക്കായിരുന്നു. പ്രസിദ്ധീകരണച്ചെലവു വഹിച്ചത് മിത്രയാണ്. അദ്ദേഹവുമായുള്ള മൈക്കലിന്റെ ബന്ധം ക്രമേണ സന്തോഷരഹിതമായിത്തീർന്നു. മേഘനാദ വധ കാവ്യത്തെയും ബ്ലാങ്ക് വേഴ്സിനെയും പററിയുള്ള വിജ്ഞേയങ്ങളായ ചില പരാമർശങ്ങൾ സുഹൃത്തായ രാജനാരായണബോസിന് മൈക്കൽ എഴുതിയ കത്തുകളിലുണ്ട്.

'വിശുദ്ധഗാന' രതി എന്നെ പിടികൂടിയിരിക്കുകയാണ്. താങ്കളുടെ ഈ ദുർഭഗസുഹൃത്തിനെപ്പോലെ, കലാദേവിമാരുടെ പിന്നാലെ ഇത്ര വിഭ്രാന്തിയോടെ പാഞ്ഞെത്തുന്ന മററൊരുവൻ ഒരിക്കലുമുണ്ടായിട്ടില്ല. ഇരവുപകൽ ഞാനവരുടെ സന്നിധാനത്തിലുണ്ട്.

യവനപുരാണത്തിലെ ആകർഷകങ്ങളായ ആഖ്യാനസങ്കേതങ്ങൾ നമ്മുടേതുമായി വിളക്കിച്ചേർക്കുകയെന്നുള്ളതാണ് എൻെറ മോഹം. ഇതു താങ്കളെ ഞെട്ടിപ്പിക്കാതിരിക്കട്ടെ. കാവ്യത്തിൻെറ അഹിന്ദുസ്വഭാവത്തെപ്പററി പരാതിപ്പെടാൻ ഇനി താങ്കൾക്കാവില്ല. യവനകഥകൾ കടമെടുക്കില്ല ഞാൻ. പ്രത്യുത ഒരു യവനൻ ചെയ്യുമായിരുന്നപോലെ എഴുതുക അഥവാ എഴുതാൻ ശ്രമിക്കുക.

ചിലർ കരുതുന്നു അത് (മേഘനാദ വധ കാവ്യം) മിൽട്ടണെ അതിശയിക്കുന്നുവെന്ന്—വെറും കഥയില്ലായ്മയാണത്. മിൽട്ടണെക്കാൾ മെച്ചമാകാൻ ഒന്നിനും ആവില്ല...വെർജിൽ, കാളിദാസൻ, ടാസ്സോ എന്നിവരോടൊപ്പമെത്തുന്നത് അസാധ്യമെന്നു തോന്നുന്നില്ല. കേമൻമാരാണെങ്കിലും അവരൊക്കെ നശ്വരകവിസാർവഭൌമരാണ്; മിൽട്ടൺ ദേവാംശഭൂതനും.

മേഘനാദത്തിലെ ആറും ഏഴും ഭാഗങ്ങൾ എഴുതിത്തീർത്തു, എട്ടാമത്തേത് എഴുതുകയാണ്. മി: രാമനെ പിതാവായ ദശരഥ സമക്ഷത്തിലേക്ക് നരകത്തിലൂടെ ആനയിക്കേണ്ടിയിരിക്കുന്നു, മററൊരു ഏനിയാസിനെപ്പോലെ.

എൻെറ പ്രിയ സഹോദരാ, അക്ഷയഭാസ്സായ ഇത്രയേറെ നിധികൾ നമ്മുടെ മാതൃഭാഷ എനിക്കുപയോഗിക്കാനായി കരുതിയിരുന്നുവെന്ന് ഞാനൊരിക്കലും നിനച്ചിരുന്നില്ല. വാക്കുകളെ — എനിക്കു വശഗമെന്നു ഒരിക്കലും തോന്നിയിട്ടില്ലാത്ത വാക്കുകളെ — ചിന്തകളും പ്രതീകങ്ങളും തങ്ങളോടൊപ്പം ആനയിക്കുന്നു.

മേഘനാദിനുശേഷം വീരേതിഹാസകാവ്യത്തോട് വിടവാങ്ങണമെന്ന് എനിക്ക് തോന്നുന്നു. ആ മാതൃകയിലുള്ള മററൊരു ശ്രമം ഏതാണ്ടൊരു ആവർത്തനം പോലെയാകും. കാല്പനിക കവിതയുടെയും ഭാവഗീതത്തിൻെറയും വിശാലമേഖല എൻെറ മുന്നിലുണ്ട്. മാത്രമല്ല ഭാവഗീതരചനയിൽ എനിക്കു നൈസർഗ്ഗികവാസനയുണ്ടെന്നും തോന്നുന്നു.

(സാഹിത്യപരിഷത് പതിപ്പിൽനിന്ന്)

കൽക്കട്ടയിലെ അഭിജാതവൃത്തങ്ങളിൽ ആ കാവ്യപ്രസിദ്ധീകരണം ശക്തമായ പ്രതികരണം സൃഷ്ടിച്ചു. 1861 ഫെബ്രുവരി 12-ാം തീയതി ജൊറാസങ്കോയിലെ കാളിപ്രസന്നാസിംഹൻെറ വിദ്യോൽസാഹിനി സഭ മൈക്കലിൻെറ ബഹുമാനാർത്ഥം ഒരു സ്വീകരണം സംഘടിപ്പിച്ചു. ഇൻഡ്യയിൽ അന്ന് അത്തരമൊരു ചടങ്ങ് ആദ്യമായിട്ടായിരുന്നു. രാജാ പ്രതാപചന്ദ്രസിംഹൻ, രാജാ ഈശ്വരചന്ദ്രസിംഹൻ, ജെ. എം. ടാഗോർ, ദിഗംബരമിത്ര, രാമപ്രസാദ റായി, കിസ്സോറി ചന്ദ്ര മിത്ര, റവ: കെ. എം. ബാനർജി തുടങ്ങി പ്രമുഖരായ അനേകം പേർ ആ സ്വീകരണത്തിൽ പങ്കെടുത്തു. ബംഗാളിയിലാണ് മൈക്കൽ പ്രസംഗിച്ചത്. ഒരു സുഹൃത്തിന് അദ്ദേഹം എഴുതി: ''നോക്കൂ, ഞാൻ ബംഗാളിയിൽ പ്രസംഗിക്കണമെന്നാണ് പ്രതീക്ഷിക്കപ്പെട്ടത്.'' കാവ്യത്തെ അനുമോദിച്ചവരെപ്പോലെ, പഴിച്ചവരും ഉണ്ടായിരുന്നു. ഒരു ദിനപ്പത്രത്തിൽ റവ: ലാൽബിഹാരി ഡേ, ദ്രോഹസങ്കുലമായ ബുദ്ധിശൂന്യതയോടെ, കൃതിയെ നിരൂപണം ചെയ്തു. ഈ ഭർത്സനത്തിന് ഹിന്ദു പേട്രിയാട്ട്, എഴുതിയ പ്രത്യാഖ്യാനത്തിൽ ഒരു ഭാഗം ഇപ്രകാരമാണ്:

''ഓരോ ജനതയുടെയും കാവ്യസരണിക്ക് നിയതമായ നിസർഗ്ഗസിദ്ധികൾ സ്വായത്തമാണെന്നതാണ് പരമാർത്ഥം. ആ സവിശേഷതകളെ പ്രത്യക്ഷവൽക്കരിക്കാൻ കെൽപുള്ള എഴുത്തുകാരൻ, തീർച്ചയായും ആ ജനതയുടെ കണ്ണിലുണ്ണിയായി ഉയരും. അയാൾക്ക് ഹർഷപുളകത്തോടെ അവകാശപ്പെടാം 'നോൺ ഓംനിസ് മോറിയർ' (ഞാൻ ഒരിക്കലും പൂർ

ണ്ണമായി മരിക്കില്ല). വിദ്യാസമ്പന്നരായ ബംഗാളികളിൽനിന്ന് പ്രതീക്ഷിക്കപ്പെടുന്ന അവധാനതയോടുകൂടി മി: ദത്തിൻെറ കവിത റിഫോർമർ വായിച്ചിട്ടില്ലെന്ന് ഞങ്ങൾക്കു തോന്നുന്നു.

(എൻ. ഷോം രചിച്ച ജീവിതകഥ, പേ. 89)

അഭിജാതർക്കു പുറമെ, മേഘനാദവധ കാവ്യം സാമാന്യജനങ്ങളെയും ശക്തിയായി സ്വാധീനിച്ചു. എൻ. ഷോമെഴുതിയ ജീവചരിത്രത്തിൽ പറയുന്ന ഒരു സംഭവത്തിൽനിന്ന് അത് വ്യക്തമാകുന്നു. ഒരിക്കൽ എന്തോ വാങ്ങാനായി ചൈനാബസാറിൽകൂടി നടക്കുമ്പോൾ, മേഘനാദവധ കാവ്യം ഒരു കടയുടമ വായിക്കുന്നത് മൈക്കൽ കാണാനിടയായി. ജിജ്ഞാസുവായ മൈക്കൽ കടയിൽ കടന്നുചെന്നു. തുടർന്ന് ഒരു ഹ്രസ്വസംഭാഷണമുണ്ടായി.

മൈക്കൽ: താങ്കൾ ഏതു ഗ്രന്ഥമാണ് വായിക്കുന്നത്?

കടയുടമ; ഈയിടെ പുറത്തുവന്ന ഒരു കാവ്യഗ്രന്ഥം.

മൈക്കൽ: കവിത! എന്ത്, നിങ്ങളുടെ ഭാഷയിൽ എടുത്തു പറയാവുന്ന ഏതെങ്കിലും കാവ്യകൃതിയുണ്ടോ?

കടയുടമ: അങ്ങ് എന്താണ് പറയുന്നത്? ഈ കൃതി മാത്രം മതി ഏതു ഭാഷയ്ക്കും ഉന്നതപദവി നേടാൻ.

തുടർന്ന് മൈക്കൽ കച്ചവടക്കാരനോടു ചോദിച്ചു:

''ബംഗാളി ഭാഷയ്ക്ക് ബ്ലാങ്ക്‌വേഴ്സ് യോജിക്കുമെന്ന് താങ്കൾ കരുതുന്നുണ്ടോ?''

''തീർച്ചയായും. ബംഗാളിയിലെ ഒരു പുതിയ കാൽവയ്പാണത്.''

ജീവചരിത്രകാരനായ എൻ ഷോം മറെറാരു സംഭവകഥയും വിവരിക്കുന്നുണ്ട്. വക്കീലൻമാരുടെ ലൈബ്രറിയിൽ വച്ച്, മൈക്കലിനോട് ചോദിച്ചു:

''സർ, അങ്ങയുടെ കാവ്യത്തിലുള്ള നരകവർണ്ണന മിൽട്ടണിൽനിന്നു കടമെടുത്തതല്ലേ?''

മൈക്കൽ പുഞ്ചിരിച്ചു. ദാന്തെയെ ഉദ്ധരിച്ചശേഷം മിൽട്ടണെ ഉദ്ധരിച്ചു. എന്നിട്ടു പറഞ്ഞു:

''ഞാൻ കടംകൊണ്ടത് മിൽട്ടൺ എടുത്ത അതേ സ്ഥാനത്തുനിന്നുതന്നെ.''

മേഘനാദവധ കാവ്യത്തിൻെറ പ്രഭവസ്ഥാനം രാമായണംതന്നെയാകുന്നു. അത് ഗ്രഹിക്കാൻ ഇൻഡ്യാക്കാരനായ വായനക്കാരനു ബുദ്ധിമുട്ടുണ്ടാകയില്ല. എണ്ണമററ തലമുറകളായി ഭാരതീയാവബോധത്തിൻെറ അവിഭാജ്യഘടകമായി വർത്തിക്കുന്ന ശ്രേഷ്ഠേതിഹാസമാണല്ലൊ രാമായണം. സ്വന്തം ഗ്രാമഗൃഹത്തിൽ ബാല്യകാലം കഴിച്ചുകൂട്ടവേ, പരമ്പരാഗതമായ ബംഗാളി കഥാഖ്യാനകാവ്യങ്ങളിൽനിന്ന് അമ്മ പാരായണം ചെയ്യാറുള്ളത് മൈക്കൽ പലപ്പോഴും ശ്രദ്ധിച്ചിരുന്നു. അക്കൂട്ടത്തിൽ കൃത്തിവാസവിരചിതമായ, ജനഹൃദയം കവർന്ന ഇതിഹാസകാവ്യവും ഉൾപ്പെടുന്നു. അതിലെ കഥാംശവും അടിസ്ഥാനതാളരീതിയും മൈക്കലിൻെറ സർഗ്ഗവ്യക്തിത്വത്തിലെ ഉദ്ഗ്രഥിതാംശങ്ങളായി പരിണമിച്ചു. ഇതിഹാസകാവ്യരചനയ്ക്കുള്ള ശേഷി ബോധ്യമായപ്പോൾതന്നെ, മേഘനാദൻെറ മരണം എന്ന ഇതിവൃത്തം അതിനായി മനസ്സിൽ കാണുകയും ചെയ്തു. ബുദ്ധിപൂർവ്വമായ തീരുമാനമായിരുന്നു അത്. വാല്മീകിരാമായണകഥയിലെ ഐതിഹാസിക സംഭവപരമ്പരകളുടെ പരമകാഷ്ഠയെ പ്രതിനിധാനം ചെയ്യുന്ന ഒന്നാണ് ആ സംഭവം. ആ തെരഞ്ഞെടുപ്പു അന്യൂനമാണെന്നുവച്ചാൽത്തന്നെ, ഇതിവൃത്താവിഷ്കാരത്തിന് മൈക്കൽ അനുവർത്തിച്ച സാങ്കേതികമാർഗ്ഗവും അപ്രകാരമാണെന്ന് പറയാനാകുമോ? രണ്ടു കാര്യങ്ങൾ ഏതായാലും വ്യക്തമാകുന്നു. (1) ഉപയോഗിച്ച വൃത്തം ബംഗാളിയിലെ പരമ്പരാഗതമായ എട്ടും ആറും ചേർന്ന 'പയാർ' വൃത്തമാണ്. എങ്കിലും മുമ്പൊരിക്കലും (ഏതെങ്കിലും ഇൻഡ്യൻ ഭാഷയിൽ) അവതരിപ്പിക്കപ്പെട്ടിട്ടില്ലാത്ത ബ്ലാങ്ക് വേഴ്സ് വൃത്തമാതൃകയായി അത് ഉരുത്തിരിയുന്നു. (2) കഥാപാത്രങ്ങളുടെയും സംഭവങ്ങളുടെയും വ്യാഖ്യാനം സർഗ്ഗധന്യമായ പുതുമയുള്ളതാണ്.

ഇതിഹാസരചനയിൽ (ഇതിഹാസശിശുവെന്ന് ഒരിക്കൽ അദ്ദേഹം വിശേഷിപ്പിച്ചു) മൈക്കൽ വ്യാപൃതനായ പശ്ചാത്തലത്തിൽ ഒരു ചോദ്യമുദിക്കുന്നു: അരിസ്റ്റോട്ടലിൻെറ കാഴ്ചപ്പാടിൽകൂടി നോക്കുമ്പോൾ ആ സംരംഭം

എത്രമാത്രം വിജയിച്ചു? മൈക്കലിനും സമകാലീനർക്കും യൂറോപ്യൻ കാവ്യശാസ്ത്രം പരിചിതമായിരുന്നതുകൊണ്ടാണ് ഈ ചോദ്യം പ്രസക്തമാകുന്നത്.

അരിസ്റ്റോട്ടലിന്റെ കാവ്യശാസ്ത്രപരിഗണനകൾ മേഘനാദ വധ കാവ്യത്തിനെ സംബന്ധിച്ചിടത്തോളം എത്രത്തോളം ബന്ധപ്പെട്ടതാണെന്നു ദീർഘമായി ഉപന്യസിക്കാൻ ഈ ലഘുപഠനത്തിൽ കഴിയില്ലല്ലൊ. കാവ്യത്തിലെ ചില ഗ്രീക്കോ-ലാററിൻ സവിശേഷതകളെപ്പററി ഇവിടെ സൂചിപ്പിക്കാമെന്നു മാത്രം. ''ഇതിവൃത്താവിഷ്കാരത്തിലെ ഏകാഗ്രത'', ''ആദിമദ്ധ്യാന്തമുള്ള ഘടന'' എന്നിവയാണ് ആ അംശങ്ങൾ. അവ ഹോമറിനെ അനുസ്മരിപ്പിക്കുന്നു. എന്നാൽ മൈക്കലിന്റെ ഇതിഹാസരചനയിൽ വാല്മീകിയ്ക്കുള്ള അടിസ്ഥാനസ്വാധീനത്തെ അവഗണിക്കരുത്. മേഘനാദ വധ കാവ്യത്തിന്റെ ജൻമഭൂമിയിൽ വാല്മീകിയും മൈക്കലിന്റെ മാതാവും നില്പുണ്ട്. നിരവധി സംഭവകഥകളുടെ സമാഹാരമാകുന്നു രാമായണം, അതിന്റെ മൂലരൂപത്തിൽ. കഥാന്ത്യം കുറിക്കുന്ന സംഭവത്തിനു തൊട്ടുമുമ്പുള്ള ഒരു സന്ദർഭം പരിമിതലക്ഷ്യമുള്ള തന്റെ ഇതിഹാസകാവ്യത്തിന് വേണ്ടി തെരഞ്ഞെടുത്തതിലാണ് മൈക്കലിന്റെ സംവേദനശേഷിയുടെ അകൃത്രിമസ്വഭാവം സ്പഷ്ടമാകുന്നത്. രാമായണകഥയുടെ പരമ്പരാഗതവും യാഥാസ്ഥിതികവുമായ വ്യാഖ്യാനങ്ങളിൽനിന്നു വ്യത്യസ്തമായ സമീപനംവഴി ഇതിവൃത്തത്തിൽ ഊർജ്ജം പ്രസരിപ്പിക്കാൻ കഴിഞ്ഞിരിക്കുന്നു. മൈക്കലിന്റെ ഇതിഹാസത്തിലെ കേന്ദ്രസംഭവം ലക്ഷ്മണനും (ആക്രമണസേനാനേതാവായ സ്വസഹോദരൻ ശ്രീരാമനെയാണ് ലക്ഷ്മണൻ പ്രതിനിധീകരിക്കുന്നത്) മേഘനാദനും (ലങ്കാധിപനായ സ്വപിതാവ് രാവണന്റെ പ്രതിനിധി. രാമൻ ലങ്കയെ ആക്രമിക്കുകയും ഉപരോധിക്കുകയും ചെയ്യുന്നു) തമ്മിലുള്ള യുദ്ധമാണ്. ലക്ഷ്മണനെ ഉപനായകനായും മേഘനാദനെ ഉപപ്രതിനായകനായും സങ്കൽപിക്കാം.

വിവിധസർഗ്ഗങ്ങളായി ആസൂത്രണം ചെയ്തിട്ടുള്ള ഇതിവൃത്തവികാസം അടിസ്ഥാനപരമായി ഇപ്രകാരമാകുന്നു:

ഒന്നാം സർഗ്ഗം : കാവ്യാരംഭം മംഗളപ്രാർത്ഥനയോടെയാണ്. യവനേതിഹാസത്തിൽ ഇതാണ് പരമ്പരാഗതമായ പ്രാരംഭം. യൂറോപ്യൻ ഭാഷകളിൽ ഈ രീതി അനുകരിക്കപ്പെട്ടു. നാന്ദി കഴിയുമ്പോൾ, യുദ്ധക്കളത്തിൽ വീരബാഹു മരിച്ചുവീണ വൃത്താന്തശ്രവണത്തിൽ, രാവണനും രാജസദസ്സും തികച്ചും പരിഭ്രാന്തമാകുന്ന രംഗം വർണ്ണിക്കപ്പെടുന്നു. രാമനോടു പൊരുതാനുള്ള രാവണൻെറ ദൃഢനിശ്ചയത്തെപ്പററി ശ്രവിച്ചപ്പോൾ, രാക്ഷസപ്പടയെ നയിക്കാനുള്ള അനുവാദത്തിനു മേഘനാദകുമാരൻ പിതാവിനോടപേക്ഷിക്കുന്നു. ആ അനുമതി ലഭിക്കുന്നു.

ആഖ്യാനത്തിൻെറ ഈ ഘട്ടത്തിലാണ്, ഇതിഹാസത്തിലെ കേന്ദ്ര ക്രിയയുടെ അടിസ്ഥാനം ഇട്ടിരിക്കുന്നത്

രണ്ടാം സർഗ്ഗം : സംഭവരംഗം സ്വർഗ്ഗത്തിലേക്കു നീങ്ങുന്നു. ദേവാധിപനായ ഇന്ദ്രനും പ്രേയസിയായ ശചീദേവിയും രാമൻെറ സഹായത്തിന് ഉമാദേവിയെ (ഉഗ്ര പ്രതാപനായ ശ്രീ പരമേശ്വരൻെറ പത്നിയെ) സമീപിക്കുന്നു. പരമേശ്വര പ്രീതിയും, മാന്ത്രിക വൈഭവമുള്ള മായാദേവിയുടെ സഹായവാഗ്ദാനവും നേടിയശേഷം ഉമാദേവി ദേവേന്ദ്രനു പിന്തുണ പ്രഖ്യാപിക്കുന്നു.

മൂന്നാം സർഗ്ഗം : മേഘനാദപത്നി പ്രമീളയെ അവതരിപ്പിക്കുന്നു. ശ്രീലങ്കയിലെ ഏററവും വലിയ ധീരസാഹസികൻെറ അനുരൂപസഹധർമ്മിണി. തലസ്ഥാന നഗരപ്രാന്തത്തിലുള്ള ഉദ്യാനഗേഹത്തിൽ സ്വകാന്തനുമൊത്തു രമിക്കുന്നു. സ്വസഹോദരനായ വീരബാഹുവിൻെറ ചരമവൃത്താന്തമറിഞ്ഞ മേഘനാദൻ, പ്രമീളയെ ഏകാകിയാക്കിയിട്ട്, തലസ്ഥാന നഗരിയിലേക്കു പോകുന്നു.

പ്രമീളയെ ചുററിപ്പററി ഈ സർഗ്ഗത്തിലുള്ള സംഭവങ്ങൾ മുഴുവനും മൈക്കലിൻെറ ഭാവനാസൃഷ്ടിയാണ്. നേരം ഏറെയായിട്ടും മേഘനാദൻ തിരച്ചെത്തിയില്ല. തുടർന്നു, തോഴികളാൽ അനുഗതയായി, പ്രമീള നഗരത്തിലേക്കു യാത്രയാവുന്നു. പക്ഷേ, അതിനിടെ ശ്രീരാമസേന നഗരത്തെ വളഞ്ഞു കഴിഞ്ഞു. പ്രമീള രാമനെ വെല്ലുവിളിച്ചു. രാമൻെറ മറുപടി ഇതായിരുന്നു:

മാന്യേ, കാരണംകൂടാതെയല്ല ഞാൻ യുദ്ധോദ്യുക്തനായത്. രാക്ഷസാധിപനാണ് എൻെറ ശത്രു. നിങ്ങളൊക്കെ അന്തഃപുര ജീവികളാണ്. ശത്രുതയോടുകൂടി നിങ്ങളോടു പെരുമാറാൻ ഞാൻ കാരണം കാണുന്നില്ല. ധീരനായ രാജകുമാരൻെറ ധീരയായ വധുവായി ഞാൻ നിങ്ങളെ അഭിവാദനം ചെയ്യുന്നു. മംഗളം ഭവിക്കട്ടെ.

ഇങ്ങനെ പറഞ്ഞുകൊണ്ട് പ്രമീളയ്ക്കും സഹചരർക്കും മാർഗ്ഗം തുറക്കാൻ ശ്രീരാമൻ യോദ്ധാക്കളോട് ആജ്ഞാപിക്കുന്നു. ലങ്കാപുരിയിലുള്ള സ്വഗൃഹത്തിൽ പ്രമീള പ്രവേശിക്കുന്നു. പടച്ചട്ടകൾ മാററിയിട്ട് സാധാരണ വേഷം ധരിക്കുന്നു.

നാലാം സർഗ്ഗം : ലങ്കാപുരി. ഉൽസാഹത്തിമിർപ്പേറിയ സായംകാലം. ശ്രീരാമനെതിരെ യുദ്ധമാരംഭിക്കാൻ മേഘനാദൻ തീരുമാനിച്ചിരുന്ന ദിനത്തിൻെറ തലേ സായാഹ്നം. അടുത്ത ദിനത്തിലെ സംഗരത്തിൽ രാമനെ മേഘനാദൻ നശിപ്പിക്കുമെന്നും, വിഭീഷണനെ തടവുകാരനാക്കുമെന്നും, കടലിനക്കരയ്ക്ക് ശത്രുസൈന്യത്തെ തുരത്തുമെന്നും നഗരവാസികൾ പ്രതീക്ഷിക്കുന്നു.

രംഗം മാറുന്നു. അശോകവനം. മ്ലാനവദനയായി, ഏകാന്തതനിറഞ്ഞ സ്വന്തം കുടിലിൽ സീതാദേവി മിണ്ടാതിരിക്കുന്നു. വിഭീഷണപത്നിയായ സരമ സീതയെ സന്ദർശിക്കാനെത്തുന്നു. രാവണൻെറ സീതാപഹരണത്തെപ്പററി അറിയാൻ സരമ താൽപര്യപ്പെടുന്നു.

ഇവിടെ മുമ്പു നടന്ന ഒരു സംഭവത്തിൻെറ ഫ്ളാഷ് ബാക്ക് നൽകുന്നുണ്ട്. സീതാപഹരണത്തിൽ കലാശിച്ച ക്രിയകളുടെ ഒരു പൂർവ്വകാലദൃശ്യമാണത്. ഇത് വാല്മീകി രാമായണത്തിലില്ല. അവിടെ കാണുന്നത് കാലാനുക്രമമായ സംഭവവിവരണമാണ്. ഈദൃശമായ തിരിഞ്ഞുനോട്ടത്തിൻെറ ആവശ്യം അവിടെ ഉദിക്കുന്നില്ല. ഇതിവൃത്തത്തിലെ ഏററവും ഉദ്വേഗജനകമായ മൂർദ്ധന്യസ്ഥാനം തെരഞ്ഞെടുത്തശേഷം അവിടവിടെയായി ചില പൂർവ്വകഥാവീക്ഷണങ്ങൾ മൈക്കൽ അവതരിപ്പിക്കുന്നു. വായന

ക്കാരൻെറ കാലാവബോധത്തെ അവ കൂടുതൽ കഴിവുററതാക്കുന്നു. ഫ്ളാഷ്ബാക്ക് തുടരവെത്തന്നെ, ഒരു ഭാവിദൃശ്യവും അവതരിപ്പിക്കുന്നു. (11. 452–580 വരികളിൽ) [വരാൻപോകുന്നതിനെ മുൻകൂട്ടി സാക്ഷാത്കരിക്കുന്ന ഈ രീതി, ഫ്ളാഷ്ബാക്കുപോലെതന്നെ, മൈക്കലിൻെറ തനതായ സംഭാവനയാണ്. മുൻകൂട്ടി വിഭാവനാവിധേയമാക്കുകയെന്ന കലാപരസങ്കേതത്തിന് ഉത്തമോദാഹരണമാണ് ഇത്. അതിചതുരമായി മൈക്കൽ അത് കൈകാര്യം ചെയ്യുന്നു. ഭാരതീയസാഹിത്യത്തിൽ അതിവിരളമായി കാണുന്ന ഒരു സങ്കേതമാണിത്] മുൻകൂട്ടിയുള്ള ഈ വീക്ഷണത്തിൽ, അനുചരരോടൊപ്പം ശ്രീരാമൻ കടൽവഴി ലങ്കയെ ഉപരോധിക്കുന്നതായി കാണുന്നു. കഥയുടെ പുരോഗതി ഈ ഘട്ടത്തിലെത്തുമ്പോൾ രാവണന് വിഭീഷണൻ സൽബുദ്ധിയോതുന്ന രംഗം അവതരിപ്പിക്കപ്പെടുന്നു. ഈ ഉപദേശം ലങ്കയിൽനിന്നു വിഭീഷണൻ നിഷ്കാസിതനാകാൻ ഇടയാക്കുന്നു. അങ്ങനെ വിഭീഷണൻ ശ്രീരാമപക്ഷത്തു ചേരുന്നു.

യുദ്ധം ആരംഭിക്കാനുള്ള സമയമായി.

സീത ഏകാകിനിയായി ഇരിക്കുന്നു. തികച്ചും അന്യതാബോധം ഗ്രസിച്ച ഒരു മഹതിയുടെ (സാഹിത്യത്തിലായാലും ചരിത്രത്തിലായാലും) അവിസ്മരണീയ ചിത്രമാമാണ് ദൃശ്യമാകുന്നത്.

അഞ്ചാം സർഗ്ഗം: സ്വർഗ്ഗത്തിലേക്കു വീണ്ടും ആനയിക്കപ്പെടുന്നു. അടുത്ത ദിവസത്തെ യുദ്ധത്തെച്ചൊല്ലി ദേവേന്ദ്രൻ പരിഭ്രാന്തനാകുന്നു. മാന്ത്രികശക്തിയുടെ ദേവതയായ മായാദേവി പ്രവേശിക്കുന്നു. ആഭിചാരശക്തിയുടെ ഫലമായി മേഘനാദനെ കുരുക്കിലാക്കാമെന്നു പ്രഖ്യാപിക്കുന്നു. തൽഫലമായി ലക്ഷ്മണൻെറ മാരകശരങ്ങൾക്കു മേഘനാദൻ ഇരയാകും. ഇവിടെ ഒരു ചെറിയ സംഭവം കാണാം. ലക്ഷ്മണനു നയനഗോചരമാകുന്ന മായാമോഹദൃശ്യപരമ്പരകളാണവ. വാല്മീകിയിലോ കൃത്തിവാസിലോ ഈ കിനാവുകളെപ്പററി പറയുന്നില്ല.

സംഭവഗതി തുടരുന്നു.

ആരാമത്തെ സമീപിക്കുമ്പോൾ ലക്ഷ്മണനു നിരവധി മായികരൂപങ്ങളെ നേരിടേണ്ടിവരുന്നു. എങ്കിലും തടയപ്പെടാതെതന്നെ ചണ്ഡിദേവി (ദുർഗ്ഗ) യുടെ ക്ഷേത്രത്തിൽ പ്രവേശിക്കുന്നു. നികുംഭിലയിലുള്ള പ്രതിഷ്ഠയിലേക്കു പോകാൻ ദേവി ലക്ഷ്മണനെ ഉപദേശിക്കുന്നു. അവിടെ അഗ്നിദേവനായ വൈഷ്ണവരെ മേഘനാദൻ ആരാധിക്കുകയായിരുന്നു.

ആറാം സർഗ്ഗം. ഐതിഹാസിക ക്രിയാംശത്തിൻെറ ഉത്തുംഗശൃംഗമാണിവിടെ. മേഘനാദനുമായുള്ള യുദ്ധത്തിന് ശ്രീരാമനെ സമീപിച്ചു ലക്ഷ്മണൻ അനുവാദം തേടുന്നു. ഈ ഘട്ടത്തിൽ ആകാശത്തിൽവച്ച് ഒരു പാമ്പും മയിലും തമ്മിൽ നടക്കുന്ന സംഗരം മൈക്കൽ വർണ്ണിക്കുന്നു. ലക്ഷ്മണന് അനുകൂലമായ അന്യാപദേശരൂപേണയുള്ള ശകുനമാണിത്. ഇത് തീർത്തും മൈക്കലിൻെറ ഭാവനാസൃഷ്ടിയാണ്.

മായാദേവിയുടെ ഉപദേശാനുസാരം കമല (ഭാഗ്യദേവതയായ ലക്ഷ്മി) രാവണപക്ഷം വെടിഞ്ഞ് ലങ്കയിൽനിന്നു നിർഗ്ഗമിക്കുന്നതായി ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. ഇതും മൈക്കലിൻെറ മറെറാരു മനോധർമ്മസന്തതിയാണ്. തുടർന്ന് മേഘനാദൻ പ്രാർത്ഥനയിൽ നിമഗ്നനായിരുന്ന നികുംഭിലയിൽ, വിഭീഷണനാൽ അനുഗതനായി, ലക്ഷ്മണൻ പ്രവേശിക്കുന്നു.

മേഘനാദനും ലക്ഷ്മണനും തമ്മിലുള്ള ഒരു സംവാദമുണ്ട്. പടച്ചട്ടയണിയാൻ മേഘനാദന് അവസരം നൽകാതെ ലക്ഷ്മണൻ ശത്രുവിനെ നിഗ്രഹിക്കുന്നു.

ഏഴാം സർഗ്ഗം: മേഘനാദപത്നി പ്രമീളയിൽ ആരംഭിക്കുന്നു. അതിരാവിലെ അങ്ങകലെ അവൾ മുറവിളി കേൾക്കുന്നു. കാര്യമെന്തെന്നറിയാൻ ഭർത്തൃമാതാവിൻെറ സമീപത്തേക്കോടുന്നു. മേഘനാദവധത്തെപ്പററി അറിയുമ്പോൾ, രാവണനു അഗാധമായ വ്യസനവും കോപവും ഉണ്ടാകുന്നു. തൻെറ പുത്രസത്തമഹന്താവിനെ വധിക്കാൻ കോപ്പുകൂട്ടുന്നു.

രാജസഭയിൽ യോദ്ധാക്കളുമായി രാവണൻ കൂടിയാലോചന നടത്തി. ശത്രുവിനെ നേരിടാൻ തയ്യാറെടുക്കുന്നു. തൽസമയം മേഘനാദവധത്താൽ ആഘാതമേററ മണ്ഡോദരി തോഴിമാരാൽ അനുഗതയായി രംഗപ്രവേശം ചെയ്യുന്നു. രാവണൻ സദസ്സിനെ അഭിസംബോധനചെയ്തു. 'തസ്കരനെപ്പോലെ നീചമായ രീതിയിൽ ക്ഷേത്രത്തിൽ പ്രവേശിച്ച്, പ്രാർത്ഥനാനിമഗ്നനായിരുന്ന നിരായുധനായ മേഘനാദനെ ലക്ഷ്മണൻ നിഗ്രഹിച്ചതിൽ രാവണൻ അമർഷംപൂണ്ടു. രാവണൻ തുടർന്നു പറഞ്ഞു, ഒപ്പാരിയിട്ടതുകൊണ്ട് എന്തു നേടാനാണ്? അവൻ, എൻെറ അനുപമസുതൻ, മടങ്ങിവരുമോ? കണ്ണീരിനു മൃതിയുടെ കഠിനഹൃദയത്തെ മൃദുവാക്കാനാകുമോ? ഞാനിപ്പോറം യുദ്ധക്കളത്തിലിറങ്ങണം, സത്യദീക്ഷയില്ലാത്ത, അഹംകാരിയായ ലക്ഷ്മണനെ നിഗ്രഹിക്കാൻ.' രംഗം രാമൻെറ പടകുടീരത്തിലേക്കു നീങ്ങുന്നു. രാവണൻെറ ഉഗ്രശപഥത്തിൻെറ അനുരണനങ്ങറം അവിടെ കിടിലമുളവാക്കി. പോർക്കളത്തിൽ നിലയുറപ്പിച്ച സേനാവ്യൂഹങ്ങളെ കവി വർണ്ണിക്കുന്നു. ലക്ഷ്മണനെ കണ്ടപ്പോറം രാവണൻ ഉദ്ഘോഷിച്ചു: ''ഒടുവിൽ നിന്നെ ഞാൻ നേരിൽ കണ്ടു, ലക്ഷ്മണാ. മനുഷ്യവംശപരമ്പരയിൽ ഏററവും നീചനാണ് നീ. എവിടെയിപ്പോറം മേഘനിർഘോഷത്തിൻെറ ഉടമയായ ദേവൻ? (ഇന്ദ്രൻ) രണദേവനായ കാർത്തികേയൻ എവിടെ? എവിടെ നിൻെറ ഭ്രാതാവ് രഘുവംശാധിപൻ? (ശ്രീരാമൻ) വനരാജനായ സുഗ്രീവനെവിടെ? ഈ വിപൽഘട്ടത്തിൽ മാതാവ് സുമിത്രയെയും ഭാര്യ ഊർമ്മിളയെയും സ്മരിക്കുക.''

ഭീകരമായ യുദ്ധം ആരംഭിക്കുന്നു. രാവണൻെറ താഡനമേററ് ലക്ഷ്മണൻ ബോധഹീനനായി നിലം പതിക്കുന്നു.

എട്ടാം സർഗ്ഗം: ലക്ഷ്മണൻെറ ചൈതന്യമററ ശരീരത്തിനടുത്തായി അതിർകവിഞ്ഞ ദുഃഖത്തിൽ ആമഗ്നനായി കിടക്കുന്ന ശ്രീരാമനെ അവതരിപ്പിക്കുന്നു. ചുററും സുഹൃത്തുക്കളും സഹകാരികളുമുണ്ട്. ബോധം വീണ്ടുകിട്ടിയ രാമൻ വാവിട്ടു കേഴുന്നു. അനുപമമായ

സ്നേഹത്തോടും വിശ്വാസത്തോടുംകൂടി ജ്യേഷ്ഠനെയും വധുവിനെയും പഞ്ചവടിയിൽ കഴിയുന്ന കാലത്ത് ലക്ഷ്മണൻ സേവിച്ചതിനെ അനുസ്മരിക്കുന്നു. ഇത്തരുണത്തിൽ, അങ്ങുയരെ സ്വർഗ്ഗരാജ്യത്തിൽ ചില സംഭവവികാസങ്ങളുണ്ടാകുന്നു. രാമനോട് അനുകമ്പ തോന്നിയ ഉമാദേവി, രാമദുഃഖമകററാൻ ശ്രീ പരമേശ്വര നോട് അഭ്യർത്ഥിക്കുന്നു. രാമൻ ഉടനെതന്നെ യമ ലോകത്ത് പോകുമെന്നും എങ്ങനെയാണ് ലക്ഷ്മണൻെറ ജീവൻ ശരീരത്തിൽ തിരിച്ചുപോകുന്നത് എന്നതിനെപ്പററി ദശരഥോപദേശം തേടുമെന്നും ശ്രീപരമേശ്വരൻ വിശദീകരി ക്കുന്നു. മാന്ത്രികശക്തിയുടെ അധിനായിക ഭൂമിയിൽ വന്നു രാമനെ ഉപദേശിക്കുന്നു. ഇരുവരും കൂടി മൃത്യു ലോകത്തിൽ ഒരു പഠനപര്യടനം ആരംഭിക്കുകയായി. യാത്രാമദ്ധ്യേ മുൻകാലങ്ങളിലെ പല മുഖ്യ വ്യക്തികളെ യും കണ്ടുമുട്ടുന്നു. ഒടുവിൽ (വരികൾ 712–788) അവർ ദശരഥാത്മാവിനെ സമീപിക്കുന്നു. ലക്ഷ്മണൻ മരിക്കുകയില്ലെന്ന് ദശരഥൻ ഉറപ്പു നൽകുന്നു. ഒരു പച്ച മരുന്ന് (വിഷല്യകരണി എന്ന് പേര്) കൊടുത്തുകഴിയു മ്പോൾ ലക്ഷ്മണനു ബോധം തിരിച്ചുകിട്ടും. മൃത്യു ലോക പര്യടനവിവരണമാണ് ഈ സർഗ്ഗത്തിൽ ആദ്യന്തം (വിശിഷ്യ 149 മുതൽ 783 വരെ വരികളിൽ) നിറഞ്ഞു നിൽക്കുന്നത്. മേഘനാദവധകാവ്യത്തിലെ ഏററവും നീണ്ട സംഭവമാണിത്. എങ്കിലും ഇതൊരു പ്രകാരത്തിലും ശാഖാ ചംക്രമണസ്വഭാവമുള്ളതല്ല. ലക്ഷ്മണനു ബോധ വും ശക്തിയും വീണ്ടുകിട്ടുന്നതും അവ തിരിച്ചുകിട്ടാൻ ഇടയാക്കുന്ന ബന്ധപ്പെട്ട പ്രക്രിയകളും യൂറോപ്പിലെ ഇതിഹാസ ക്രിയാവിഷ്കാര സങ്കേതത്തിലെ അടിസ്ഥാന ചേരുവകളാണ്. വാല്മീകിയിൽനിന്ന് സാരമായ വ്യതി യാനം വരുത്തിയെന്ന വസ്തുത ഇതു തെളിയിക്കുന്നു. അതുപോലെ ഇവിടെ ഏനീഡിനേയും ദാന്തേയുടെ കൊമ്മേഡിയായേയും വളരെ അവധാനപൂർവ്വം അനുകരി ച്ചിരിക്കുന്നു എന്നും വ്യക്തമാകുന്നു.

ഒമ്പതാം സർഗ്ഗം: ഒടുവിലത്തേത്, രാവണൻ ഉറക്ക മുണർന്നപ്പോൾ രാമൻെറ പാളയത്തിൽ സന്തോഷാരവം

മുഴങ്ങുന്നു. അദ്ഭുതങ്ങളിൽ അദ്ഭുതം! ഔഷധച്ചെടികളുടെ കേദാരമായ ഗന്ധമാദനപർവതം യുദ്ധഭൂമിയിലേക്ക് ഹനുമാൻ പൊക്കിയെടുത്തു കൊണ്ടുവന്നതായി രാവണൻ ഗ്രഹിച്ചു. ഉചിതമായ ഔഷധം ലക്ഷ്മണനു നൽകപ്പെട്ടു. തൽഫലമായി ലക്ഷ്മണനു ബോധം വീണ്ടുകിട്ടി. അസുഖം ഭേദമാകുകയും ചെയ്തു. മന്ത്രിമാരിലൊരാളായ ശരണെ രാമസന്നിധിയിലേക്ക് രാവണൻ നിയോഗിക്കുന്നു, ഒരു ആവശ്യം അറിയിക്കുവാൻ. ''മഹാവിക്രമനായ പ്രഭോ, എൻെറ യജമാനൻ അഭ്യർത്ഥിക്കുന്നു ഒരാഴ്ചത്തെ യുദ്ധവിരാമം വേണമെന്ന്. അതിനിടയിൽ തൻെറ മൃതസുതൻെറ അപരക്രിയകൾ നിയമാനുസൃതം നടത്താൻ കഴിയും.'' രാമൻ സമ്മതിക്കുന്നു. ദൂതൻ യജമാനസന്നിധിയിലേക്കു മടങ്ങുന്നു.

രംഗം മാറുന്നു. അശോകവനമാണ്. സരമ സീതാദേവിയെ സന്ദർശിക്കുന്നു. സീതയുടെ ജിജ്ഞാസയെ ശമിപ്പിക്കാനായി മേഘനാദവധത്തെപ്പററി സരമ ധരിപ്പിക്കുന്നു. മാത്രമല്ല ഭർത്താവിൻെറ ചിതയിൽ ചാടി ദഹിക്കാനുള്ള പ്രമീളയുടെ നിശ്ചയവും വെളിപ്പെടുത്തുന്നു.

രംഗം വീണ്ടും മാറുന്നു. അന്തിമോപചാരങ്ങൾ തുടങ്ങുകയായി. തോരണങ്ങളും സുവർണ്ണദണ്ഡുകളുമായി അനേകായിരം രാക്ഷസൻമാർ മുന്നോട്ടു നീങ്ങുന്നു. ശവദാഹസംഗീതം മുഴങ്ങിക്കേൾക്കുന്നു. പ്രമീളയുടെ തോഴിമാർ പ്രവേശിക്കുന്നു. യുദ്ധവീരൻെറ വേഷത്തിൽ സ്വകാന്തൻെറ ജഡത്തിനു സമീപം പ്രമീള നിശ്ശബ്ദയായി ഇരിക്കുന്നു. മന്ത്രോച്ചാരണത്തോടുകൂടി വൈദികർ കർമ്മം ചെയ്തു. വിവിധസംഗീതോപകരണങ്ങൾ ഈണം പകർന്നു. സ്ത്രീജനം ശംഖധ്വനി മുഴക്കുന്നു. ദേവഗണങ്ങൾ, സ്വർലോകവാസികളെല്ലാം, അന്തിമോപചാരങ്ങൾക്കായി അണിനിരക്കുന്നു. സഖികളോടുള്ള പ്രമീളയുടെ അന്ത്യവചസ്സുകളിൽ അനുപമമായ കുലീനത ഒളിവിതറുന്നു. രാവണൻ ചുടലയോട് അടുക്കുന്നു. അദ്ദേഹത്തിൻെറ ഹൃദയം തകരുന്ന വാക്കുകൾ കൈലാസത്തിൽ ഉപവിഷ്ഠനായ ശ്രീ പരമേശ്വരനെപ്പോലും ഉലയ്ക്കുന്നു.

ചുടല ആളിക്കത്തുന്നു, അത് കെട്ടടങ്ങിയപ്പോൾ രാക്ഷസർ സമുദ്രജലത്തിൽ സ്നാനം ചെയ്യുന്നു. അനുപമനായ മേഘനാഥകുമാരന്റെ മരണത്തിൽ ലങ്കാ നഗരം ഏഴു ദിനരാത്രങ്ങൾ വിലപിക്കുന്നു.

ഈ കവിത, മേഘനാദകുമാരനെ വധിക്കുന്നതിനെപ്പററിയുള്ള ഈ കൃതി, ഇങ്ങനെ അവസാനിക്കുന്നു.

## 6. സർഗ്ഗാത്മകരചനകൾ

മധുസൂദനന്റെ പ്രകൃഷ്ടകൃതിയിലെ ഒൻപതു സർഗ്ഗങ്ങളുടെ (മൊത്തം 6307 വരികളുണ്ട്) സംക്ഷിപ്ത രൂപരേഖയാണ് മുന്നദ്ധ്യായത്തിൽ കൊടുത്തിട്ടുള്ളത്. കൃതിയുടെ പ്രമുഖ സവിശേഷതകളിലേക്ക് അത് നമ്മുടെ ശ്രദ്ധയെ ആകർഷിക്കേണ്ടതാണ്. ആ മേൻമകൾ താഴെ പറയുന്നവയാകുന്നു.

ഒന്ന്: ബ്ലാങ്ക്വേഴ്സ്.

ആംഗ്ലേയപദ്യശാഖയിൽ കാണുന്ന ബ്ലാങ്ക്വേഴ്സിനെ അനുകരിച്ച് എഴുതുന്ന ആദ്യത്തെ ഭാരതീയ (ഒരുവേള ഏഷ്യൻ) കവിയാണ് മൈക്കൽ. ഈ കാവ്യരൂപത്തിന്റെ വിജയകരമായ പ്രഥമപരീക്ഷണമാണ് മൈക്കലിൽ ദർശിക്കപ്പെടുന്നത്. ബംഗാളി കാവ്യരൂപത്തെ ആധുനികവൽക്കരിക്കാനുപകരിച്ച വിപ്ലവശക്തിയായി അതു പ്രവർത്തിച്ചു. കൂടാതെ ഈ രൂപം അനുവർത്തിക്കാൻ ഇതരഭാരതീയഭാഷാകവികളെ പ്രേരിപ്പിക്കുകയും ചെയ്തു.

രണ്ട്: മേഘനാദവധകാവ്യത്തിലെ ശൈലി.

ഇതിഹാസരചനാരംഭത്തിനു മുമ്പുതന്നെ മാതൃഭാഷയ്ക്കുപുറമെ മററു പല ഭാഷകളിലും മൈക്കൽ അവഗാഹം

നേടിയിരുന്നു. പേർഷ്യൻ, ഇംഗ്ലീഷ്, ലത്തീൻ, ഗ്രീക്കു, ഹീബ്രു, തമിഴ്, തെലുങ്കു എന്നിവയാണ് ആ ഭാഷകൾ. നിലവിലുള്ള ഭാഷാശൈലി പൊള്ളയായ ഒന്നാണെന്നു മൈക്കിലിനു തോന്നിയിരിക്കണം. നൂതനകാവ്യരൂപത്തിന് അനുഗുണമായ ഭാഷാപരിഷ്കൃതി അനിവാര്യമെന്നും ബോധ്യപ്പെട്ടിട്ടുണ്ടാവണം. വേർഡ്സ്വർത്തിന്റെ നിഗമനം അംഗീകരിക്കാൻ മൈക്കൽ സന്നദ്ധനായിരുന്നില്ല. (''ഗദ്യത്തിലെയും വൃത്തബദ്ധശിൽപത്തിലെയും ഭാഷകൾ തമ്മിൽ അടിസ്ഥാനവ്യത്യാസം ഇല്ല, ഉണ്ടായിരിക്കാനും സാദ്ധ്യതയില്ല'') തോമസ് ഗ്രേയുടെ അഭിപ്രായമാണ് മൈക്കലിന് കൂടുതൽ ഹിതകരമെന്നു തോന്നുന്നു. ഗ്രേ അഭിപ്രായപ്പെട്ടു. ''ഒരു കാലഘട്ടത്തിലെ സംഭാഷണശൈലി ഒരിക്കലും കാവ്യഭാഷയാകുകയില്ല''. ഒരിക്കൽ ഒരഭിഭാഷകസുഹൃത്തിന്റെ അഭിപ്രായത്തെ മൈക്കൽ ശക്തിയുക്തം ഖണ്ഡിച്ചതായി കേട്ടിരുന്നു. സാധാരണക്കാരായ ബംഗാളികളുടെ ദൈനംദിന സംഭാഷണശൈലി കവിതയിൽ ഉപയോഗിക്കുന്നതിനോട് മൈക്കൽ വിയോജിച്ചു. ''അതു മുക്കുവരുടെ ഭാഷയായിരിക്കും, സംസ്കൃതത്തിൽനിന്ന് ആവശ്യാനുസാരം കടംകൊണ്ടില്ലെങ്കിൽ'', മൈക്കൽ തറപ്പിച്ചുതന്നെ പറഞ്ഞു. ഇതിൽനിന്ന് ഒരു കാര്യം വ്യക്തമാകുന്നു. കവിതയിൽ പരീക്ഷണങ്ങൾക്കു വെമ്പൽക്കൊണ്ട ഈ വ്യക്തി, സംസ്കൃതസാഹിത്യം കൂലങ്കഷമായി പരിശോധിക്കാൻ ഒരുമ്പെട്ടതിൽ അത്ഭുതമില്ല. ബഹുമാത്രാപദങ്ങൾക്കും, ഗാംഭീര്യവും സംഗീതാത്മകതയും ഉള്ള പദസമ്പത്തിനുംവേണ്ടി അദ്ദേഹം തെരയുകയായി. ജെസ്സോറിലെ (ജനിച്ചുവളർന്ന ജില്ല) പ്രാദേശികഭാഷയും കൽക്കത്താനഗരത്തിലെ പാമരജനവായ്മൊഴിയും ഒഴികെ, യൂറോപ്യൻ ഭാഷകളിൽനിന്നോ പേർഷ്യനിൽനിന്നോ തനിക്കറിവുള്ള ഇതര ഇൻഡ്യൻ ഭാഷകളിൽനിന്നോ മൈക്കൽ വാക്കുകൾ കടമെടുത്തില്ല. അസാമാന്യപാടവത്തോടെ സംസ്കൃതവൽകൃതശൈലി കരുപ്പിടിപ്പിച്ചു. അതിനെ പരിഹസിച്ചുകൊണ്ട് ഒരു കൃതി തന്നെ ജൻമംകൊണ്ടു: ചുചുന്ദരിവധകാവ്യം (മൂഷികസുന്ദരിവധകാവ്യം). തന്റെ ചെറുപ്പകാലത്ത് രവീന്ദ്ര

നാഥടാഗോർ മൈക്കലിന്റെ ഭാഷാശൈലിയെ ശക്തിയായി കുററപ്പെടുത്തി. ബുദ്ധദേവബോസ് തന്റെ പക്വദശയിൽപോലും അപ്രകാരം ചെയ്തു. മൈക്കലിന്റെ സംസ്കൃത പക്ഷപാതം അവിരളമായിത്തന്നെ കവിയെ അപഥത്തിലേക്ക് ആനയിച്ചിട്ടുണ്ട്. ഉദാഹരണത്തിന് ചിഹ്നനപ്രയോഗത്തിൽ അമിതമായ ദുഃസ്വാതന്ത്ര്യം കാണിച്ചു. തൽഫലമായി താളഗതിയ്ക്ക് വിഘ്നം നേരിടുകയും മാർഗ്ഗഭ്രംശമുണ്ടാകുകയും ചെയ്തിട്ടുണ്ട്. പരുഷമായ അനുപ്രാസപ്രയോഗം നാമജക്രിയാപദങ്ങളുടെ അനുചിതമായ വിന്യാസം എന്നിവ പ്രകടമാണ്. അതുപോലെ ലുപ്തപ്രചാരമായ വാക്കുകൾ. സമാനാർത്ഥമുള്ള പല വാക്കുകളുടെ പ്രയോഗം, ഏറെക്കുറെ ഒരേ ഉച്ചാരണമുള്ള വാക്കുകൾകൊണ്ടുള്ള ചെപ്പിടിവിദ്യ, പദഘടനാനിയമങ്ങളുടെ നിഷേധം എന്നിങ്ങനെ പലതും ദൃശ്യമാകുന്നു.

മൂന്ന്: കഥ കൈകാര്യം ചെയ്ത രീതി.

തന്റെ തീവ്രമായ വ്യക്തിത്വം മൈക്കൽ പ്രകടമാക്കിയത് ശൈലീ-വൃത്ത സ്വീകാര്യത്തിലെന്നപോലെ കഥാംശം കൈകാര്യം ചെയ്ത രീതിയിലുംകൂടിയാണ്. രാമരാവണൻമാർ തമ്മിലുള്ള ഏററുമുട്ടൽ, രാവണന്റെ തോൽവിയും ഉൻമൂലനാശവും, സീത, ലക്ഷ്മണൻ എന്നിവരോടൊപ്പം അയോദ്ധ്യയിലേക്കുള്ള രാമന്റെ തിരിച്ചുപോക്ക് എന്നിത്യാദിയാണ് ആദ്യകാവ്യത്തിലെ പ്രധാനസംഭവങ്ങൾ. അവയോടു സത്യസന്ധത പുലർത്താൻ, കാവ്യത്തിന്റെ ഇതിഹാസസ്വഭാവം, തീർച്ചയായും നിർബ്ബന്ധിതമാക്കി. ഈ അടിസ്ഥാനവസ്തുതകളിൽ മൈക്കൽ യാതൊരു മാററവും വരുത്തിയില്ല. മററു പല കാര്യങ്ങളിലും മൂലത്തിൽനിന്നു വ്യതിചലിച്ചിട്ടുണ്ട്. അത് കാവ്യകൃത്തിന്റെ മൌലികത തെളിയിക്കുന്നു. രണ്ടുതരം ഇതിഹാസങ്ങൾ തമ്മിലുള്ള അതിർത്തിരേഖ ആധുനിക നിരൂപണം ചൂണ്ടിക്കാണിക്കുന്നുണ്ട്. വായ്മൊഴിയിലൂടെയും വരമൊഴിയിലൂടെയും നിലനിന്നുപോന്നവയാണ് ആ രണ്ടു രീതികൾ. വാല്മീകിയിൽനിന്നും (ബംഗാളിയിൽ പ്രചാരമുള്ള കൃത്തിവാസവിരചിതമായ ദ്വിതീയേ

തിഹാസത്തിലുംനിന്ന്) വ്യതിചലിച്ച്, അംഗീകൃതപാര മ്പര്യസങ്കൽപങ്ങളിൽനിന്ന് അത്യന്തഭിന്നമായി, സംഭവങ്ങളെയും വ്യക്തികളെയും കാരണങ്ങളെയും പ്രത്യാഘാതങ്ങളെയും തന്റെ കഥാഖ്യാനത്തിൽ മൈക്കൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. അതിനെച്ചൊല്ലി, പുരോഗമനസ്വഭാവമുള്ള ആ ധീരസാഹസികതയുടെപേരിൽ, അദ്ദേഹം ശ്ലാഘിക്കപ്പെട്ടു. അതുപോലെതന്നെ, അവയുടെപേരിൽ രവീന്ദ്രനാഥടാഗോറിനെപ്പോലെയുള്ളവർ വിരുദ്ധാഭിപ്രായവും പ്രകടിപ്പിച്ചു.

രാവണൻ പ്രതിനായകനാണ്. മൈക്കലിന്റെ കാവ്യത്തിൽ പ്രതിനായകന്റേതാണ് രാവണന്റെ ഭാഗം. അന്തസ്സുററവനും, വാഗ്മിയും നിർഭയനും ആണ് രാവണൻ. ഓരോ ഇഞ്ചും ധീരനായകൻതന്നെ. രാമനെ ഒട്ടുംതന്നെ താഴ്ത്തിക്കാണുന്നില്ല മൈക്കൽ. പക്ഷേ, രാമന്റെ അനുചരരെ വിശിഷ്യ ലക്ഷ്മണൻ, വിഭീഷണൻ, സുഗ്രീവൻ എന്നിവരെ തീർച്ചയായും വളരെ ഇടിച്ചുകാട്ടുന്നു. ഒരു കത്തിൽ മൈക്കൽ ഇങ്ങനെ എഴുതി.

> ഇവിടെയുള്ളവർ പ്രതിഷേധത്തോടെ പുലമ്പുന്നു, മേഘനാദിൽ കവിഹൃദയം രാക്ഷസപക്ഷത്താണെന്ന്. യാഥാർത്ഥ്യം അതുതന്നെയാണ്. രാമനെയും കൂട്ടരെയും ഞാൻ പരമമായിവെറുക്കുന്നു; മറിച്ച് രാവണനെന്ന സങ്കൽപം ഉദ്ബുദ്ധമാക്കുകയും എന്റെ ഭാവനാശക്തിയെ ഉജ്വലിതമാക്കുകയും ചെയ്യുന്നു. അഭിവന്ദ്യനായ മഹാൻതന്നെയായിരുന്നു രാവണൻ.
>
> (അടിവര ഗ്രന്ഥകാരന്റേത്)

വിഷയസ്വഭാവത്തെപ്പററിയുള്ള മൈക്കലിന്റെ സമീപനം മനസ്സിലാക്കാൻ നന്നേ സഹായിക്കുന്ന ഒന്നാണ് ആർജ്ജവത്വമുള്ള ഈ പ്രഖ്യാപനം. സീതയെ അപഹരിക്കുന്നതൊഴിച്ചാൽ, രാക്ഷസരാജന്റെ മറെറാരു പ്രവൃത്തിയും നീചമോ ഹൃദയശൂന്യമോ, വീരപുരുഷന് ഇണങ്ങാത്തതോ ആയിരുന്നില്ല. രാവണനും, മേഘനാദനും മേഘനാദപത്നിയായ പ്രമീളപോലും (വാല്മീകിയിൽ

അപ്രധാനകഥാപാത്രം. മൈക്കലിൻെറ കൈകളിൽ അവർക്ക് അവസ്മരണീയമായ ഔന്നത്യം സംസിദ്ധമാകുന്നു) അസാമാന്യവൈഭവത്തോടെ ആലേഖനം ചെയ്യപ്പെട്ടിരിക്കുന്നു. സ്വഭാവവൈശിഷ്ട്യവും ഹൃദ്യമായ പെരുമാററവുംമൂലം, ഗ്രീക്കിലും ഇംഗ്ലീഷിലും മററും വിവക്ഷിക്കും പോലെയുള്ള ഉദാത്തതയുടെ പാരമ്യതയെയാണ് അവർ ആരോഹണം ചെയ്യുന്നത്. രാമലക്ഷ്മണൻമാർ അവർക്ക് വളരെയധികം താഴെ നിൽക്കുന്നു. നെറിയും ധീരോദാത്തതയും ഇല്ലാത്ത അവസരവാദിയായ യോദ്ധാവാണ് തീർച്ചയായും മൈക്കൽ ചിത്രീകരിക്കുന്ന ലക്ഷ്മണൻ. സ്വന്തം കുലദേവതാസന്നിധിയിൽ ആരാധനാനിരതനായിരുന്ന നിരായുധനായ മേഘനാദനെ വധിക്കുന്നതിൽ ഒട്ടുംതന്നെ മനഃസാക്ഷിക്കുത്ത് അനുഭവപ്പെട്ടില്ല. രാമപക്ഷത്തുള്ള പുരുഷാരത്തിലെ മററു പ്രമാണിമാർ, വിഭീഷണൻ (സ്വജനങ്ങളെയും മാതൃരാജ്യത്തെയും വഞ്ചിച്ച രാജ്യദ്രോഹി), ഹനുമാൻ, സുഗ്രീവൻ (ഏഴാം സർഗ്ഗത്തിൽ രാവണശസ്ത്രങ്ങളിൽനിന്നു പലായനം ചെയ്യുന്നവൻ) എന്നിവരാണ്. ധർമ്മയുദ്ധത്തിനു മുതിർന്നാൽ ഈ നീചപ്പരിഷക്ക് രാവണനെതിരെ ഒട്ടുംതന്നെ നിലനിൽപില്ല. അതുകൊണ്ട് (മൈക്കൽ ആവിഷ്ക്കരിച്ച കഥാരൂപത്തിൽ) ദൈവികവും അലൌകികവുമായ സ്ഥാനങ്ങളിൽനിന്ന് സഹായം തേടാതെ മററു പോംവഴിയില്ല. രാമൻെറ അനുകൂലികളും രാവണവിദ്വേഷികളുമായ ദേവൻമാരും ദേവിമാരും (അവരിലധികവും ദേവിമാരാണ്) ഒടുവിൽ ശ്രീ പരമേശ്വരനെ (എക്കാലത്തും ശിവനു പ്രിയംകരനും തികഞ്ഞ ശിവഭക്തനുമായിരുന്നു രാവണൻ) നിഷ്ക്രിയനായി നിഷ്പക്ഷത പാലിക്കാൻ പ്രേരിപ്പിക്കുന്നതിൽ വിജയിച്ചു. സ്വർലോകവാസികളുടെ ഏററവുമധികം നീതിശൂന്യമായ ഈ ഇടപെടലിനെപ്പററിയുള്ള വായനക്കാരുടെ അവബോധത്തെ കൂടുതൽ ഉറപ്പിക്കാനായി മായാദേവിയുടെ[19] (വാല്മീകിയിലും കൃത്തിവാസിലും ഈ ദേവിയില്ല) രൂപകൽപന മൈക്കൽ നടത്തുന്നു. ഈ ദേവിയുടെ അഭൌമികസ്വാധീനമാണ് രാക്ഷസകുലത്തിൻെറ പരാജയത്തിന് പ്രധാനമായും കാരണഭൂതമാകുന്നത്.

രാമനെയും കൂട്ടരെയും വെറുക്കുകയും രാവണനെ അഭിവന്ദ്യനായി ഗണിക്കുകയും ചെയ്യുമ്പോരം, മൈക്കൽ വാല്മീകിയിൽനിന്നു വ്യതിചലിക്കുകയായിരുന്നു (രവീന്ദ്രനാഥടാഗോർ ശക്തിയായ ഭാഷയിൽ അതിനെ വിമർശിച്ചു). എങ്കിലും ഈ വ്യതിയാനത്തിൽ കുററപ്പെടുത്താനായി ഒന്നുംതന്നെയില്ല. സൌന്ദര്യാത്മകമായ പുനരാവിഷ്കാരപ്രക്രിയയിൽ ഒന്നുംതന്നെ മാററത്തിനതീതമല്ലല്ലൊ. ട്രോയിലസിൻെറയും ക്രെസീഡിൻെറയും കഥ ഇലിയഡ്ഡിൽ ആനുഷംഗികമായി മാത്രമാണ് അവതരിപ്പിക്കുന്നത്. ബൊക്കാച്ചിയോ, ചോസർ, ഹെൻറിസൺ, ഷേക്സ്പിയർ, ഡ്രൈഡൻ എന്നിവർ ആ കഥാംശത്തെ പല രീതിയിൽ കൈകാര്യം ചെയ്തിരിക്കുന്നു. മാർലോയുടെ ഫാസ്ററസല്ല ഗോയ്ഥെയുടെ ഫാസ്ററ്. യവനേതിഹാസത്തിലെ അതികായനായ ദേവനല്ല ഷെല്ലിയുടെ പ്രൊമിഥിയസ്. ഈ ശതാബ്ദത്തിൽ യവനേതിഹാസകഥകളെ പല തരത്തിൽ ചൂഷണം ചെയ്യുകയും വ്യാഖ്യാനിക്കുകയും ചെയ്തിട്ടുണ്ട്, യൂജീൻ ഓനീൽ, ടി. എസ്. എലിയട്ട്, ഷാൻ കോക്തോ, ഷിറാദോ അനൂി, ഷാൻ പാരം സാർത്ര് തുടങ്ങിയവർ. പുരാണകഥ മാററിക്കൂടാത്ത ഒന്നല്ല. ഓരോ യുഗസന്ധിക്കും അതിൻെറ തനതായ വീക്ഷണകോണത്തിനനുസരണമായി ഇതിഹാസസംഭവങ്ങളെ പുനർവ്യാഖ്യാനിക്കാനുള്ള അവകാശമുണ്ട്. അതുതന്നെയാണ് മൈക്കൽ മധുസൂദനദത്തും ചെയ്തത്. വിപ്ലവബോധത്തിൻെറ അന്തഃസത്തയാണ് അവിടെ കാണുക. പത്തൊമ്പതാം ശതകത്തിലെ നവോത്ഥാനസന്ധിയിൽ ബംഗാളിലെ യുവതലമുറയെ പിടിച്ചുകുലുക്കിയ പഴമയ്ക്കെതിരേയുള്ള പ്രതിഷേധമനോഭാവമാണ് അതിൻെറ പിന്നിൽ പ്രാവർത്തികമായിരിക്കുന്നത്.

ലങ്കാപതനകഥ മൈക്കൽ പുനർവ്യാഖ്യാനിച്ചതിന് മറെറാരു മാനം കൂടിയുണ്ട്. ഈ ഗ്രന്ഥകാരൻെറ അഭിപ്രായത്തിൽ, മദ്രാസിലെ താമസക്കാലത്ത് ദക്ഷിണേൻഡ്യൻ ജീവിതസംസ്കാരങ്ങളുടെ വിവിധഭാവങ്ങളെ മൈക്കൽ ബഹുമാനിക്കാൻ ഇടയായതായി തോന്നുന്നു.

വാനരൻമാർ, രാക്ഷസൻമാർ എന്നിങ്ങനെ അധിക്ഷേപാർഹവും അവമാനകരവുമായ സംജ്ഞകൾകൊണ്ട് ദാക്ഷിണാത്യയുദ്ധവീരൻമാരെ വിശേഷിപ്പിക്കുന്നതിനോട് മൈക്കലിന് ഒട്ടുംതന്നെ ആനുകൂല്യമില്ലായിരുന്നു എന്ന് ഊഹിക്കാവുന്നതാണ്. ഉത്തരേൻഡ്യനായ പ്രാചീന കവിക്ക് തെക്കൻ പ്രദേശങ്ങളെപ്പററി നേരിട്ടറിവുണ്ടായിരുന്നില്ല. പ്രാദേശികത്വം, ജാതിചിന്ത, വംശമേൻമാസങ്കൽപം മുതലായവയുടെ ഗുരുത്വാകർഷണശക്തിക്ക് തികച്ചും അതീതനായിരുന്നു മൈക്കൽ. തൻമൂലം കഥയുടെ വികാസപ്രക്രിയാപന്ഥാവിൽനിന്നു വ്യതിചലിക്കാതെതന്നെ, വാല്മീകിയുടെ ന്യായരാഹിത്യത്തിനു പരിഹാരമുണ്ടാക്കാൻ ശ്രമിച്ചു. മൈക്കലിൻെറ ഉദാത്തമായ മനുഷ്യനീതിബോധത്തിനും യഥാർത്ഥധീരതയെപ്പററിയുള്ള സങ്കൽപത്തിനും സാക്ഷ്യം വഹിക്കുന്നു, രാവണനോടും ലങ്കയിലെ സ്ത്രീപുരുഷരോടും കാണിക്കുന്ന അനുതാപം. ഈ പരിഗണനകൾ കണക്കിലെടുക്കാൻ ടാഗോറിന് സാധിച്ചില്ലെന്നുള്ളത് നിർഭാഗ്യകരമാണ്. വർഗ്ഗാടിസ്ഥാനത്തിൽ അനാദികാലമായി നിലനിന്നുപോന്ന വരേണ്യഭാവത്തെ മൈക്കലിൻെറ സഹതാപം അതിജീവിച്ചു. പത്തൊമ്പതാം നൂററാണ്ടിലെ സാംസ്കാരികമായ നവപ്രബുദ്ധതാമനോഭാവത്തിൻെറ സന്തതിയാണ് അത്.

രാമായണത്തിലെ പല കഥാപാത്രങ്ങളെയും മൈക്കൽ പുതുക്കി വിലയിരുത്തി. അതിന് പ്രത്യക്ഷമായ ഉദാഹരണമാണ് രാവണനെയും മേഘനാദനെയും ശ്രേഷ്ഠതമൻമാരാക്കി പുനഃസൃഷ്ടി ചെയ്തത്. പ്രമീളയെ സമ്പൂർണ്ണമായി ഉടച്ചുവാർത്തു. സീതാദേവിയെ മൈക്കൽ അണുപോലും താഴ്ത്തിക്കാണിക്കുന്നില്ല. സീതയുടെ വ്യക്തിപ്രഭാവത്തെപ്പററി ഉറച്ച ബഹുമാനംതന്നെ ഉണ്ടെന്നു കാണാം. സരമയുടെ വ്യക്തിത്വത്തെ ആവിഷ്കരിച്ചിരിക്കുന്നത് ബോധപൂർവ്വംതന്നെയാണ്. അതുപോലെ പ്രമീളയുടെ വ്യക്തിവൈശിഷ്ട്യത്തെ പുതുമയോടുകൂടിത്തന്നെ വിഭാവനചെയ്യുകയും ആസ്വാദ്യമാക്കുകയും ചെയ്യുന്നു. സ്ത്രീയോടുള്ള മൈക്കലിൻെറ സമീപനം ആദരപൂർവ്വമായിരുന്നു. ഭാരതീയരുടേയോ ഗ്രീക്കോ-റോ

മൻ ജനതകളുടെയോ പാരമ്പരികരീതിയിലുള്ളതല്ല അത്. പുരുഷൻ സ്ത്രീയെക്കാരം ഉൽകൃഷ്ടനാണെന്ന താണ് പരമ്പരാഗതമായ സങ്കല്പം. എന്നാൽ മൈക്കൽ അനുവർത്തിച്ചത് ക്രിസ്തീയമായ, മദ്ധ്യകാല പശ്ചിമ യൂറോപ്പിൽ പ്രചുരപ്രചാരമായിരുന്ന, ധീരോദാത്തസങ്ക ല്പമായിരുന്നു.

നാല്: സമാനവൈദേശികാംശങ്ങരം.

വൈദേശികമായ സമാനാംശങ്ങളെ ഓർമ്മിപ്പിക്കുന്ന നിരവധി കാവ്യഭാഗങ്ങരം മൈക്കലിൻെറ ഇതിഹാസത്തിൽ ഉണ്ടായിരിക്കുക അനിവാര്യമാകുന്നു. കിഴക്കിനെയും പടി ഞ്ഞാറിനേയും കൂട്ടിയിണക്കാൻ ഇടയാക്കിയ പത്തൊൻപ താം നൂററാണ്ടിലെ നവോത്ഥാനസൃഷ്ടിയായ പാശ്ചാ ത്യസാഹിത്യത്തിലും, അതുപോലെ പേഴ്സ്യനിലും നല്ല അവഗാഹം നേടിയ ആളായിരുന്നു മൈക്കൽ. വിവിധ സാഹിത്യങ്ങളെ ഒന്നിച്ചണിനിരത്തും, അങ്ങനെയുള്ള ഒരാ ളിൻെറ സൃഷ്ടി പ്രക്രിയ. ഒരു ഭാഷാസംസ്ക്കാരത്തിൽ നിന്നു മറെറാന്നിലേക്ക് അപ്രതിഹതമായി അഭിഗമിക്കുന്ന നാനാമുഖത്വമുള്ള സർഗ്ഗശക്തിയാണ് മൈക്കലിൻേറ ത്. തൻമൂലം ലോകചരിത്രത്തിലെ കവിപ്രവീണരിലൊ രാളാകാൻ കഴിഞ്ഞു. പിൽക്കാലേതിഹാസത്തെപ്പററിയുള്ള ആശയം ആവിഷ്കരിച്ച പാശ്ചാത്യപണ്ഡിതനിരൂ പകൻമാർ മൈക്കലിൻെറ കാവ്യം കാണാൻ ഇടവന്നിരുന്നെ ങ്കിൽ, ആ വിഭാഗത്തിൽപെട്ട ഈ അനുപമകൃതിയെപ്പററി അദ്ഭുതം കൂറുമായിരുന്നു. നിരവധി ഇതിഹാസകവ നങ്ങളിൽകൂടി നിർബാധം വിഹരിച്ച മൈക്കലിൻെറ മേധ, മേഘനാദ വധ കാവ്യത്തിൽ വൈദേശികമായ സമാനഭാവ ഘടകങ്ങരം വിന്യസിപ്പിച്ചത് സ്വാഭാവികം മാത്രമാണ്.

അഞ്ച്: കഴിഞ്ഞ അദ്ധ്യായത്തിൽ ഒരു ചോദ്യം ഉന്ന യിക്കപ്പെട്ടിരുന്നു. അരിസ്റ്റോട്ടലിൻെറ കാവ്യത്തത്വാടി സ്ഥാനത്തിൽ നോക്കിയാൽ മൈക്കലിൻെറ ആഖ്യാനകല എങ്ങനെയിരിക്കും? ആ ചോദ്യം പ്രസക്തമാണ്. കാര ണം ഇതാണ്. ഭാരതീയമായ പ്രാരംഭ സ്രോതസ്സിൽ (വാ ല്മീകി രാമായണം) നിന്നാണ് കഥ തെരഞ്ഞെടുത്തത്.

അതേസമയം ഗ്രന്ഥകാരൻ ഇതിഹാസത്തിന്റെ യൂറോപ്യൻ പാരമ്പര്യത്തെപ്പററി തികച്ചും അഭിജ്ഞനായിരുന്നു. അതിന്റെ താത്ത്വികമായ അടിവേരുകൾ അരിസ്റ്റോട്ടലിലാണ് ഉറച്ചിരിക്കുന്നത്. ഹോമറായിരുന്നു അരിസ്റ്റോട്ടലിന്റെ മാതൃക. ഹോമറിന്റെ കൃതികൾ മൈക്കലിന് നല്ലവണ്ണം അറിയാമായിരുന്നു. കൂടാതെ പില്ക്കാലേതിഹാസകൃത്തുകളായ വെർജിൽ, ദാന്തേ, ടാസ്സോ, മിൽട്ടൺ എന്നിവരെയും. ഘടനയെപ്പററിയുള്ള അരിസ്റ്റോട്ടലിന്റെ വ്യവസ്ഥകളെ മൈക്കലിന്റെ ഇതിഹാസരൂപകല്പന അനുവർത്തിക്കുന്നു. ഇതിഹാസത്തിലെ ഇതിവൃത്തസന്നിവേശം ''തികച്ചും നാടകത്തിലെന്നപോലെയായിരിക്കണം'' എന്ന് അരിസ്റ്റോട്ടിൽ നിർദ്ദേശിച്ചിട്ടുണ്ട്. മൈക്കൽ പ്രയോഗിച്ച ഇതിവൃത്താവിഷ്കാരരീതി നാടകീയംതന്നെയാണ്. ''സ്വയംസമ്പൂർണ്ണമായ ആദിമദ്ധ്യാന്തങ്ങളുള്ള'' (അരിസ്റ്റോട്ടിൽ-പൊയററിക്സ് 25.) ഏകാഗ്രമായ മുഖ്യക്രിയയെ (മൂലകൃതിയായ രാമായണത്തിലെയും മഹാഭാരതത്തിലെയും ബഹുമുഖ ക്രിയാസ്വഭാവത്തിനു വിരുദ്ധമായി) ആധാരമാക്കി സംവിധാനം ചെയ്തതാണ് പ്രസ്തുത കൃതി.

വാല്മീകിയിൽ കാണുന്ന അനേകം സംഭവങ്ങളും കഥാപാത്രങ്ങളും മൈക്കൽ ഉപേക്ഷിക്കുന്നു. ഒരൊററ സംഭവത്തിൽ, മേഘനാദവധത്തിലാണ്, ക്രിയാംശം കേന്ദ്രീകൃതമായിരിക്കുന്നത്. പല സർഗ്ഗങ്ങളിലായി, ഭൂതഭാവികളോട് ബന്ധപ്പെട്ട മററനേകം പാത്രങ്ങളെയും സന്ദർഭങ്ങളെയുംപററി സൂചനകളുണ്ടെങ്കിലും, താൻ തെരഞ്ഞെടുത്ത ക്രിയാംശത്തിന്റെ ഏകതാനമാർഗ്ഗത്തിൽ കൂടി പതറാതെ മുന്നേറുന്നു. നാടകീയമായ ഇതിവൃത്തസന്നിവേശത്തിന്റെ അംഗീകൃതമാർഗ്ഗത്തെയാണ് ക്രിയാംശവികാസത്തിന് അവലംബമാക്കുന്നത്. തുടക്കം ഉദ്യുക്തഘട്ടത്തോടുകൂടിയാണ്. (സമരോത്സുകമായ ഇരുപക്ഷങ്ങൾ); അതിനുശേഷം പ്രാരംഭഹേതുവിലേക്കു നീങ്ങുന്നു (വീരബാഹുവിന്റെ വധം). പിന്നെ ആരോഹണഘട്ടമാണ്. (യുദ്ധഭൂമിയിലെത്തി വീരബാഹുവിന്റെ വധത്തിനു പ്രതികാരം ചെയ്യാൻ രാവണൻ സന്നദ്ധനാ

കുന്നു). തുടർന്നു മേഘനാദനെ അധാർമ്മികമായ രീതിയിൽ ലക്ഷ്മണൻ വധിക്കുമ്പോൾ ഉച്ചകോടിയായി (നാടകീയമായ പിരിമുറുക്കത്തിലെ അത്യുന്നത ശ്രേണി). ഒടുവിൽ അവരോഹണഘട്ടം അഥവാ പരിണാമദശയെത്തുന്നു. അത് വിനാശാവസ്ഥ അഥവാ പരിസമാപ്തിയാണ് (ധീരസുതന്റെ അപരക്രിയകൾക്ക് രാവണൻ ഏർപ്പാടു ചെയ്യുന്നു). ഈ സംഗരത്തിലെ വരാനിരിക്കുന്ന ഒരു ഘട്ടത്തെപ്പററിയുള്ള സൂചനകൾ ഇവിടെ അവശേഷിപ്പിക്കുന്നു. ആ ദശാസന്ധിയിൽ രാവണൻതന്നെ വധിക്കപ്പെടുന്നു.

മിൽട്ടണൊപ്പമുള്ള സത്യസന്ധതയോടെ അരിസ്റ്റോട്ടലിന്റെ നിർദ്ദേശങ്ങൾ മൈക്കലും പിന്തുടരുന്നു. ടാസ്സോയെക്കാൾ പ്രമാദരഹിതമായും കൂടുതൽ പ്രതിബദ്ധതയോടുകൂടിയും എന്നുതന്നെ പറയാം. അതിന്റെ പരിണതഫലം നിർദ്ദോഷമായ കലാശിൽപംതന്നെ.

ആറ്: ക്രിയാംശബഹുലമാണെങ്കിലും ശുദ്ധകവിതയെന്ന നിലയിൽ മേഘനാദ വധക്കാവ്യം കൂടുതൽ ശ്രേഷ്ഠത കൈവരിക്കുന്നത് അതിലെ മിഴുവുററ വർണ്ണനകളിലാണ്. വ്യക്തിവർണ്ണനകൾ (ഉദാ: അശോകവനത്തിൽ ഏകാകിനിയായ സീത); സ്ഥലവിവരണങ്ങൾ (ഉദാ: മേഘനാദൻ പ്രാർത്ഥിക്കുന്ന ദേവാലയം); സംഭവങ്ങൾ (ലക്ഷ്മണ–മേഘനാദ സംഘട്ടനം; ലക്ഷ്മണനും രാവണനും തമ്മിലുള്ള യുദ്ധം) എന്നിവയൊക്കെ ഉദാഹരണങ്ങളാണ്. സമുദ്രം, ഉദ്യാനങ്ങൾ, ലങ്കാപുരി, രാവണസദസ്സ്, ആൾക്കൂട്ടം, യുദ്ധം എന്നിവയൊക്കെ വർണ്ണിച്ചിട്ടുണ്ട്. ശബ്ദവും ആശയവും തമ്മിലുള്ള സമഞ്ജസമായ പാരസ്പര്യം സംസ്കൃത ശൈലിയുടെ സഹായത്തോടുകൂടി സംജാതമാക്കാൻ സാധിച്ചിരിക്കുന്നു.

ഏഴ്: അവസാനമായി, ഇത്തരത്തിലുള്ള ഒരു ലഘു പഠനത്തിൽപോലും, മൈക്കലിന്റെ ഇതിഹാസത്തിലെ നീതിശാസ്ത്രപ്രശ്നങ്ങളെപ്പററി പരാമർശിക്കുകതന്നെ വേണം.

പരമ്പരാഗതവീക്ഷണത്തിൽനിന്ന് തികച്ചും ഭിന്നമായി, രാമനെപ്പററിയുള്ള ഒരു കാഴ്ചപ്പാടും ''രാമനെയും അനുചരരെയും'' പററിയുള്ള സമീപനവും മൈക്കൽ അവതരിപ്പിക്കുന്നതായി നാം കണ്ടുകഴിഞ്ഞു. ഈ കാഴ്ചപ്പാടിനു സാധൂകരണം തേടേണ്ടത് കൃതിയിലൂടെ കരുപ്പിടിപ്പിക്കുന്ന നീതിസാരത്തിലാണ്. പരമ്പരാഗതവിശ്വാസമനുസരിച്ച് നൻമയുടെയും തിൻമയുടെയും വിരുദ്ധധ്രുവങ്ങളിൽ നിൽക്കുന്നു രാമരാവണൻമാർ. സൽഗുണങ്ങളുടെ വിജയത്തെയും ദുർവൃത്തിയുടെ അപജയത്തെയും ഉയർത്തിപ്പിടിക്കുന്നതാണ് ഇതിഹാസത്തിലെ ഇതിവൃത്തം. അടിസ്ഥാനകഥാതന്തുവിനെ, രാമവിജയത്തെയും രാവണനാശത്തെയും, മൈക്കൽ ഒരു തരത്തിലും വികലമാക്കി ചിത്രീകരിക്കുന്നില്ല. എന്നാൽ ഇതിവൃത്താവിഷ്കാരം സാധിച്ച രീതിയിൽകൂടി ധീരോദാത്തതയും ഉദാത്തഭാവവും വികാരപരമായ അദമ്യതയും രാവണവ്യക്തിത്വത്തിൽ ആവേശിപ്പിച്ചിരിക്കുന്നു. രാവണൻ തോൽക്കുകയും നിപതിക്കുകയും ചെയ്യുന്നത് ദേവതമാരുടെയും അർദ്ധദൈവങ്ങളുടെയും ഏകപക്ഷീയമായ മുൻവിധികളും ഗൂഢാലോചനയുംകൊണ്ടാണ്. ദേവേന്ദ്രൻ, ഉമ (ശിവഭാമിനി) തുടങ്ങിയ ദേവലോകജീവികൾ സംഭവഗതിയിൽ ഇടപെടുന്നു. മാന്ത്രികശക്തിയുള്ള കൃത്രിമസൃഷ്ടിയായ മായാദേവി രാവണനിഗ്രഹത്തിനായി സംഭവങ്ങളെ നിയന്ത്രിക്കുന്നു. 'അന്യായ സമര'ത്തെപ്പററി, വിധിയെപ്പററി, പ്രാക്തനത്തെ അഥവാ വിധിവിഹിതത്തെപ്പററിയുള്ള പരാമർശങ്ങൾ വീണ്ടും വീണ്ടും നാം കണ്ടുമുട്ടുന്നു. മേഘനാദൻെറയും രാവണൻെറയും പരാജയത്തിനും മരണത്തിനും വിശ്വസനീയമായ ധാർമ്മികസാധൂകരണം കണ്ടെത്താൻ മൈക്കലിനു കഴിഞ്ഞിട്ടില്ല എന്നു തോന്നുന്നു. രാവണൻെറയും കൂട്ടുകാരുടെയും പതനത്തിനുവേണ്ടി ഗൂഢാലോചന നടത്തിയ അതിമാനുഷശക്തികൾ നെയ്തെടുത്ത വ്യാപകമായ അധർമ്മക്കെണിയെപ്പററി ആവർത്തിച്ചു സൂചിപ്പിക്കുന്നു. കാപട്യവും വഞ്ചനയും വഴി സീതയെ അപഹരിച്ചതാണ് രാവണൻെറ ഏക ദൌർബ്ബല്യമായി കവി ചൂണ്ടിക്കാട്ടുന്നത്. ആ

അപഥസഞ്ചരണത്തിലാണ് തോൽവിയുടെയും നാശത്തിന്റെയും ആരംഭബീജം. ആ പ്രവൃത്തിതന്നെ വിധി പ്രേരിതമാണ്. അത് പ്രാക്തനത്തിന്റെ, വിധിവിഹിതത്തിന്റെ, പരിണതഫലമാകുന്നു.

അങ്ങനെ മൈക്കൽ തെരഞ്ഞെടുത്ത കഥാബീജമായ രാമ–രാവണ സംഘർഷത്തിനു ചുററുമായി നിർഭാഗ്യാനുഭവങ്ങളുളവാക്കിയ നാശോൻമുഖമായ കെണിയുടെ ശോകസങ്കുലമായ കഥ അവതരിപ്പിച്ചിരിക്കുന്നു. അതിൽ വിധിനിമന്ത്രിതമായ അപൌരുഷേയഭാഗഭാഗിത്വം മനുഷ്യയത്നങ്ങളെ നിയന്ത്രിക്കുന്നു. ധീരൻമാർക്ക് യോജിക്കാത്ത ആക്രമപ്രവൃത്തി (ദേവാലയത്തിൽ പ്രാർത്ഥനാനിമഗ്നനായ മേഘനാദനെ ലക്ഷ്മണൻ കൊല്ലുന്നു) യാകുന്നു അത്. മാതൃരാജ്യത്തെ കടന്നാക്രമിക്കുന്ന സഹോദരശത്രുവിനെ സഹായിക്കുന്ന വിഭീഷണന്റെ നടപടി പ്രതിനിധാനം ചെയ്യുന്നത് അതിനീചമായ ഭ്രാതൃവഞ്ചനയാകുന്നു.

കഥ മൈക്കൽ കൈകാര്യം ചെയ്തിരിക്കുന്ന രീതി നോക്കിയാൽ ഒരു കാര്യം വ്യക്തമാകും. സംഭവഗതിയിലെ അധിർമ്മികവ്യതിയാനങ്ങൾക്കു നിദാനം 'രാമനും കൂട്ടരുമല്ല' നിഗൂഢാരംഭസ്വഭാവമുള്ള സംഭവവ്യതിയാനങ്ങളും, അലൌകികശക്തികളുമാകുന്നു. ഈ പ്രശ്നത്തെ സംബന്ധിച്ച പുതുമയുള്ള ധീരസമീപനമാണിത്. പണ്ടുമുതൽ അംഗീകരിച്ചുപോന്ന സമീപനത്തിന് വിരുദ്ധവുമാണ്. യുഗാന്തരങ്ങളായി വിധിയെന്ന് അംഗീകരിച്ചു പോരുന്നതിനെ നിരാകരിച്ചുകൊണ്ടാണ് കഥയെ നൂതനമായി ആവിഷ്കരിക്കാൻ മൈക്കൽ ഒരുമ്പെട്ടത്. പ്രതിഷേധിക്കാൻ മടിക്കാത്ത ആധുനികമനുഷ്യചേതനയ്ക്ക് പ്രാമുഖ്യം നൽകുന്ന പുതിയ സൻമാർഗ്ഗികസമീപനത്തിന്റെ പ്രഖ്യാപനവുമാണിത്.

മൈക്കലിന്റെ വ്രജാംഗനാകാവ്യം നേരത്തെ രചിക്കപ്പെട്ടതാണെങ്കിലും, മേഘനാദവധകാവ്യത്തിന്റെ ഒന്നാം ഭാഗം പുറത്തു വന്നശേഷമാണ് പ്രസിദ്ധീകരിക്കപ്പെട്ടത്.

ഗ്രജാംഗനയിൽ (അർച്ചനാകാവ്യങ്ങളെന്നു മൈക്കൽ അവയെ വിശേഷിപ്പിച്ചു) രാധയും ശ്രീകൃഷ്ണനും തമ്മിലുള്ള വിശ്രുതമായ പ്രേമമാണ് വിഷയം. വിവിധവികാരതലങ്ങളിൽകൂടി ആ പ്രേമഭാവം കടന്നുപോകുന്നു. മദ്ധ്യകാല ഫ്രഞ്ച്-സ്പാനിഷ് ശൃംഗാരകവിതാശാഖയിലെ സഞ്ചരിക്കുന്ന ഗായകരും അഭിജാതഗാഥാകൃത്തുകളും വർണ്ണിച്ചിട്ടുള്ള പാരമ്പര്യരതിഭാവങ്ങളോട് അവയെ താരതമ്യപ്പെടുത്താവുന്നതാണ്. വൃത്തവൈവിധ്യവും ശൈലിയും പ്രാസവും ബിംബകൽപനയും ഒക്കെത്തന്നെ സമർത്ഥമായും സംഗീതാത്മകമായും കൈകാര്യം ചെയ്തിരിക്കുന്നു. വാക്കുകളുടെയും ഭാവങ്ങളുടെയും ആവിഷ്കാരസംവിധാനരീതി പലപ്പോഴും പ്രശസ്ത മൈഥിലി കവിയായ വിദ്യാപതിയെ ഓർമ്മിപ്പിക്കുന്നു. ഈ പ്രേമകാവ്യത്തിൽ, വിപ്രലംഭശൃംഗാരത്തിന്റെ വിവിധഘട്ടങ്ങൾ അവതരിപ്പിക്കുന്ന പ്രഥമസർഗ്ഗം മാത്രമേ എഴുതി പ്രസിദ്ധപ്പെടുത്തുകയുണ്ടായുള്ളു.

മേഘനാദ് പ്രതീകവൽക്കരിക്കുന്നത് മൈക്കലിന്റെ സർഗ്ഗഭാവനയിലെ താൻപോരിമയും പൌരുഷവും ധീരതയുമുള്ള അംശങ്ങളെയാണെങ്കിൽ ഗ്രജാംഗന പ്രതിനിധാനം ചെയ്യുന്നത് തികച്ചും സംഗീതസാന്ദ്രവും രാഗവിലോലവും ആയ കവിഹൃദയത്തെയാണ്. ഭാരതീയ സാഹിത്യത്തിലെയും ഭാവുകതയിലെയും പ്രേമത്തിന്റെ ആദിരൂപമായ രാധാമാധവരതിയുടെ സർവാദരണീയ സമീപനത്തെ (പ്രതിഷേധത്തിനും എതിർപ്പിനും പകരം) സ്വച്ഛമായി അനുവർത്തിക്കുകയാണ് ഈ കൃതിയിൽ.

അടുത്ത കാവ്യസമാഹാരമായ വീരാംഗനാകാവ്യം 1862-ൽ പ്രസിദ്ധം ചെയ്തു. 1862 ഫെബ്രുവരി നാലാം തീയതി എഴുതിയ ഒരു കുറിപ്പിൽ കാവ്യത്തിന്റെ സ്വരൂപം വിശദമാക്കപ്പെട്ടിരിക്കുന്നു.

> ''ഈ കാവ്യം ഇരുപത്തിഒന്നു ഭാഗങ്ങളിലായി പൂർത്തിയാക്കാനാണ് ഉദ്ദേശ്യം. ഏതായാലും എഴുതി മുഴുമിച്ച പതിനൊന്നെണ്ണം അച്ചടിക്കുന്നു.''

റോമൻ കവിയായ ഓവിഡിൻെറ ഹീറോയിഡ്സിൻെറ മാതൃകയിലാണ് ഏറെക്കുറെ ഈ കവിതകൾ സംവിധാനം ചെയ്തിട്ടുള്ളത്. പക്ഷേ അത്രത്തോളംതന്നെ കത്തുകളുടെ സ്വഭാവമുള്ളതല്ല ഈ കാവ്യം. നാടകീയ പ്രഖ്യാപനത്തിൻെറ രീതിയോടാണ് കൂടുതൽ അടുത്തുനിൽക്കുന്നത്. വിക്ടോറിയൻ കവിതാപ്രപഞ്ചത്തിലെ നാടകീയസ്വഗതത്തോട് അവയെ ഉപമിക്കാം. റോബർട്ട് ബ്രൌണിങ്ങിൻെറ പേരുമായി ബന്ധപ്പെട്ടതാണ് പ്രസ്തുത കാവ്യരൂപം. ബ്ലാങ്ക്‌വേഴ്സിലെഴുതിയ പ്രഭാഷണസദൃശമായ ഈ ലിഖിതങ്ങളിൽകൂടി മൈക്കൽ അനാവരണം ചെയ്യുന്നത് പ്രേമത്തിൻെറ പല തലങ്ങളുള്ള വൈവിധ്യത്തെയാണ്.

ഈ കവിതകൾ എഴുതുന്ന കാലത്തുതന്നെ ഗീതകരചനയിലും മൈക്കൽ വ്യാപൃതനായിരുന്നു. ഏതെങ്കിലും ഭാരതീയഭാഷകളിലെഴുതപ്പെടുന്ന ആദ്യത്തെ സോണററുകളാണവ. എല്ലാംതന്നെ പ്രത്യേക സന്ദർഭങ്ങളുടെ സൃഷ്ടിയാകുന്നു. ഭാരതീയ സാഹിത്യ പാരമ്പര്യത്തിൽ ഇതും ഒരു പുതുരീതിയുടെ പ്രാരംഭം കുറിക്കുന്നു. മതപരമായ ചില ഉത്സവകാലങ്ങൾ, (ശ്രീ പഞ്ചമി, വിജയദശമി മുതലായവ), ഏതെങ്കിലും സ്ഥലം സന്ദർശിച്ചതിൻെറ സ്മരണയ്ക്കായി (ഉദാ: വേഴ്സെയിൽസു കൊട്ടാരവും ഉദ്യാനവും) വിശിഷ്ടവ്യക്തികളെ ആദരിക്കാനായി (ദാന്തേ, ടെന്നിസൺ, യൂഗോ, ഈശ്വരചന്ദ്ര വിദ്യാസാഗർക്കു മുന്നു സോണററുകൾ); സ്വരാജ്യമായ ഭാരതത്തെപ്പററി; മാതൃഭാഷയായ ബംഗാളിയെ സ്മരിച്ചുകൊണ്ട്; സംസ്കൃതഭാഷയെപ്പററി—ഇവയൊക്കെയാണ് വിഷയസന്ദർഭാദികൾ.

'അമ്ര' ('നാം') എന്ന പേരിലുള്ള ഗീതകം ദേശീയ വിമോചനതൃഷ്ണയെപ്പററിയുള്ള ധീരമായ പ്രഖ്യാപനമാകുന്നു. ആധുനിക ഇൻഡ്യൻ ഭാഷകളിലെഴുത്തപ്പെടുന്ന ആദ്യത്തെ ദേശീയസ്വാതന്ത്ര്യഗാഥയാണത്.

**അംബരചുംബികളായ മാമലകളെ**
**സാഹസികതയോടെ കീഴടക്കിക്കൊണ്ട്,**

ഭാരതത്തിൽ മനോജ്ഞക്ഷേത്രങ്ങൾ
പടുത്തുയർത്തിയ അവർ,
അവരുടെ പിൻഗാമികളോ ശരിക്കും നാം;
ദുർബ്ബലരും കൃശരും ആയി,
അടിമരാജ്യത്തിലെ ചങ്ങലയ്ക്കിട്ട ജനതയെന്ന്
ലോകമെങ്ങും ദുഷ്പേരു പേറിയ നാം?

(പരിഭാഷ ഗ്രന്ഥകാരന്റേത്)

മററു രണ്ടു സോണററുകൾ കൂടി നോക്കാം. രണ്ടും മാതൃഭാഷാസ്നേഹം വിളിച്ചോതുന്നു.

ഹാ! വംഗേ! ഞാൻ—വിവരംകെട്ട ഞാൻ—
തള്ളിക്കളഞ്ഞു
നിന്റെ ശേഖരത്തിലെ അമൂല്യരത്നങ്ങൾ-
അപരധനമോഹിയായി അലഞ്ഞുതിരിഞ്ഞു-
നികൃഷ്ടഭിക്ഷകനായി-ഇതര ഭൂമികളിൽ.
ദിനങ്ങൾ കൊഴിഞ്ഞു, വേപഥുവേറിയ ദിനങ്ങൾ-
ആശ്വാസമില്ലാത്ത, ഉറക്കമില്ലാത്ത, പട്ടിണികിടന്നു
അവിഖ്യാതമായതിനെ ആവാഹിക്കുമ്പോൾ
പായലുമൊത്തു വിളയാടി, പങ്കജത്തെ മറന്നിട്ട്,
വഴിപിഴപ്പിക്കുന്ന ഉപാസനയിൽ സമയം കളഞ്ഞിട്ട്.
എന്റെ ഗോത്രേശ്വരി കിനാവിൽ കഥിച്ചു:
''കഷ്ടം! എന്റെ കുഞ്ഞേ എന്തിന്നു തെണ്ടുന്നു,
നിന്നമ്മയുടെ അളവററ ധനശേഖരമുള്ളപ്പോൾ?
മടങ്ങിപ്പോകൂ, മടയാ, മടങ്ങൂ വീട്ടിലേക്ക്.''
അമ്മയുടെ ആഹ്വാനം ഞാനനുസരിച്ചു;
സമയത്തിനുതന്നെ കണ്ടെത്തി,
രത്നഖചിതമായ മമ മാതൃഭാഷ.

(വംഗഭാഷ—വിവർത്തനം ഗ്രന്ഥകാരൻ)

മററൊരു ഗീതകം ഇപ്രകാരമാണ്:—

അമൂല്യരത്നഖചിതമാണ് സ്വദേഹം;
എങ്കിലും അവയെ വലിച്ചെറിഞ്ഞിട്ടു ഞാൻ
ദേശന്തോറും അലഞ്ഞു നടന്നു, ധനമോഹിയായി,
ചരക്കുകപ്പൽ തുറമുഖത്തിൽനിന്നു തുറമുഖത്തി
ലെന്നപോലെ.

ഭാഗ്യഹീനദിനങ്ങൾ ഏറെ നാളിവ്വിധം വ്യർത്ഥമാക്കി,
ഏകാഗ്രമീ തിരച്ചിലിൽ, ദേവിയെ പൂജിക്കും
സന്യാസിയെപ്പോലെ, ആഹരിക്കാതെ, ഉറക്കമില്ലാതെ.
കിനാവിൽ വംഗഭാഷാദേവിയുടെ വാക്കുകൾ
കേൾക്കായി:—

''എൻെറ കുഞ്ഞേ, നിൻെറ പ്രാർത്ഥന ദേവിയെ
പ്രീതയാക്കി;

പക്ഷേ സ്വഗൃഹത്തിൽ അളവററ നിധിയുണ്ടല്ലൊ.
എങ്കിൽ, എന്തിനീ യാചന, ഹാ! സമ്പന്ന മനുഷ്യാ
എന്തിനീ ഖേദം, ഈ ആമോദ സന്നിധിയിൽ?

(കവി-മാതൃഭാഷ: വിവർത്തനം ഗ്രന്ഥകാരൻ.)

കവിയുടെ ഗാനാത്മകസിദ്ധി, സാൻമാർഗ്ഗികവും വികാരപരവുമായ മൂല്യവത്ത, സ്വരാജ്യസ്നേഹം, മാതൃഭാഷാഭിമാനം, മഹാൻമാരായ വ്യക്തികളെ വിശിഷ്യ ഈശ്വരചന്ദ്ര വിദ്യാസാഗറെപ്പററിയുള്ള ബഹുമാനം എന്നിവ ഈ ലഘുകൃതികൾ വെളിപ്പെടുത്തുന്നു.

മൈക്കൽ മധുസൂദൻ ദത്തിൻെറ സൃഷ്ട്യുൻമുഖ കാലഘട്ടത്തിൻെറ അന്ത്യം ഏറെക്കുറെ ഇതോടെ നാം കാണുകയായി.

# 7. യൂറോപ്പിൽ

1862 ജൂൺ മാസം ഒൻപതാം തീയതി എസ്. എസ്. കാൻഡിയ എന്ന കപ്പലിൽ മൈക്കൽ യൂറോപ്പിലേക്കു തിരിച്ചു. തൻെറ സ്വപ്നലോകമായ യൂറോപ്പിൽ പോകാനുള്ള മോഹം ബാല്യംമുതൽക്കെ മൈക്കൽ പുലർത്തിയിരുന്നു. മതം മാറിയിരുന്നില്ലെങ്കിൽ (കിഴക്കും പടിഞ്ഞാറും തമ്മിലുള്ള സംശ്ലേഷം സാധിതമാക്കാൻ തൻെറ കാഴ്ച

പ്പാടിലുള്ള നടപടിയായിരുന്നു അത്), അഭിമതസാദ്ധ്യത്തിനു പിതാവിൻെറ സാമ്പത്തികസഹായം പ്രതീക്ഷിക്കാമായിരുന്നു. വിശ്വാസധ്വംസനത്തിനു മുതിർന്നപ്പോൾ കുടുംബത്തിലും (താനുൾപെട്ട) സമൂഹത്തിലുംനിന്ന് ഒററപ്പെട്ടു; കൂടാതെ അച്ഛനു നേരിടേണ്ടിവന്ന സാമ്പത്തികമായ ബുദ്ധിമുട്ടുകളും. ഇക്കാരണങ്ങളാൽ തൻെറ ഇംഗിതം സാധിക്കുന്നതിനുള്ള അവസരം നീണ്ടുപോയി. മിഷണറിമാരിൽനിന്ന് എന്തെങ്കിലും സഹായം മൈക്കലിനു ലഭിക്കുകയുണ്ടായില്ല. അതു മറക്കാൻ പാടില്ലാത്തതാണ്. എന്നാൽ മതപരിവർത്തനത്തിനു ശേഷം സംജാതമായ ദുർഘടജീവിതഗതിക്കിടക്ക്, മോചനമില്ലാത്ത സാമ്പത്തികപരാധീനതകൾക്കും വൈഷമ്യങ്ങൾക്കും ഇടയ്ക്കുതന്നെ — കൽക്കത്തയിൽ മിഷണറിമാരൊത്തു കഴിയുമ്പോഴും, ബിഷപ്പ്സ് കോളേജിലായിരിക്കുമ്പോഴും മദ്രാസിൽ വസിച്ച കാലത്തും വീണ്ടും കൽക്കത്തയിൽ ജീവിക്കുമ്പോഴും — ദാന്തേയുടെ കാവ്യത്തിലെ അപരലോകസന്ദർശകനെപ്പോലെ, മൈക്കൽ ഒരിക്കലും പ്രതീക്ഷ കൈവെടിഞ്ഞില്ല. അഭിലാഷനിവൃത്തിക്കുള്ള മുഖ്യപ്രതിബന്ധം സാമ്പത്തികംതന്നെയായിരുന്നു. പൈതൃകധനം തിരിച്ചെടുക്കാൻവേണ്ടി കുരുക്കു നിറഞ്ഞ വ്യവഹാരമാർഗ്ഗത്തിൽകൂടി വളരെ വർഷക്കാലം മൈക്കൽ ക്ഷമയോടുകൂടി കോടതിനടപടികൾ തുടർന്നു. ഒടുവിൽ പിതൃസ്വത്തിൻെറ ഉടമയായി മൈക്കൽ പുനഃപ്രതിഷ്ഠിക്കപ്പെട്ടു. ഈ ഭാഗ്യതരംഗത്തെ തുടർന്ന് അദ്ദേഹം കൈക്കൊണ്ട പ്രഥമതീരുമാനം, ഇംഗ്ലണ്ടിൽ ചെന്നു ബാരിസ്റ്റർ പരീക്ഷ പാസ്സായശേഷം മടങ്ങണമെന്നാണ്. മൈക്കലിനു 38 വയസ്സു പ്രായമുണ്ട് അപ്പോൾ. 1862 ജൂലൈ അവസാനത്തോടെ ലണ്ടനിൽ എത്തുകയും ഗ്രേസ് ഇന്നിൽ പഠനമാരംഭിക്കുകയും ചെയ്തു.

ഇംഗ്ലണ്ടിലേക്കു തിരിക്കുംമുമ്പ്, അവിടത്തെ താമസച്ചെലവും കൽക്കത്തയിൽ തുടരാൻ തീരുമാനിച്ച ഭാര്യയുടെയും കുട്ടികളുടെയും ചെലവും മുട്ടുകൂടാതെ നടത്താൻ ഉദ്ദേശിച്ചുള്ള സാമ്പത്തികവ്യവസ്ഥകൾ ഏർപ്പെടുത്തിയിരുന്നു. പക്ഷേ കുറച്ചു മാസങ്ങൾക്കകം, ഇക്കാര്യ

ങ്ങൾക്ക് ചുമതലപ്പെടുത്തിയിരുന്നവർ വിശ്വാസവഞ്ചന നടത്തി. തൽഫലമായി ലണ്ടനിൽ മൈക്കലും കൽക്കത്തയിൽ കുടുംബവും ചില്ലിക്കാശിനുപോലും വഴിയില്ലാതെ വലഞ്ഞു. സ്ഥിതിഗതികൾ ഏററവുമധികം അസഹനീയമായി. ഒററക്കു നിന്നു പ്രാരബ്ധങ്ങൾ നേരിടാൻ കഴിയാതെ വന്നപ്പോൾ എങ്ങനെയോ കുറച്ചു പണം ഉണ്ടാക്കി, കുട്ടികളോടൊപ്പം മിസ്സിസ് ഹെൻറീററാ ലണ്ടനിലേക്കു പോയി.

മൈക്കലിന് ഇംഗ്ലണ്ടിൽ ബുദ്ധിമുട്ടുകൾ പെരുകി. കുടുംബവുമൊത്ത് പാരീസിലേക്ക് താമസം മാററി. ലണ്ടനിലെക്കാൾ ജീവിതച്ചെലവു കുറഞ്ഞ സ്ഥലമാണതെന്ന് മൈക്കൽ മനസ്സിലാക്കി. ഈ മാറിത്താമസിക്കൽമൂലം ഗ്രേസ് ഇന്നിലെ പഠിത്തം മുടങ്ങി. സാമ്പത്തികപ്രതിസന്ധി തുടരുകയും ചെയ്തു. ഉപയോഗിച്ചുകൊണ്ടിരുന്ന അവശ്യസാധനങ്ങൾപോലും വിൽക്കാൻ കൂടക്കൂടെ നിർബന്ധിതനായിത്തീർന്നു. കടം വർദ്ധിച്ചു. പെരുകിവന്ന ഈ ദുരിതങ്ങളിൽനിന്നും യാതൊരു മോചനവും കാണാതെവന്നപ്പോൾ, പണ്ഡിററ് ഈശ്വരചന്ദ്ര വിദ്യാസാഗറിൻെറ സഹായം മൈക്കൽ തേടി. അഗാധമായ പാണ്ഡിത്യം, അനുപമമായ മാനവികത, നിറഞ്ഞ സ്വഭാവമഹത്വം, ധീരത എന്നിവയിൽ ആ നാമം നമ്മുടെ നാട്ടിൽ നിത്യസ്മരണീയമായി കഴിഞ്ഞിരുന്നു. മൈക്കലിൻെറ ബുദ്ധിമുട്ടുകളുടെയും വിദ്യാസാഗറിൻെറ ഹൃദയവിശാലതയുടെയും വിശദാംശങ്ങൾ ഈ ചെറുപഠനത്തിൽ ഒഴിവാക്കാതെ നിർവ്വാഹമില്ല. ഇത്രമാത്രം ഗ്രഹിച്ചാൽമതി. ആദ്യ ഗഡുവായി കവിക്ക് 1500 രൂപ വിദ്യാസാഗർ എത്തിച്ചുകൊടുത്തു. തുടർന്ന് ആവശ്യപ്പെട്ടപ്പോഴെല്ലാം പണമയച്ചു. മൈക്കലിനു പണം എത്തിക്കാമെന്ന വാക്കു പാലിക്കാതിരുന്നവരുമായി ഏതോ ചില ധാരണകളിൽ എത്തുന്നതിൽ അദ്ദേഹം വിജയിക്കുകയും ചെയ്തു. മൈക്കൽ വിദ്യാസാഗറിനയച്ച പല കത്തുകളും അവശേഷിക്കുന്നു. മഹാൻമാരായ ഈ വംഗസുതയുഗ്മത്തെപ്പററി അൽപം വെളിച്ചം നൽകുന്നതാണ് താഴെ കൊടുക്കുന്ന ഉദ്ധരണി.

ഞങ്ങഠം ഇങ്ങനെ ചാകാൻ ഇടയായാൽ, എനിക്കു തോന്നുന്നു, കൊലയാളികഠംക്കെതിരെ പ്രതികാരത്തിന് ഞങ്ങളുടെ രക്തം ദൈവത്തോടു മുറവിളികൂട്ടും. നിസ്സഹായരായ കൊച്ചുകുഞ്ഞുങ്ങളും ഭാര്യയും കൂടെയില്ലായിരുന്നെങ്കിൽ, ഞാൻ ആത്മഹത്യ ചെയ്തേനെ... ദൈവം എനിക്കു തന്നത് ധീരതയും അഭിമാനബോധവുമുള്ള ഹൃദയമാണ്. അല്ലെങ്കിൽ അത് എന്നേ തകർന്നുപോകുമായിരുന്നു... എനിക്കുള്ള കത്ത് ഫ്രാൻസിലേക്ക് അയക്കുമെന്നു പ്രതീക്ഷിക്കുന്നു. ഇൻഡ്യയിലേക്കു മടങ്ങിപ്പോകാനും അങ്ങ് വിദ്യാസാഗരൻ മാത്രമല്ല, കരുണാസാഗരൻകൂടിയാണെന്ന് എന്റെ നാട്ടുകാരെ അറിയിക്കുവാനും കഴിയുമെന്നു പ്രത്യാശിക്കുന്നു.

വിദേശത്തായിരുന്നപ്പോഠം വിദ്യാസാഗറിനെപ്പററി മൈക്കൽ ഒരു ഗീതകം രചിച്ചു. അതിലെ ആദ്യത്തെ എട്ടു വരികഠം ഇങ്ങനെയാണ്.

ഭാരതമെങ്ങും പുകഴ്കൊണ്ട അങ്ങ് വിജ്ഞാന
സാഗരമാണ്;
കരുണയുടെയും ആ സാഗരം, ദീനബന്ധുവായി
എങ്ങുമറിയപ്പെടുന്നു, വിശദത്തെ പ്രകാശിതമാക്കുന്ന
ദ്രപ്രോജ്വല സുവർണ്ണരശ്മിയായി;
ആ മഹാമേരുവിനോടടുക്കാൻ ഭാഗ്യമുള്ളവന്
അങ്ങയുടെ ഹിരണ്മയപാദത്തിൽ അഭയം ലഭിക്കുന്നു;
ഗിരികളുടെ ദേവാ, അവനറിയുന്നു അക്ഷയ
ഹൃദയാഹ്ലാദം:
മററൊരുല്ലാസ രമ്യഗേഹം ആവശ്യമില്ലവന്.
(എന്റെ പരിഭാഷ).

യൂറോപ്പിൽവച്ച് മൈക്കൽ സാഹിത്യസൃഷ്ടി മതിയാക്കിയില്ല. നിരവധി സോണററുകഠം രചിച്ചു. ചതുർദശപാദി അഥവാ പതിന്നാലുവരിയുള്ള കവനം എന്ന് പലപ്പോഴും അതിനെ വിശേഷിപ്പിച്ചിട്ടുണ്ട്. ഇംഗ്ലീഷിൽ പഞ്ചപദിയും ബംഗാളിയിൽ 'പയാർ' വൃത്തവുമാണത്. 'വംഗഭാഷ' എന്ന പേരുള്ള സോണററിൽ, കവിയോട്

സ്വപ്നത്തിൽ ഒരു ദേവത ഇങ്ങനെ പറയുന്നു: ''നിനക്ക്, എന്റെ കുഞ്ഞേ, നിന്നമ്മയുടെ മടിത്തട്ടിൽ രത്നങ്ങളുടെ കൂമ്പാരമുണ്ട്. അപ്പോൾ നീയെന്തിന് യാചകന്റെ വേഷമിടുന്നു? വീട്ടിലേക്കു മടങ്ങൂ, മടയനായ കുട്ടി!' ഈമ ാതൃ നിർദ്ദേശം ഞാൻ ശിരസാ വഹിച്ചു. തുടർന്ന് എന്റെ മാതൃഭാഷയിൽ മുത്തുകളുടെ ഖനിതന്നെ കണ്ടെത്തി''. വിദ്യാസാഗർ, ഗൌർദാസ് വൈശാഖ്, മൻമോഹൻ ഘോഷ് എന്നിവർക്കെഴുതിയ കത്തുകളിൽ, ഇംഗ്ലീഷിനു പുറമെ പല യൂറോപ്യൻ ഭാഷകളിലും — ഫ്രഞ്ച്, ജർമ്മൻ, ഇററാലിയൻ, ലാററിൻ, ഗ്രീക്ക് — തനിക്കുള്ള സ്വാധീനത്തെയും സ്പാനിഷും പോർട്ടുഗീസും പഠിക്കാനുള്ള ഉദ്ദേശ്യത്തെയും‍പററി വീമ്പിളക്കിയ മനുഷ്യനാണിത്! മൈക്കലിന്റെ അസ്തിത്വാഗാധതയിൽ ആധിപത്യം പുലർത്തിയത് തന്റെ മാതൃഭാഷയായിരുന്നു. വിദേശത്തുവച്ചെഴുതിയ കവനങ്ങളിലും തന്റെ ദേശീയ പൈതൃകത്തെപ്പററി — സ്വന്തം ഭാഷ, ക്ഷേത്രങ്ങൾ, വൃക്ഷങ്ങൾ, ചെടികൾ, സംസ്കൃതഭാഷ, രാമായണം, മഹാഭാരതം, പണ്ടുപണ്ടേ കേട്ടുകേഴ്വിയുള്ള പഴങ്കഥകൾ, വാല്മീകി — നിരന്തരമായ ഗൃഹാതുരത കാണാം. ഗാർഡാ തടാകത്തിലുള്ള തന്റെ ദ്വീപഗേഹത്തിനുവേണ്ടി ലാററിൻ കവിയായ കാററലസ് ഊഷ്മളമായി അഭിലഷിക്കുംപോലെ, നമ്മുടെ കവി മൈക്കലും യൂറോപ്പിൽ വസിക്കുന്ന കാലത്ത് കബദകക്ഷാ നദിയിലെ ജലതരംഗസ്വനത്തിനു കാതോർക്കുമായിരുന്നു. ആ നദീതീരത്തായിരുന്നു തന്റെ ഗ്രാമം.

എപ്പോഴും ഹാ! അരുവി, നീയെന്റെ ഓർമ്മയിൽ
വരുന്നു,
എപ്പോഴും നിന്നെ സ്മരിക്കുന്നു ഞാനേകാന്തതയിൽ,
മാന്ത്രിക സംഗീതത്തെ മനുഷ്യൻ ഉറക്കത്തിൽ
കിനാവുകാണുംപോലെ,
നിന്റെ ഒഴുക്കിന്റെ അലയൊലി മോഹമൂർച്ഛ
യോടെ ഞാൻ ശ്രവിക്കും.
(എന്റെ പരിഭാഷ).

ബംഗാളിലെ ഏററവും മികച്ച മതപരമായ ഉൽസവമാണ് വിജയദശമി. സായാഹ്നങ്ങൾ അതിനെ ഓർമ്മിപ്പി

ക്കും. ഭാരതധരിത്രിയെപ്പററി സോണററു രചിക്കുന്നു. സംസ്കൃതം, കിരാതാർജ്ജുനീയം, ഉർവശി, പരിത്യക്തയായ സീത, ശ്യാമപ്പക്ഷി, ശ്രീമന്തത്തെപ്പററിയുള്ള ബംഗാളി നീതിസാരകഥകൾ, എന്തിന് നാട്ടിൻപുറത്തുള്ള പലയിനം പാമ്പുകൾ എന്നിവയെ അനുസ്മരിക്കുന്നു. ഡെയിസി, ട്രൂളിപ്പ്, ഡാഫൊഡിൽണ്ട്, കൗസ്ലിപ്പ്സ്, പ്രിംറോസ് എന്നിവയല്ല പ്രിയംകരങ്ങളായ പുഷ്പങ്ങൾ. ബംഗാളിലെ സുമരാജികൾ, തുമ്പ, കരാബി, മുല്ല, മല്ലിക, ബേല, കല്യാണി, വെള്ളച്ചെമ്പകം മുതലായവയാണ് മൈക്കലിന് ഇഷ്ടം.

യൂറോപ്പിൽവച്ച് ചില മഹാൻമാരെപ്പററി—ദാന്തേ, ടെന്നിസൺ, വിക്തോ യൂഗോ, പ്രൊഫ: ഗോൾഡ്സ്റ്റക്കർ—സോണററുകളെഴുതി. ദാന്തേയെപ്പററിയുള്ള ഗീതകം എഴുതിയത് മഹാകവിയുടെ അറുനൂറാം ജൻമവാർഷികസമയത്താണ്. വിക്ടർ എമ്മാനുവെൽ രണ്ടാമൻ രാജാവിന് അത് അയച്ചുകൊടുത്തു. അതു കിട്ടിയതായുള്ള ആദരപൂർവമായ മറുപടിക്കത്തും ലഭിച്ചു. രസകരവും ക്ലാസ്സുമുറിയിലേക്കു പററിയ ഗുണപാഠമുള്ളതുമായ അനേകം കവിതകളും (സിംഹവും കൊതുകും, ദീനക്കാരൻ സിംഹവും മററു മൃഗങ്ങളും കാക്കയും, പെൺകുറുനരിയും തുടങ്ങി) എഴുതുകയുണ്ടായി. മററു ലഘുകവനങ്ങളിൽ, ''ആത്മവിലാപം'', ''വംഗഭൂമിയോട്'' എന്നിവ ആത്മപരിശോധനയുടെ ദുഃഖമൂകനിമേഷങ്ങൾ അനാവരണം ചെയ്യുന്നു. കവിതയെഴുത്തു വീണ്ടും തുടങ്ങുന്നതിനെപ്പററി ചിലപ്പോഴൊക്കെ ചിന്താമഗ്നനാകുന്നു. ഉഷ അനിരുദ്ധനോട്, സുഭദ്രയെ കേന്ദ്രീകരിച്ച് എഴുതാനുദ്ദേശിച്ച കൃതിയിലെ ഒന്നാം സർഗ്ഗത്തിലെ ഏതാനും വരികൾ എന്നിവയിലാണ് ആ ആശയം നിഴലിട്ടു കാണാവുന്നത്. ഏതായാലും സമഗ്രമായ രീതിയിൽ രചന നടത്താനുള്ള അദമ്യശക്തിയോ അഭിലാഷമോ അദ്ദേഹത്തിനു പിന്നീടൊരിക്കലും അനുഭവവേദ്യമായിട്ടില്ല.

1864 ഒക്ടോബർ 26-ാം തീയതി വേഴ്സെയിൽസിൽ നിന്നു ഗൌർദാസ് വൈശാഖിനയച്ച കത്തിൽ വിലയേറിയ ഒരു പ്രഖ്യാപനം മൈക്കൽ ചെയ്യുന്നുണ്ട്.

> ഈയിടെയായി ഫ്രഞ്ചിലെയും ഇററാലിയൻ ഭാഷയിലേയും ചിലതൊക്കെ അനുകരിക്കുന്നതിൽ കവിഞ്ഞു കാവ്യപഥത്തിൽ ഞാനൊന്നും ചെയ്യാറില്ല. ***ആ അപസ്മാരം അങ്ങ് അകലെയായി.*** എന്നെങ്കിലും അതു മടങ്ങിവരുമോ എന്നറിയില്ല. നിങ്ങൾക്കറിയില്ലെ, ഞാൻ രചന നടത്തുന്നത് തോന്നുമ്പോഴൊക്കെ ഇടവിട്ടിടവിട്ടാണെന്ന്.

ഈ വരികളിൽ 'ഫിററ്'' (അപസ്മാരം) എന്ന വാക്ക് മൈക്കൽ രണ്ടു തവണ പ്രയോഗിച്ചിരിക്കുന്നു. മൈക്കൽ മധുസൂദനദത്തിൻേറതുപോലുള്ള സർഗ്ഗശക്തിയെ പരാമർശിക്കാൻ 'അപസ്മാര'ത്തേക്കാൾ മറെറാരു വാക്കും അനുയോജ്യമല്ല. പലരുടെ കാര്യത്തിലും സാവധാനം മുന്നേറുന്ന, ഏറെ സമയമെടുക്കുന്ന, കർമ്മമാണ് സർഗ്ഗപ്രക്രിയ. ഇംഗ്ലീഷ് കവിയായ ലാങ്ലണ്ട് ഒരു ജീവിതകാലംകൊണ്ടെഴുതിയത് ഒററ കൃതിയാണ്. അതുപോലെയാണ് അവതികവിയായ തുളസീദാസൻ. മററു കവികൾ (ഉദാഹരണമായി രവീന്ദ്രനാഥ ടാഗോർ) അനേകം കവിതകളോ ബഹുശതം വരികളോ ഒററ നാളുകൊണ്ട് സൃഷ്ടിച്ചിട്ടുണ്ട്. മൂന്നാമതൊരുതരം സർഗ്ഗവൈഭവമുണ്ട്. ഉൽക്കപോലെ പെട്ടെന്നു ജ്വലിക്കുകയും തുടർന്നു നിർവാണപ്രായമാകുകയും ചെയ്യുന്ന ഒരു തരം പ്രതിഭയാണത്. ഫ്രഞ്ചു കവിയായ ആർതർ റിംബൊ, അവ്വിധത്തിലുള്ള ഒരു സ്ഫുരണം, പ്രകാശധാവള്യം, ആയിരുന്നു. മൈക്കലും അതുപോലെതന്നെ. മദ്രാസിൽനിന്നു മടങ്ങുകയും ഇംഗ്ലണ്ടിലേക്കു പുറപ്പെടുകയും ചെയ്തതിനു മദ്ധ്യേ കൽക്കത്തയിൽ കഴിച്ച മൂന്നു വൽസരങ്ങൾ, രണ്ടു ഗദ്യനാടകങ്ങൾ (ഏകേയ്കിബലേ സഭ്യത?, ബാറോ ഷാലിക്കാർ ഹാരോ റോൻ) പത്മാവതി എന്ന നാടകം, തിലോത്തമസംഭവകാവ്യം, മേഘനാദവധകാവ്യം രണ്ടു ഭാഗങ്ങൾ, വ്രജാംഗനാകാവ്യം, വീരാംഗനാകാവ്യം, കൃഷ്ണകുമാരി എന്ന നാടകം, എന്നിവയുടെ രചനയ്ക്ക് സാക്ഷ്യം വഹിച്ചു. കേവലം സൃഷ്ടിക്കുക മാത്രമായിരുന്നില്ല മൈക്കൽ; പുതിയ പാതകൾ കണ്ടെത്തുക കൂടിയായിരുന്നു. ഈ കൃതികളുടെ നിർമ്മൃതി മൈക്കലിനെ സംബന്ധിച്ചിട

ത്തോളം 'അപസ്മാര'ബാധ, വികാരവിക്ഷുബ്ധവിസ്ഫോടനംതന്നെയായിരുന്നു. ആ പൊട്ടിത്തെറിക്കൽ നാലുവൽസരങ്ങളിൽ കുറഞ്ഞ കാലംകൊണ്ട് നിലച്ചു, ഏതു പൊട്ടിത്തെറിയും കലാശിക്കുംപോലെ. ക്ഷണപ്രഭാധാരയുതിർന്ന ഈ ചെറിയ കാലയളവിനുശേഷവും മൈക്കൽ ഇടയ്ക്കിടെ എഴുതി. പക്ഷേ പിന്നീടൊരിക്കലും താദൃശമായ ഗതിവേഗമോ വൈവിദ്ധ്യമോ സമൃദ്ധിയോ പ്രകടമായില്ല. സ്വന്തം രചനാവൈഭവത്തിലുണ്ടായ ഈ അടിസ്ഥാനവ്യതിയാനത്തെ ഗ്രഹിച്ചുകൊണ്ട് മൈക്കൽ സത്യസന്ധമായ വിധിയെഴുതി: ''ആ അപസ്മാരം അങ്ങ് അകലെയായി''.

കവിതന്നെയാണ് തന്നെപ്പററിയുളള ഏററവും വ്യുൽപന്നമതിയായ നിരൂപകൻ.

# 8. വീണ്ടും ബംഗാളിൽ: മൈക്കലിൻെറ മരണം

1867 ഫെബ്രുവരി ആരംഭത്തിൽ, മൈക്കൽ മധുസൂദൻ ദത്ത് ബാർ അററ്ലാ യൂറോപ്പിൽനിന്നു കൽക്കട്ടയിൽ മടങ്ങിയെത്തി. തിരിച്ചുവരവിനുശേഷം ചെയ്ത ആദ്യത്തെ കൃത്യം ബുദ്ധിശൂന്യമായ ഒന്നുതന്നെയായിരുന്നു. യൂറോപ്പിൽ വച്ചനുഭവിച്ച സാമ്പത്തികദുരിതം പ്രായോജനകരമായ എന്തെങ്കിലും പാഠം പഠിപ്പിക്കുന്നതിൽ പരാജയപ്പെട്ടു എന്നാണ് അത് കാണിച്ചത്. ''സുഹൃത്തും തത്ത്വവേദിയും വഴികാട്ടിയും'' ആയ ഈശ്വരചന്ദ്രവിദ്യാസാഗറിൻെറ വീട്ടിൽ ''വസിക്കാൻ ഒരു കൊച്ചുമുറിയും'' ''ഉടലും ഉയിരും ചേർത്തുനിറുത്താൻ വേണ്ടത്ര ചോറും'' (യൂറോപ്പിൽ നിന്നെഴുതിയ കത്തിൽ മൈക്കൽ ആവശ്യപ്പെട്ടിരുന്നു) ഉണ്ടാകണമെന്നു മാത്രമായിരുന്നു മോഹം.

നഗരത്തിൽ ഇൻഡ്യാക്കാർ താമസിക്കുന്നിടത്തുള്ള പ്രശസ്തമായ തെരുവായിരുന്നു സുഖിയാ സ്ട്രീററ്. യൂറോപ്യൻ രീതിയിലുള്ള അകസാമാനങ്ങൾ ഭംഗിയായി ഒരുക്കിയ ഒന്നാം നില ഫ്ളാററ് മൈക്കലിൻെറ താമസത്തിനായി ഏർപ്പാടു ചെയ്തിരുന്നു. പക്ഷേ ''ഇംഗ്ലണ്ട് റിട്ടേൺഡ്'' ആണ് താനെന്ന ജ്വരം മൈക്കലിനെ പിടികൂടി. ജൻമംകൊണ്ടല്ലെങ്കിലും കർമ്മംകൊണ്ട് ഏറക്കുറെ ധ്വരതന്നെ താൻ. അതുകൊണ്ടു നഗരത്തിൽ യൂറോപ്യൻമാർ താമസിച്ചിരുന്ന പ്രദേശത്തുള്ള ചെലവു വളരെ കൂടിയ സ്പെൻസസ് ഹോട്ടലിൽ സായിപ്പിനെപ്പോലെ പാർക്കാനുറച്ചു. രണ്ടു വർഷത്തിലധികം, കടുംബം യൂറോപ്പിൽനിന്നു മടങ്ങിയെത്തിയതു വരെ, ഈ ഹോട്ടലിൽ താമസിച്ചു. മൈക്കലിൻെറ പെരുമാററം പലപ്പോഴും പരിഹാസ്യതയുടെ അതിർത്തിവരെ എത്തി. ഈശ്വരചന്ദ്രവിദ്യാസാഗറും പണ്ഡിററ് രാംകുമാർ വിദ്യാരത്നയും സന്ദർശനാർത്ഥം ഹോട്ടലിൽ ചെന്നു. അപ്പോൾ അവരിരുവരെയും മൈക്കൽ ആശ്ലേഷിക്കുകയും ചുംബനവർഷംകൊണ്ടു വീർപ്പുമുട്ടിക്കുകയും ചെയ്തു. വക്കീൽ പണിയിൽനിന്നുള്ള വരുമാനം അത്ര ഗണ്യമായിരുന്നില്ല. പ്രതിമാസം 1500-നും 2000 രൂപയ്ക്കും മദ്ധ്യേയായിരുന്നു. എന്നിട്ടും മൂന്നു കിടക്കമുറികളുള്ള ഒരു സ്യൂട്ടിൽ ഏകനായി താമസിച്ചു. തൻെറ ഗുമസ്ഥനുൾപ്പെടെ എല്ലാ സന്ദർശകർക്കും ആളും തരവും നോക്കാതെ മദ്യം സൽക്കരിച്ചു. വരവ് കൂടിവരുമെന്നായിരുന്നു പ്രതീക്ഷ. അതിനാൽ സ്വന്താവശ്യങ്ങൾക്കുവേണ്ടി ആയിരം രൂപയോളം ചെലവഴിച്ചു. തൽഫലമായി ഹെൻറീററായ്ക്ക് കുറച്ചു പണം മാത്രമെ അയച്ചുകൊടുക്കുവാൻ കഴിഞ്ഞുള്ളു. അത് അവരുടെ ചെലവിനു തികയുമായിരുന്നില്ല. പഴയ കടങ്ങൾ വീട്ടാനുള്ള പണവും കൈവശമുണ്ടായിരുന്നില്ല. ഈ പരിതഃസ്ഥിതിയിൽ വിദ്യാസാഗറിന് താഴെകാണും പ്രകാരം കത്തെഴുതി.

എൻെറ പ്രിയപ്പെട്ട വിദ്,

ഇപ്പോൾ താങ്കൾക്ക് അസുഖം കുറവുണ്ടെന്നറിയുന്നതിൽ സന്തോഷമുണ്ട്. യൂറോപ്പിലേക്കയയ്ക്കാൻ

ആയിരംരൂപാ താങ്കൾ ഒണൂക്കൂളിൽനിന്ന് വാങ്ങിത്തരണം...ബംങ്കാളിയാണെങ്കിലും താങ്കൾ മനുഷ്യനാണ്. എന്നെപ്പോലെ ബുദ്ധിമുട്ടുകളുള്ള ഒരു സുഹൃത്തിനെ സഹായിക്കാനായി താങ്കൾ ഏതു സാഹസത്തിനും സന്നദ്ധനാകുമെന്നു ഞാൻ വിശ്വസിക്കുന്നു...ഇന്നേവരെ ജീവിച്ചിരുന്നിട്ടുള്ള ബംഗാളികളിൽ ഏററവും മഹാനാണ് താങ്കൾ. ഭാസുരമായ ഹൃദയങ്ങളോടും ഈറനണിഞ്ഞ കണ്ണുകളോടും കൂടിയാണ് ആളുകൾ അങ്ങയെപ്പററി സംസാരിക്കാറുള്ളത്. എൻെറ ഏററവും മുന്തിയ ശത്രുപോലും ധൈര്യപ്പെടുമെന്നു തോന്നുന്നില്ല, ഒരു *ചീത്ത* മനുഷ്യനാണ് ഞാനെന്ന് വിധിക്കാൻ.

കൽക്കത്തയിലെ ബാർ കൌൺസിലിൽ അംഗത്വം ലഭിക്കുന്നതിൽ മൈക്കലിന് വളരെയധികം എതിർപ്പു നേരിടേണ്ടിവന്നു. നാട്ടിൽ മടങ്ങിയെത്തിയശേഷം അധികം താമസിയാതെതന്നെ, ഹൈക്കോടതിയിലെ അഭിഭാഷകനായി അംഗീകാരം അഭ്യർത്ഥിച്ചുകൊണ്ട്. ചീഫ് ജസ്റ്റീസ് സർബാൺസ് പീകോക്കിന് മൈക്കൽ ഔപചാരികമായി അപേക്ഷ സമർപ്പിച്ചു. അപേക്ഷ ഫുൾബെഞ്ചിൽ പരിഗണിക്കപ്പെട്ടപ്പോൾ പല ജഡ്ജിമാരും എതിർത്തു. ''മി: ദത്തയുടെ പൊതുവെയുള്ള ചീത്തപ്പേരിനെ''പ്പററി മി: ജസ്റ്റീസ് ഫിയർ സന്ദേഹമുന്നയിച്ചു. മി: ജസ്റ്റീസ് നോർമൻ ആകട്ടെ, മി: ദത്ത അഭംഗിയായി പെരുമാറുന്ന വ്യക്തിയാണെന്നും മിക്കപ്പോഴും കുടിച്ചു ലക്കുകെടുമെന്നും ചൂണ്ടിക്കാണിച്ചു. ഈ പ്രശ്നത്തെ സംബന്ധിച്ചു കഴിയുംവേഗം തീരുമാനമെടുക്കണമെന്നായിരുന്നു മി: ജസ്റ്റീസ് സെററൺ കാറിൻെറ അഭിപ്രായം. എന്തെന്നാൽ പലതരം അവ്യക്ത കിംവദന്തികളും പ്രചരിച്ചിട്ടുണ്ട്.

യൂറോപ്പിലേക്കു യാത്രയായതു മുതൽ മൈക്കലിൻെറ ''സ്വഭാവ''ത്തെപ്പററി ധാരാളം നുണപ്രചരണങ്ങൾ നടന്നിട്ടുണ്ട്. അപവാദങ്ങൾ പ്രചരിപ്പിച്ച ഈ ദുഷ്പേര് രണ്ടു വിധത്തിൽ മൈക്കലിനു ദോഷകരമായിരുന്നു. ഒന്നാമതായി, യൂറോപ്പിലേക്കു പോകുംമുമ്പ് എഴുതിപ്പിടിച്ച കരണങ്ങൾവഴി കൽക്കത്തയിലെ ചില വ്യക്തികളിൽനിന്ന്

തനിക്ക് ഗഡുക്കളായി കിട്ടേണ്ടിയിരുന്ന തുകകഠം ലഭിക്കാതെപോയി. നിരാശയിലേക്ക് തള്ളി വീഴ്ത്തപ്പെട്ടപ്പോഠം, ഈശ്വരചന്ദ്രവിദ്യാസാഗറിനോട് സഹായാഭ്യർത്ഥന നടത്തി. അഭൂതപൂർവ്വകമാംവണ്ണം ഉൻമിഷത്തായ മേധാശക്തിയും ആദർശപരതയും ഉള്ള വ്യക്തിയായിരുന്നു വിദ്യാസാഗർ. അപവാദപ്രചരണവും വിടുവായ്ത്തരവും തൻെറ വിലയിരുത്തലിനെയും പ്രവൃത്തികളെയും സ്വാധീനിക്കുവാൻ അദ്ദേഹം അനുവദിക്കുമായിരുന്നില്ല. യൂറോപ്പിലായിരിക്കുമ്പോഠം മൈക്കലിൻെറ രക്ഷയ്ക്കെത്തിയത് ആ വ്യക്തിയാണ്. വിദ്യാസാഗർ കൈക്കൊണ്ട നടപടികഠം മൈക്കലിന് പണം ലഭ്യമാക്കി. മാത്രമല്ല ആ പ്രക്രിയ മൈക്കലിൻെറ മൂല്യാധിഷ്ഠിതമായ ആത്മവിശ്വാസത്തെ വികസ്വരമാക്കുകയും ചെയ്തു. കേട്ടുകേഠവികഠം ഫുഠംബഞ്ച് വിശ്വസിച്ചിരുന്നെങ്കിൽ, ബാരിസ്റ്ററാകാനുള്ള മൈക്കലിൻെറ ആഗ്രഹം സഫലമാകുന്നതിന് അവ വിലങ്ങുതടിയാകുമായിരുന്നു. ഒരിക്കൽക്കൂടി സുഹൃത്തുക്കഠം മൈക്കലിൻെറ രക്ഷക്കെത്തി. (ഈശ്വരചന്ദ്ര വിദ്യാസാഗർ പ്രേരിപ്പിച്ച സുഹൃത്തുക്കളെന്നു ഊഹിക്കാം). മൈക്കലിനു അനുകൂലമായ ഒരു പററം സാക്ഷിപത്രങ്ങഠം ചീഫ് ജസ്റ്റിസിനു ലഭിച്ചു. അവ അയച്ചവരുടെ കൂട്ടത്തിൽ ഈശ്വരചന്ദ്ര വിദ്യാസാഗറെ കൂടാതെ, രാജാ കാളികൃഷ്ണ ബഹദൂർ, രാമനാഥ ടാഗോർ, പ്രസന്നകുമാർ സർവ്വാധികാരി, ജ്യോതീന്ദ്രമോഹൻ ടാഗോർ, രാജേന്ദ്രലാൽ മിത്ര, പെയറി ചന്ദ്ര മിത്ര, ഗുലാം മുഹമ്മദ് (ടിപ്പുസുൽത്താൻെറ മകൻ), രാജേന്ദ്ര മല്ലിക്ക് മുതലായവർ ഉഠംപ്പെടുന്നു. ബാരിസ്റ്ററായി എൻറോഠം ചെയ്യുവാൻ മൈക്കലിനെ ഫുഠംബഞ്ച് അനുവദിച്ചു.

അങ്ങനെ പ്രാക്ടീസ് ചെയ്യുന്ന ബാരിസ്റ്ററായി മൈക്കൽ. പക്ഷേ വരുമാനം സാമാന്യേന മോശമായിരുന്നു. ചെലവാകട്ടെ വരവിനേക്കാഠം വളരെ കൂടുതലും. കടം പെരുകിക്കൊണ്ടിരുന്നു. പണസംബന്ധമായ ഉൽക്കണ്ഠയാൽ വ്യാകുലമല്ലാത്ത ഒററ ദിനംപോലും ആസ്വദിക്കാനായില്ല; ഒരുവേള കീററ്സിൻെറ കവിതയിലെപ്പോലെ ''ബാക്കസ്സിൻെറയും പുലികളുടെയും തേരിൽ'' സവാരി

ചെയ്യുമ്പോളൊഴികെ. ദിനങ്ങടം കഴിയുന്തോറും ഇത്തരത്തിലുള്ള ഇടവേളകളും അബോധാവസ്ഥയും കൂടുതൽ ആവർത്തിക്കപ്പെട്ടു. ചെലവേറിയ സ്പെൻസസ് ഹോട്ടലിൽനിന്ന്, ചെലവു താരതമ്യേന കുറവുള്ള മിസ്സിസ് ഹെറിങ്സ് ഹോട്ടലിലേക്ക് താമസം മാററാൻ മൈക്കൽ നിർബ്ബന്ധിതനായി. അതിനു ശേഷവും ചന്ദ്രനഗരത്തിൽ ഗംഗാതീരത്ത് മുഴുവൻകാല വാടകയ്ക്കെടുത്തിരുന്ന വീട് വേണ്ടെന്നുവച്ചില്ല. ഒഴിവുകാലവസതിയായിരുന്നു അത്. കുടുംബം യൂറോപ്പിൽനിന്നു തിരിച്ചെത്തി മൈക്കലുമായി ബന്ധിച്ചശേഷം, മാസം നാനൂറു രൂപാ റേററിൽ വീടു വാടകയ്ക്കെടുത്തു. അത് അക്കാലത്ത് വലിയ വാടകയായിരുന്നു. ലൂഡൻ സ്ട്രീററിലെ ആറാം നംബർ വീടായിരുന്നു അത്. (ധ്വരമാർക്കും ഇമിറേറഷൻ ധ്വരമാർക്കും വേണ്ടിയുള്ള പ്രത്യേക താമസസ്ഥാനത്തുതന്നെ പാർക്കണമെന്ന് മൈക്കലിനു നിർബ്ബന്ധമുണ്ടായിരുന്നു). ആ വീടിനോടനുബന്ധിച്ച് ആകർഷകമായ (തൻമൂലം കൂടുതൽ വ്യയഹേതുകമായ) ഉദ്യാനവുമുണ്ടായിരുന്നു. ഹോമർ, ദാന്തേ, വെർജിൽ, ടാസ്സോ, ഷേക്സ്പിയർ, മിൽട്ടൺ തുടങ്ങിയവരുടെ മാർബിളും ലോഹവുംകൊണ്ടു നിർമ്മിച്ച അർദ്ധകായ പ്രതിമകളും ചെറുപ്രതിമകളും കൊണ്ട് അലങ്കരിക്കപ്പെട്ടതായിരുന്നു ഉദ്യാനം. മൈക്കലിൻെറ നിരവധി കുതിരവണ്ടികളിൽ ഒന്ന് അതീവ മനോഹരമായിരുന്നു. യൂറോപ്യൻ സുഹൃത്തുക്കൾ അതിനെ ഗ്രാൻറ് ക്യാരേജ് എന്നു വിശേഷിപ്പിച്ചു. ഈ വിളി ഉടമസ്ഥൻെറ വങ്കത്തത്തെ പ്രീതിപ്പെടുത്തി. മൈക്കലിന് സ്വന്തമായി കുറെ കുതിരകളുമുണ്ടായിരുന്നു. ഇതിനു പുറമെ മിസ്റ്റർ ആൻഡ് മിസ്സിസ് ദത്ത് രണ്ടോ മൂന്നോ ആർഭാടപൂർണ്ണമായ അത്താഴവിരുന്നുകൾ മാസംതോറും നടത്തി. പണം പ്രശ്നമേ ആയിരുന്നില്ല ദത്ത് ദമ്പതികൾക്ക്. അൽപത്വം തുളുമ്പുന്ന ഒരു പ്രസ്താവന മൈക്കൽ ചെയ്തു. ഇത്ര യഥാതഥസ്വഭാവമുള്ള പ്രസ്താവന മററാരുംതന്നെ ചെയ്തിട്ടില്ല. ''രാജനാരായണൻെറ പുത്രൻ ഒരിക്കലും പണം എണ്ണുകയില്ല.'' വക്കീൽ പണിയിൽനിന്നുള്ള വരുമാനം നന്നേ കുറഞ്ഞു. അത് നാലക്കത്തിനു

താഴെയായി. തൻമൂലം 1870 ജൂണിൽ മൈക്കൽ, അഭിഭാഷകവൃത്തി വേണ്ടെന്നുവച്ചു. ഹൈക്കോടതിയിൽ പ്രിവി കൗൺസിൽ റിക്കാർഡുകളുടെ പരിശോധകൻെറ ജോലി ആയിരം രൂപാ പ്രതിമാസശമ്പളത്തിൽ ഏറെറടുത്തു.

മാസശമ്പളം കിട്ടിയതുകൊണ്ട് സാമ്പത്തികബുദ്ധിമുട്ടുകൾക്ക് അൽപംപോലും ശമനമുണ്ടായില്ല. അതോടൊപ്പം മൈക്കലിൻെറ ആരോഗ്യം ആശങ്കയുളവാക്കിത്തുടങ്ങി. 1872-ൽ വക്കീൽ പണിയിലേക്ക് തിരിച്ചുപോയി. ഇതിനിടയ്ക്ക് 'ഹെക്ടർവധം' എന്നൊരു കൃതി ഗദ്യത്തിൽ രചിച്ചു. ഹെക്ടർ രാജകുമാരൻെറ മരണത്തെ കേന്ദ്രീകരിച്ചുകൊണ്ട്, ഇലിയഡ്ഡിലെ കഥ ഇതിൽ സംഗ്രഹിച്ചിരിക്കുന്നു. നിഷ്കൃഷ്ടമായ പരിഭാഷയല്ല. കഥ സമ്പൂർണ്ണമായി ആവിഷ്കരിച്ചിട്ടുമില്ല. രോഗാതുരനായി കിടന്നപ്പോഴാണ് ഗ്രന്ഥം രചിച്ചത്. കൈയെഴുത്തു പ്രതിയിലെ പല താളുകളും പിശകി വായിക്കുകയും തൻമൂലം നഷ്ടപ്പെടുകയും ചെയ്തു. എങ്കിലും പ്രസിദ്ധപ്പെടുത്താൻതന്നെ തീരുമാനിച്ചു. സുഹൃത്തായ ഭൂദേവ് മഹോപാദ്ധ്യായക്കായിരുന്നു സമർപ്പണം. അതിലെ ഗദ്യം ആവശ്യത്തിലധികം സംസ്കൃതവൽകൃതമാണ്. തൻമൂലം ഏറെ വായനക്കാർക്ക്, യുവാക്കളായാലും വൃദ്ധരായാലും, അത് രസകരമായി തോന്നിയിരിക്കില്ല.

വിനായകപുര റോഡിലുള്ള 'എൻറലി'യിലേക്ക് മൈക്കലും കുടുംബവും താമസം മാററി. തൻെറ ശുഷ്കിച്ച മടിശ്ശീല അദ്ദേഹത്തെ ഭയാവിഷ്ടനാക്കിക്കൊണ്ടിരുന്നു. തന്നെ ആസ്ഥാനകവിയായി നിയമിക്കാൻ ബർദ്വാനിലെ മഹാരാജാവിനോട് അപേക്ഷിച്ചതായി, നിഷ്ഫലമായി അഭ്യർത്ഥിച്ചതായി, പറയപ്പെടുന്നു. കൽക്കത്തക്കു പുറത്തു യാത്ര ചെയ്യാനിടയാക്കുന്ന കേസുകൾ ചിലപ്പോഴൊക്കെ മൈക്കൽ വാദിച്ചിട്ടുണ്ട്. ചിൻസുറ, സെറംപൂർ, ജെസ്സോർ, കൃഷ്ണഗർ, ശാന്തിപ്പൂർ, ഡാക്കാ എന്നിവിടങ്ങൾ സന്ദർശിക്കാനിടയായി. ഒരിക്കൽ വക്കീൽ പണിപ്രമാണിച്ച് പുരുളിയായിലേക്ക് പോയി. ക്രിസ്തുമതത്തിൽ ചേർന്നവർ ധാരാളം അവിടെയുണ്ടായിരുന്നു. ആ ക്രിസ്ത്യൻ സമൂഹത്തിൻെറ ജെർണലിലേക്ക് ഒരു

സോണററ് എഴുതിക്കൊടുത്തു. ഒരു ശിശുവിന്റെ തല തൊട്ടപ്പനുമായി. അതിനെപ്പററിയും ഗീതകം രചിച്ചു. രണ്ടു തവണ ഡാക്കായിലേക്കു പോയി, 1871-ലും അതിന ടുത്ത വർഷവും. സമകാലീന ബങ്കാളി സമൂഹത്തിൽ കാ ര്യമായ മതിപ്പുളവാക്കാനും കഴിഞ്ഞു. 1872-ൽ പുരുളി യാക്കു സമീപമുള്ള പാണ്വക്കോട്ടിലെ മഹാരാജാവ് സം സ്ഥാനമാനേജരായി മൈക്കലിനെ നിയമിച്ചു. അവിടെ എട്ടു മാസക്കാലം കഴിച്ചു. അതിനുള്ളിൽ അവിടെ നില നിന്ന നീചകൃിക്കുകളെയും ദുർന്നടപടികളെയുംപററി ഗ്ര ഹിക്കാൻ ഇടവന്നു. തുടർന്നു അവിടത്തെ ഉദ്യോഗം രാജി വച്ച് കൽക്കത്തയിലേക്ക് മടങ്ങി. മൂന്നു സോണററുകൾ ക്ക് വിഷയമായിട്ടുണ്ട് പാഞ്ചക്കോട്. കൂടാതെ ഈ കാല യളവിൽതന്നെ സൻമാർഗ്ഗകഥകളെ അടിസ്ഥാനമാക്കി നിരവധി കവിതകൾ എഴുതി. ബംഗാളിലെ സ്കൂൾ കു ട്ടികൾ ഇന്നും അവ വായിക്കുന്നു. ഏതാണ്ട് ഈ സമയ ത്തോടടുപ്പിച്ച്, 1872 അവസാനത്തോടെ, നാടകവേദിയും നാടകക്കമ്പനിയും സംഘടിപ്പിക്കുന്നതിൽ തൽപരരായ ചിലരുമായി ബന്ധപ്പെടാനിടയായി. ശരത്ചന്ദ്ര ഘോഷ് നേതൃത്വം നൽകിയ ഒരു ഗ്രൂപ്പിന്റെ ബംഗാളി തിയേററർ പദ്ധതിയായിരുന്നു അത്. സഹകരണത്തിനാ യി സമീപിച്ചപ്പോൾ, മൈക്കൽ ഉപദേശിച്ചത്, അഭിനയ ത്തിൽ നടികളെ പങ്കെടുപ്പിക്കണമെന്നാണ്. രണ്ടു നാടക ങ്ങൾ എഴുതാമെന്നു വാഗ്ദാനം ചെയ്തു. അവയിൽ ഒന്നായ 'മായാകാനനം' എഴുതി തീർത്തു. മറേറ നാടകം 'വിഷമോ ശാസ്ത്രമോ?' പൂർണ്ണമാക്കാൻ കഴിഞ്ഞില്ല.

1872 സെപ്തംബറിൽ മൈക്കൽ വീണ്ടും ഹൈക്കോട തിയിൽ പ്രാക്ടീസാരംഭിച്ചു. അപ്പോഴേയ്ക്കും ആശങ്ക യുളവാക്കുംവണ്ണം ആരോഗ്യം തകർന്നുകഴിഞ്ഞിരുന്നു. മാറാത്ത തൊണ്ടദ്ദീനം, വാതജന്യമായ ഹൃദ്രോഗം, കരളി ന്റെയും പ്ലീഹയുടെയും വീക്കം എന്നീ സുഖക്കേടുകൾ പിടിപെട്ടു. കൂടക്കൂടെ രക്തം ഛർദ്ദിച്ചു. മിക്കപ്പോ ഴും നല്ല പനിയുണ്ടായിരുന്നു. ഇടറിയതും പരുഷവുമായി ശബ്ദം. തൂക്കം കുറയുകയും ശരീരം ദുർബ്ബലമാകുകയും ചെയ്തു. മുഖത്തിലെയും കണ്ണുകളിലെയും പ്രസന്നത,

നിരാലംബതവും മങ്ങലുമായി മാറി. വരുമാനം ഏറെ ക്കുറെ നിലച്ചു. വിലകൂടിയ വീട്ടുസാമാനങ്ങളും ഗ്രന്ഥ ങ്ങളും, ചിലപ്പോഠം ഭാര്യയുടെയും മകളുടെയും പുതിയ ഫാഷനിലുള്ള വിലപിടിപ്പുള്ള ഉടുപ്പുകളും (ഫ്രാൻസിൽ നിന്നു കൊണ്ടുവന്നവ) കിട്ടുന്ന വിലയ്ക്കു കച്ചവടംചെ യ്യാൻ നിർബന്ധിതനായി. മോചനമില്ലാത്ത പരാധീനത കഠംതന്നെ ഭവനത്തിൽ. വീര്യമേറിയ വീഞ്ഞിൽമുക്കി അവയെ വിസ്മരിക്കാൻ ശ്രമിച്ചു. ഈ കാലഘട്ടത്തിലെ പ്പോഴൊ മൈക്കൽ ഒരു കവിതാശകലം എഴുതി. അത് പിന്നീട് അദ്ദേഹത്തിൻെറ കല്ലറയിലെ സ്മാരകലേഖ ത്തിനു പ്രയോജനപ്പെട്ടു. ഉത്തരപാടയിലെ പ്രശസ്തരായ മുഖർജി കുടുംബത്തിൻെറ ക്ഷണമനുസരിച്ച് മൈക്കലും ഭാര്യയും കുട്ടികളും അങ്ങോട്ടു പോയി. അവിടത്തെ ശാന്തി യും ഓജസ്കരമായ അന്തരീക്ഷവും ആശ്വാസം നൽകി. ഗംഗാതീരത്തുള്ള മനോഹരമായ ഒരു വീട്ടിലായിരുന്നു താമസം. ഉത്തരപാടയിൽവച്ചും നടക്കാനുള്ള ശേഷി മൈ ക്കിലിന് നഷ്ടമായിരുന്നു. തുടർന്നു ഹെൻറീററായ്ക്കും അസുഖം പിടിപെട്ടു. കഠിന ജ്വരം ബാധിച്ചു. സന്ദർ ശകനായ സുഹൃത്തിനോട് മൈക്കൽ പറഞ്ഞു. ''രോഗ ബാധകഠം കുറ്പ്പിണിക്കണെക്കിൽ''. വിനായകപുരിയിലു ള്ള വാടകവീട്ടിലേക്കു മടങ്ങാനുള്ള ഏർപ്പാടുകഠം ഗൌർ ദാസ് വൈശാഖ് ചെയ്തു.

ഒരു പക്ഷത്തിന്നുള്ളിലൊ മററൊ സുഹൃത്തുക്കഠംക്കു ബോധ്യമായി, രോഗമൂർച്ഛ ബാധിച്ച ഭാര്യയ്ക്കും ഭർ ത്താവിനും വിദഗ്ദ്ധവൈദ്യശുശ്രൂഷ അത്യാവശ്യമാ ണെന്ന്. രണ്ടുപേരെയും വെവ്വേറെതന്നെ ചികിത്സിക്കേ ണ്ടതുമാണ്. അതുകൊണ്ട് മൈക്കലിനെ ആലിപ്പൂർ ജന റൽ ആശുപത്രിയിൽ പ്രവേശിപ്പിച്ചു (പിൽക്കാലത്ത് പ്രസിഡൻസി ജനറൽ ആശുപത്രി എന്നു വിളിക്കപ്പെട്ടു. ഇന്ന് എസ്. എസ്. കെ. എം. ആശുപത്രി). അക്കാലത്ത് യൂറോപ്യൻമാരെ മാത്രം കിടത്തി ചികിത്സിക്കുന്ന സ്ഥാപനമായിരുന്നു ഈ ആശുപത്രി. ആംഗ്ലോ-ഇൻ ഡ്യൻമാർ, പാഴ്സികഠം, ഇൻഡ്യൻ ക്രിസ്ത്യാനികഠം എന്നിവർക്ക് അവിടെ പ്രവേശനമുണ്ടായിരുന്നില്ല. സ്വാ

ധീനശക്തിയുള്ള ചില സുഹൃത്തുക്കളുടെ, വിശിഷ്യ വിഖ്യാതശസ്ത്രക്രിയാവിദഗ്ദ്ധനായ ഡോ: ഗൂദേവ് ചക്രവർത്തിയുടെ, സഹായത്താൽ മൈക്കലിനെ അവിടെ കിടത്തി. പുത്രിയുടെ ഭർത്താവായ മി: ഫ്ളോയിഡ്, ഹെൻറീററായെ അവരുടെ വീട്ടിൽതന്നെ ശുശ്രൂഷിച്ചു. 1873 ജൂൺ അവസാനത്തിലാണ് മൈക്കൽ ആശുപത്രിയിലായത്. ജൂൺ 26-ാംനു- ഹെൻറീററാ മരിച്ചു. വാർത്ത കേട്ട് മൈക്കൽ ഞെട്ടിപ്പോയി. സുഹൃത്തായ ബാരിസ്റ്റർ മൻമോഹൻ ഘോഷിനോട് അദ്ദേഹം പറഞ്ഞു. ''നോക്കു, മനു, എന്റെ ദിനങ്ങൾ എണ്ണപ്പെട്ടിരിക്കുന്നു; എന്റെ മണിക്കൂറുകൾ എണ്ണപ്പെട്ടിരിക്കുന്നു; എന്റെ നിമിഷങ്ങൾപോലും എണ്ണപ്പെട്ടിരിക്കുന്നു''. മരണഗ്രസ്തനായ കവിയുടെ ഈ പ്രസ്താവനയെക്കാൾ അത്യന്തദയനീയമായിരുന്നു, പിന്നീടു മനുവിനോടുച്ചരിച്ച വേദനയൂറുന്ന ഉൽകണ്ഠാകുലമായ വാക്കുകൾ. ''താങ്കൾക്കു ഒരു റൊട്ടിയുണ്ടെങ്കിൽ, അത് എന്റെ കുട്ടികളുമായി പങ്കിടണം. അതു ചെയ്യാമെന്നു ഉറപ്പുപറഞ്ഞാൽ, ഞാൻ ആശ്വാസത്തോടെ വിടവാങ്ങും''. മൈക്കലിന് ആ ഹൃദയാശ്വാസം ലഭിച്ചു. 1873 ജൂൺ 29-ാംനു- ഞായറാഴ്ച ഉച്ചയ്ക്ക് രണ്ടു മണിക്ക്, ഭാര്യയായ ഹെൻറീററാ മരിച്ചു മൂന്നു നാളുകൾക്കുശേഷം, മധുസൂദൻ ദത്ത് പരലോകത്തേക്ക് യാത്രയായി.

അദ്ദേഹം മരിച്ചു. ജീവിച്ച നാളുകളിൽ ആ വ്യക്തിത്വത്തെ മുററും ചൂഴ്ന്നുനിന്നിരുന്ന നാടകീയത മരണശേഷവും നിലനിന്നു. മൈക്കൽ മധുസൂദൻ ദത്ത് മരിച്ച സ്ഥിതിയ്ക്ക്, മരണാനന്തരക്രിയകൾ എങ്ങനെ വേണം? ക്രിസ്ത്യാനിയെന്നനിലയ്ക്ക് അദ്ദേഹത്തെ അടക്കേണ്ടത് ക്രിസ്തീയസിമത്തേരിയിലാണ്. എന്നാൽ മരണം മൈക്കലിനെ സമീപിച്ചുകൊണ്ടിരുന്നപ്പോൾ, നഗരത്തിലെ നിരവധി ക്രിസ്ത്യാനികൾ, പൊതുവെ മിഷണറിമാരും പുരോഹിതൻമാരും, പറയുകയായി, മൈക്കൽ ഒരിക്കലും പള്ളിയിൽ പോയിട്ടില്ല, (അതൊരു വസ്തുതയായിരുന്നു) ഞായറാഴ്ചകളിലൊ പെരുന്നാളുകാലത്തൊ. ചെറുപ്പത്തിൽതന്നെ ക്രിസ്തുമതം സ്വീകരിച്ചെങ്കിലും, പിന്നീടു അതിലുള്ള വിശ്വാസം അസ്തമിച്ചിട്ടുണ്ടാവാം. അതു

കൊണ്ട് വിശുദ്ധമണ്ണിൽ അടക്കംചെയ്യപ്പെടാൻ അർഹനല്ല. റവ: കെ. എം. ബാനർജിയാ, റവ: സി. എൻ. ബാനർജിയാ എന്നിവരിൽനിന്ന് ഈ ജല്പനം കേട്ടപ്പോഠം, മൈക്കൽ പറഞ്ഞു: ''മനുഷ്യസൃഷ്ടമായ ദേവാലയങ്ങളൊ ഞാൻ മാനിക്കുന്നില്ല. അതുപോലെ, ആരുടെ ഔദാര്യവും വേണ്ട. ഞാനെന്റെ രക്ഷകനിൽ ഉറങ്ങാൻപോകുന്നു. അവിടന്ന് ഏററവും നല്ല വിശ്രമസ്ഥലത്ത് എന്നെ രക്ഷിച്ചുകൊള്ളും. നിങ്ങഠംക്ക് തോന്നുന്ന എവിടെയെങ്കിലും എന്നെ കുഴിച്ചിടൂ — പടിവാതിൽക്കലൊ, വൃക്ഷച്ചുവട്ടിലൊ; ആരും എന്റെ അസ്ഥികളെ ശല്യംചെയ്യാതിരിക്കട്ടെ. ഈ മണ്ണിലുള്ള എന്റെ അന്ത്യവിശ്രമസ്ഥാനത്ത് പച്ചപ്പുരവതാനി വിരിയട്ടെ''.

വാസ്തവത്തിൽ, ശവസംസ്കാരവേളയിൽ, യാതൊരു പ്രശ്നവുമുണ്ടായില്ല. ലോവർ സർക്കുലർ റോഡിലുള്ള ക്രിസ്തീയ സിമത്തേരിയിൽ മൈക്കൽ മധുസൂദൻ ദത്തിനെ അടക്കംചെയ്തു. ഏതാണ്ട് നാനൂറാളുകളുടെ സാന്നിദ്ധ്യത്തിൽ അന്ത്യകൂദാശ നടത്തിയത് റവ: ഡോക്ടർ പീററർ ജോൺ ജാർബോ ആയിരുന്നു.

മരിക്കുന്നതിനു കുറച്ചുകാലം മുമ്പ് ദീനക്കിടക്കയിൽവച്ചു മൈക്കൽ കവിത രചിച്ചപ്പോഠം, തന്റെ മരണത്തെ മുൻകൂട്ടി കണ്ടുകൊണ്ട് ഒരു സ്മാരകലേഖംകൂടി എഴുതി. പുത്രിയായ ശർമ്മിഷ്ഠ കരുതിയിരുന്നില്ലെങ്കിൽ ആ ഹ്രസ്വകവിത നഷ്ടപ്പെടുമായിരുന്നു. അവഠം അതു സൂക്ഷിച്ചുവച്ചു. പരിഭാഷയിൽ ആ വരികഠം ഇപ്രകാരമാണ്:

ഹാ! യാത്രക്കാരാ, നിൽക്കൂ ഒരു നിമിഷം,
താങ്കഠം ബംഗാളിലാണ് ജനിച്ചതെങ്കിൽ;
ഈ ശവക്കല്ലറയിൽ, അമ്മയുടെ മടിത്തട്ടിൽ
ശിശു വിശ്രമിക്കുംപോലെ, ഇവിടെ ഉറങ്ങുന്നൂ
ഭൂമാതിന്റെ കാൽച്ചുവട്ടിൽ, ശ്രീ മധുസൂദൻ;
ദത്തകുടുംബത്തിൽ ജനിച്ച കവി
കബതാക്ഷതീരത്തു ഈ സാഗർന്ദ്രിക്കാരൻ
അച്ഛൻ, രാജനാരായണനെന്ന കുലീനൻ,
അമ്മ, ജാഹ്നവി.

(എന്റെ പരിഭാഷ)

ഒരു കാര്യം നാം ശ്രദ്ധിക്കേണ്ടതാണ് — ഇൻഡ്യൻ പാരമ്പര്യമനുസരിച്ചാണ് അദ്ദേഹം സ്വന്തം പേരെഴുതിയത് — ശ്രീ മധുസൂദൻ: പിന്നീടു കൂട്ടിച്ചേർത്ത ക്രിസ്തീയ നാമത്തിൻെറ അനുബന്ധംകൂടാതെ.

## ഉപസംഹാരം

മൈക്കൽ മധുസൂദൻ ദത്തിൻെറ അകാലചരമം ബംഗാളി ബുദ്ധിജീവികൾക്കിടയിൽ നികത്താനാവാത്ത നഷ്ടബോധം സംജാതമാക്കി. ആ നഷ്ടബോധത്തോടൊപ്പം അപരിമിതമായ അഭിമാനചിന്തയും ഇടകലർന്നിരുന്നു. ഇവ്വിധത്തിൽ പ്രഗല്ഭനായ ഒരാളെ വംഗദേശം സംഭാവന ചെയ്തു എന്നുള്ള വസ്തുതയാണ് അഭിമാനനിദാനമായത്. ബംഗാളിലെ പ്രമുഖബുദ്ധിജീവിയും സർഗ്ഗധനനായ എഴുത്തുകാരനുമായിരുന്നു ആ കാലഘട്ടത്തിൽ ബങ്കിംചന്ദ്ര ചാററർജി. അദ്ദേഹത്തിൻെറ പ്രതികരണം ഇപ്രകാരമായിരുന്നു:—തങ്ങളുടെ കഥാവശേഷനായ കവിയ്ക്കുവേണ്ടി ബംഗാളികൾ കണ്ണീരൊഴുക്കി. അങ്ങനെ ബംഗാളിൻെറ സാംസ്കാരികപുരോഗതി തെളിയിക്കപ്പെട്ടു. ഒരു രാജ്യത്തിൻെറ പുരോഗതിയെ വിലയിരുത്താനുള്ള അടിസ്ഥാനം, അവിടത്തെ കവികൾ നേടിയ ഔന്നത്യമാണ്. സഹസ്രാബ്ദവ്യാപിയായ ബംഗ്ലാചരിത്രത്തിൽ, ബങ്കിം ചന്ദ്രൻ ചൂണ്ടിക്കാട്ടി, അഗ്രഗണ്യരായ രണ്ടു കവീശ്വരൻമാർ ഉദയംചെയ്തു. ഒന്ന് ജയദേവ ഗോസ്വാമിയായിരുന്നു; ഇപ്പോൾ മധുസൂദനനും. പണക്കൊഴുപ്പു കാണിക്കുന്ന ഏതെങ്കിലും യൂറോപ്പുകാരൻ (പത്തൊൻപതാം നൂററാണ്ടിലെ യൂറോപ്യൻ സാമ്രാജ്യത്വ മുഷ്കിൻെറ കാലഘട്ടത്തിലാണ് ബങ്കിം ഇങ്ങനെ രേഖപ്പെടുത്തിയത്) ബംഗാളിലെ ജനങ്ങളോടു ആരാഞ്ഞുവെന്നിരിക്കട്ടെ: ആരാണ് നിങ്ങളാദരിക്കുന്ന ഏററവും മഹാൻമാരായ ബംഗാളി

കരം? നാം ഉടനെ മറുപടി നൽകും: ആത്മീയഗുരുക്ക ളിൽ ശ്രീ ചൈതന്യ ദേവൻ, തത്ത്വവിത്തുകളിൽ ശ്രീ രഘു നാഥ്, കവികളുടെ കൂട്ടത്തിൽ ശ്രീ ജയദേവനും ശ്രീ മധു സൂദനും. നാടിൻെറ കൊടിക്കൂറ പാറിപ്പറപ്പിക്കുക: ബങ്കിം ചന്ദ്ര ആഹ്വാനം ചെയ്യുന്നു. അതിൽ ഈ നാമം— ശ്രീ മധുസൂദൻ—ആലേഖനം ചെയ്യപ്പെടട്ടെ.

പത്തൊൻപതാം ശതകത്തിലാരംഭിച്ച ഇൻഡ്യൻ നവോ ത്ഥാനദശയിൽ അടിസ്ഥാന പ്രാധാന്യമാർജ്ജിച്ച ഉജ്വല വ്യക്തികളിലൊരാളായിരുന്നു തീർച്ചയായും മൈക്കൽ മധുസൂദൻ. ചില സമകാലീനരെയും പില്ക്കാല മനീ ഷികളേയുംപോലെ — ബങ്കിം ചന്ദ്ര ചാററർജി, സ്വാമി വിവേകാനന്ദൻ, രവീന്ദ്രനാഥ ടാഗോർ, ശ്രീ അരവി ന്ദൻ — ധന്യവും അഗാധവും, വൈവിധ്യപൂർണ്ണവും, സൃഷ്ട്യുൻമുഖവുമായ അഖിലഭാരതസമീപനം അദ്ദേ ഹത്തിന് സ്വായത്തമായിരുന്നു. അത്യന്തം പ്രകടമായി രുന്നു മധുസൂദനെൻറ വ്യക്തിസത്തയിലെ വംഗദേശ സവി ശേഷതകരം. അതിനു പല മാനങ്ങളുമുണ്ട്. ബംഗാളി ലെ സസ്യപ്രാണി കോടികളുടെ ജീവിതപഠനത്തിൽനിന്ന് ഉരുത്തിരിഞ്ഞ പ്രതിച്ഛായകരം വീണ്ടും വീണ്ടും ഗോ ചരമാകുന്നു, അദ്ദേഹത്തിൻെറ കൃതികളിൽ. ബംഗാളി ജനസാമാന്യത്തിൻെറ ഭാഷണശൈലിയും ഭാഷാസവിശേ ഷതകളും പ്രചുരപ്രചാരമായ പഴമൊഴികളും ചൊല്ലുക ളും ആവർത്തിക്കപ്പെടുന്നു. മെരുങ്ങിക്കഴിഞ്ഞിട്ടില്ലാത്ത സംസ്കൃതവത്ക്കരണത്വരയുമായി അത് ഉരസുമ്പോലെ തോന്നും. അദ്ദേഹത്തിൻെറ സൃഷ്ടികളിൽ എല്ലായ്പോ ഴും ദൃശ്യമാകുന്നു, ബംഗാളികളുടെ ധിഷണാവ്യാപാരവും നർമ്മബോധവും ബുദ്ധിപരമായ സമീപനങ്ങളും. ഒരു അർദ്ധവൃത്തമാണ് ഈ ബംഗാളി അംശം. മററ് അർദ്ധ വൃത്തഘടകങ്ങളുമായി അത് സ്വൈരമായി സഹവർത്തി ക്കുന്നു. ഒരു സമ്പൂർണ്ണ ഭാരതീയനായി (ജാതിമത വിശ്വാ സങ്ങരംക്ക് അതീതനായി) ആ നൂതനഭാവങ്ങരം അദ്ദേഹ ത്തെ അവതരിപ്പിക്കുന്നു. ഇന്നത്തെ ശ്രീലങ്കയും ഇന്നല ത്തെ സിലോണും (*സിംഹളവിജയം* എന്ന മൈക്കലിൻെറ ഉദ്ദിഷ്ടമായ ദീർഘകവനം കുറച്ചു വരികരംക്കപ്പുറം

പുരോഗമിച്ചില്ലെങ്കിലും) ദക്ഷിണേൻഡ്യയും അദ്ദേഹത്തിന്റെ സംവേദനക്ഷമതയുടെ ഘടകങ്ങളായിരുന്നു, മഹാരാഷ്ട്രവും, രാജസ്ഥാനും, സിൻഡും, വിന്ധ്യപർവ്വതനിരയും മഥുരയും വൃന്ദാവനവും മിഥിലയും പോലെ. പ്രാദേശികത്വം, വിഭാഗീയചിന്ത, ഭാഷാദുരഭിമാനം, സമൂഹപദവിയെപ്പററിയുള്ള മിഥ്യാബോധം, പണത്തിന്റെ മുഷ്ക് എന്നിവയിൽനിന്ന് ഏതെങ്കിലും ഭാരതീയസാഹിത്യനായകൻ തികച്ചും വിമുക്തനായിരുന്നെങ്കിൽ, അത് മൈക്കൽ മധുസൂദൻ ദത്തായിരുന്നു. അപകർഷതാബോധം അദ്ദേഹത്തെ ഒട്ടുംതന്നെ തീണ്ടിയിരുന്നില്ല.

ഒരു തികഞ്ഞ ഭാരതീയനായിരുന്നു മൈക്കൽ. പത്തൊൻപതാം ശതകത്തിലെ ബംഗാളിയായ ഭാരതീയൻ എന്നു വിശേഷിപ്പിക്കാം. കൽക്കത്താനഗരിയിലെ പൌരൻ. ബ്രിട്ടീഷ് മേൽക്കോയ്മയുടെ അതിപ്രസരം അവിടെയാണ് ഏററവുമധികം കേന്ദ്രീകൃതമായിരുന്നത്. യൌവനകാലത്ത് മൈക്കൽ ഹിന്ദു കോളേജു വിദ്യാർത്ഥിയായിരുന്നു. ഹെൻറി വിവിയൻ ഡെറോസിയോയുടെയും തുടർന്ന് ഡേവിഡ് ലെസ്റ്റർ റിച്ചേർഡ്സണിന്റേയും സ്വാധീനഫലമായി ആ സ്ഥാപനത്തിലെ വിദ്യാർത്ഥികളുടെ മുകുളീകൃതവ്യക്തിത്വങ്ങളിൽ ക്രിസ്തുമതത്തെയും യൂറോപ്യൻ സംസ്കാരത്തെയും പററിയുള്ള ആഴമേറിയ ആദരവു സംജാതമായി. മൈക്കലിന്റെ കൃതികളിൽ (കത്തുകളുംപെടെ) യവന-ലത്തീൻ സാഹിത്യങ്ങളെപ്പററിയുള്ള അനവധി പരാമർശങ്ങളുണ്ട്; അതുപോലെ നവോത്ഥാന കാലഘട്ടത്തിന്റെ ഏററവും മുന്തിയ പ്രതിനിധികളെയും പത്തൊൻപതാം നൂററാണ്ടിലെ കാല്പനിക സാഹിത്യനായകൻമാരെയും പററിയും. 1862 മുതൽ 1865 വരെ മൈക്കൽ യൂറോപ്പിലായിരുന്നു. എന്നിട്ടും വ്യാവസായികവിപ്ലവത്തെപ്പററി ബോധവാനായിരുന്നു എന്നു തോന്നുന്നില്ല. മദ്ധ്യവിക്ടോറിയൻ കാലഘട്ടത്തിലെ യുക്തിവാദപരവും ശാസ്ത്രാധിഷ്ഠിതവുമായ ചിന്താധാരകളെപ്പററിയും തല്പരനല്ലായിരുന്നു. സ്ട്രാസും ഏർണസ്റ്റ് റെനാനും കൂടി രചിച്ച ലെബൻ ജേസു, ലാ വിയേ ജീസസ് എന്നീ ഗ്രന്ഥങ്ങൾ സമകാലീനക്രിസ്ത്യൻ

സമൂഹത്തിൽ ആഗോളവ്യാപിയായ ചലനമുളവാക്കി. അക്കാര്യം മൈക്കൽ സൂചിപ്പിക്കുന്നില്ല. അതുപോലെ ഡാർവിനെയും ഹക്സ്ലിയേയുംപററി ഒന്നും പറയുന്നില്ല. ബെന്താം, മിൽ, ഹെർബർട്ട്, സ്പെൻസർ എന്നിവരെപ്പററി അറിഞ്ഞിരുന്നില്ലെന്നു തോന്നുന്നു. ഈ ചിന്തകരുടെ നിഗമനങ്ങൾ ബങ്കിം ചന്ദ്ര ചാററർജിയെപ്പോലുള്ള അക്കാലത്തെ ബംഗാളി സാഹിത്യകാരൻമാരെ വളരെയധികം ഉത്തേജിപ്പിച്ചിരുന്നു. മൈക്കലിൻെറ സാഹിത്യജീവിതത്തിൽ മാത്രം നമ്മുടെ താൽപര്യം ഒതുക്കി നിറുത്തിയാൽ തന്നെയും ഒരു കാര്യം വ്യക്തമാകുന്നു. സമകാലീനയൂറോപ്യൻ കവികളായ ബാദ്ലെയർ, പർണ്ണാസിയൻസ്, സിംബൊലിസ്റ്റുകൾ, ഇംഗ്ലണ്ടിലെ പ്രീ റാഫലെയ്ററ്സ്, റോബർട്ട് ബ്രൌണിങ് എന്നിവരെപ്പററിയും യാതൊരു പരാമർശവും മൈക്കലിൽ കണ്ടെത്താനാവില്ല.

മൈക്കൽ മധുസൂദനന് യൂറോപ്പിൽനിന്നു സിദ്ധിച്ച ഉത്തേജനം മേധാപരമെന്നതിനേക്കാൾ വികാരപ്രധാനമായിരുന്നു എന്ന് കരുതുന്നതിന് ന്യായമുണ്ട്. സൌന്ദര്യശാസ്ത്രപ്രേരിതമായിരുന്നു അത്, സാമൂഹിക-രാഷ്ട്രീയപ്രതികരണത്തേക്കാൾ; സൃഷ്ട്യുൻമുഖവും പ്രായോഗികവുമെന്നതിലേറെ ആദർശനിഷ്ഠവും. ഇലിയഡ്, ഏനീഡ്, ഡിവൈൻ കോമഡി, പാരഡൈസ് ലോസ്റ്റ് എന്നിവയുടെ ഭാവനാപ്രധാനമായ അശയ പ്രപഞ്ചത്തിലാണ് അദ്ദേഹം കൂടുതൽ സഹവസിച്ചത്. യൂറിപ്പിഡിസ്, അരിസ്റ്റോഫനീസ്, ഹൊററസ്, ടെറൻസ്, മോളിയേ, വോൾട്ടയർ എന്നിവയുടെ കാര്യകാരണസ്വഭാവമുള്ള യഥാർത്ഥലോകത്തിലല്ല. 'ആംഗ്ലോ സാക്സണും ഹിന്ദുവും' എന്ന പേരിൽ ഒരു പ്രബന്ധം മൈക്കൽ രചിച്ചിരുന്നു. അതിലെ വാദമുഖങ്ങൾ നിലനിൽക്കാത്തവയാണ്. അവയെ അവഗണിക്കാമെങ്കിൽ, സ്വന്തം ദേശീയാസ്തിത്വത്തോടുള്ള അതിരററ കൂറാണ് മൈക്കലിൻെറ അഭിപ്രായങ്ങളുടെ അടിത്തറ എന്നു കാണാം. തൻെറ വ്യക്തിമുദ്രയായി ആ സവിശേഷതയെ പ്രബലമാക്കാൻ മൈക്കൽ അഭിലഷിച്ചു. സന്ദേഹാതീതവും പ്രകാശധവളവുമായ ആ ഭാരതീയതയെ, നെടുനാളായി അതിനെ ചൂഴ്ന്നുനിന്ന

ഇരുട്ടിൽനിന്നു മുക്തമാക്കി ഉറപ്പിക്കാനാണ് ക്രിസ്തുമതം സ്വീകരിച്ചതും യൂറോപ്പിൽ പോയതും കൽക്കത്തയിലെ യൂറോപ്യൻ മേഖലയിൽ (സാഹിബ് പടാ) വസിച്ചതും. മൈക്കലിന്റെ ഏററവും തീഷ്ണമായ മോഹം ബംഗാളി സാഹിത്യകാരനാകുകയായിരുന്നു. അത്ര ഉൽക്കടമായിരുന്നു മാതൃഭാഷയോടുള്ള മമത. ഗൌർദാസ് വൈശാഖിന് ഇപ്രകാരമെഴുതി.

''നമ്മുടെ സ്വന്തം ഭാഷ കൈകാര്യം ചെയ്യുന്നതിനും സമ്പന്നമാക്കുന്നതിനും സമാനമായി മററൊന്നുംതന്നെയില്ല...ബഹിർലോകവുമായി സംവദിക്കുമ്പോൾ, നാം നമ്മുടെ സ്വന്തം ഭാഷയിലൂടെ സംസാരിക്കട്ടെ...നമ്മുടെ ബംഗാളി അതിമനോഹരഭാഷയാകുന്നു...''

യൂറോപ്പിലായിരിക്കുമ്പോൾ, ടെന്നിസൺ, വിക്തോ യൂഗോ, ലണ്ടനിലെ തിയോഡോർ ഗോൾഡ് സ്റ്റക്കർ എന്ന പേരുള്ള പണ്ഡിതൻ എന്നിവരെ സംബോധന ചെയ്തുകൊണ്ടു ഗീതകങ്ങൾ രചിച്ചു. ഇവയെല്ലാം *ബംഗാളിയിലായിരുന്നു*. ഇററാലിയൻ മഹാകവി ദാന്തേ അലിഗീരിയുടെ അറുനൂറാം ജൻമവാർഷികം പ്രമാണിച്ച്, മൈക്കൽ എഴുതിയ ഗീതകം ഇററലിയിലെ രാജാവായിരുന്ന വിക്ടർ എമ്മാനുവലിന് അയച്ചുകൊടുത്തു. അതും *ബംഗാളിയിലായിരുന്നു.* ശ്രദ്ധേയമായ മററൊരു വസ്തുതയുമുണ്ട്. യൂറോപ്പിൽവച്ചു ഗീതകസൃഷ്ടി ചെയ്യുമ്പോഴും, ആ വൈദേശികപശ്ചാത്തലത്തിന്റെ പ്രകടവും പ്രതികരണക്ഷമവുമായ ബാഹ്യയഥാർത്ഥ്യങ്ങൾ, മാതൃരാജ്യത്തിന്റെ മുഖച്ഛായയെപ്പററിയുള്ള വ്യക്തമായ ഓർമ്മകൾക്ക് വഴിമാറിക്കൊടുക്കുകതന്നെ ചെയ്തു. ബംഗാളിയിലുള്ള ഈ സോണററുകളിലൊന്നിന്റെ തലക്കെട്ട് ഇപ്രകാരമാണ്: ''വേഴ്സെയിൽസിലെ കൊട്ടാരവും ഉദ്യാനവും''. വേഴ്സെയിൽസിന്റേതായ ദൃശ്യകൽപനകളൊന്നും അനുവാചകൻ അവിടെ കാണില്ല. എന്നാൽ ഭാരതീയമായ അനുഭൂതിപ്രപഞ്ചം വിഭാവ്യമായിത്തീരുന്നു. ദേവേന്ദ്രന്റെ കൊട്ടാരമായ വൈജയന്തി, ദേവകളുടെ രാജാവിന്റെ മന്ത്രിപുംഗവനായ ബൃഹസ്പതി, വില്ലാളിവീരനായ അർജ്ജുനൻ എന്നിവർ പരാമർശിതരാകുന്നു. എവി

ടെയായാലും, എന്തു പ്രവൃത്തിയിൽ വ്യാപൃതനായാലും ഭാരതീയംതന്നെ മധുസൂദനൻെറ വ്യക്തിത്വം. യൂറോപ്പിൽനിന്നു മടങ്ങിയെത്തിയശേഷം എപ്പോഴും മൈക്കൽ പാശ്ചാത്യവേഷം ധരിച്ചു. എങ്കിലും വക്കീൽ പണി പ്രമാണിച്ച് ഒരിക്കൽ ഡാക്കായിൽ കുറച്ചുനാൾ കഴിച്ചതിനിടയ്ക്ക് ഒരു സ്വീകരണവേളയിൽ അദ്ദേഹം പ്രഖ്യാപിച്ചു. ''യൂറോപ്യൻ വസ്ത്രങ്ങൾ ധരിച്ചാലും, ഞാനൊരു ബംഗാളിതന്നെയാണ്''. പിന്നീടൊരിക്കൽ മൈക്കൽ ബർദ്വാനിൽ പോയി. അവിടെയുണ്ടായിരുന്ന വിദ്യാസാഗറിനെ കാണുകയായിരുന്നു യാത്രോദ്ദേശ്യം. തടാകമെന്നു തോന്നിക്കുന്ന ഒരു വലിയ കുളത്തിൻെറ—ശ്യാമസാഗർ—കരയ്ക്കായിരുന്നു വിദ്യാസാഗറിൻെറ വീട്. വെള്ളം കണ്ടതോടെ മൈക്കൽ എല്ലാം മറന്ന്, (ഇൻഡ്യാക്കാരനായ ഒരു ബാലൻെറ സ്വാഭാവികപ്രതികരണത്തോടെ) സായിപ്പിൻെറ ഉടുപ്പുകൾ ഊരിയെറിഞ്ഞു. എന്നിട്ട് കുളത്തിലേക്ക് എടുത്തുചാടി നീന്തുകയും ആർത്തുല്ലസിക്കുകയും ചെയ്തു. ഒടുവിൽ കരയ്ക്കുകയറുവാൻ, നിർബന്ധപൂർവം അപേക്ഷിക്കേണ്ടിവന്നു, വിദ്യാസാഗറിന്.

ദ്വൈതഭാവം മൈക്കലിൽ അൽപംപോലും ഉണ്ടായിരുന്നില്ല. ഉൽഗ്രഥിതമായ ഒന്നായിരുന്നു ആ വ്യക്തിത്വം. അന്തഃസത്തയുടെ സന്തുലിതമായ ആ ഐക്യഭാവം ഗ്രഹിക്കാൻ കഴിയാത്തവർ അദ്ദേഹത്തെ മനസ്സിലാക്കുന്നതിൽ പരാജയപ്പെടുന്നു. മൈക്കലിൻെറ ഐറോപ്പികമുഖം സ്വാഭാവികമായ ആത്മഭാവത്തിൻെറ പൂവണിയൽതന്നെയായിരുന്നു.

മൈക്കലിൻെറ വ്യക്തിത്വത്തിൽ പ്രഗല്ഭമായി സംരക്ഷിക്കപ്പെട്ടിട്ടുള്ള ഭാരതീയത, സാൻമാർഗ്ഗികവും കലാസൌന്ദര്യപരവുമായ അംശങ്ങളിലും സമാനഭദ്രതയോടെ പ്രത്യക്ഷീഭവിക്കുന്നു; സമ്പൂർണ്ണനായ ഒരു ഭാരതീയനു യോജിച്ചവിധത്തിൽ, സൂക്ഷ്മസംവേദനക്ഷമതയോടെ തൻെറ എല്ലാ സൃഷ്ടികളിലും ഭാരതീയ ജീവിതലക്ഷ്യങ്ങളെ അനുവർത്തിക്കുന്നു. ഭാര്യാ - ഭർത്തൃബന്ധം, യജമാനഭൃത്യബന്ധം, എന്തിന് ഭാരതീയസമൂഹസംവിധാനത്തിലെ എല്ലാ പാരസ്പരികവേഴ്ചകളും

(ഈ ബന്ധങ്ങളും ഘടനയും അദ്ദേഹത്തിൻെറ എല്ലാ കൃതികളിലും—കവിതയിലും നാടകത്തിലും – ദൃശ്യമാകുന്നു) പാരമ്പര്യജന്യമായ ഭാരതീയജീവിതമൂല്യങ്ങളിൽ വിവേകപൂർവകമായി അധിഷ്ഠിതമായിരിക്കുന്നു. മറെറാരു കാര്യംകൂടി അംഗീകരിക്കേണ്ടതുണ്ട്. അദ്ദേഹം തെരഞ്ഞെടുത്ത എല്ലാ ഇതിവൃത്തങ്ങളും ഭാരതീയമാകുന്നു. അവയുടെ സ്രോതസ്സുകൾ വിശ്രുതങ്ങളുമാണ്. അദ്ദേഹത്തിൻെറ കൃതികൾ, കാവ്യങ്ങളും നാടകങ്ങളും—തിലോത്തമ സംഭവകാവ്യം, മേഘനാദ വധ കാവ്യം, ശർമ്മിഷ്ഠ, വീരാംഗന, വ്രജാംഗന—എന്നിവ പരിശോധിച്ചാൽ അവയുടെ ഉറവിടങ്ങൾ പ്രാചീനഭാരതീയകഥകളും സാഹിത്യകൃതികളും ആണെന്നു കാണാൻ കഴിയും. കഥാംശങ്ങളെല്ലാം കടം വാങ്ങിയവതന്നെ. എന്നാൽ മൂലകഥാംശങ്ങളെ പുനരാവിഷ്കരിക്കുകയും നൂതനമായി വ്യാഖ്യാനിക്കുകയും ചെയ്തു. അവ്വിധത്തിലുള്ള പുനഃസംവിധാനം പടിഞ്ഞാറെന്നപോലെ കിഴക്കും അനുവർത്തിച്ചുപോരുന്ന പരമ്പരാഗതരീതിയാകുന്നു. ഷേക്സ്പിയർ നാടകങ്ങളിലെ കഥാബീജങ്ങൾ സ്വതന്ത്രകൽപനകളല്ല. ഹോളിൻ ഷെഡ്ഡിൻെറ ക്രോണിക്കിൾസ്, പ്ലൂട്ടാർക്ക് എഴുതിയ ലൈവ്സ് എന്ന കൃതിക്ക് നോർത്തിൻെറ പരിഭാഷ, മററു പല കൃതികൾ, എന്നീ വിവിധ പ്രഭവസ്ഥാനങ്ങളിൽനിന്നാണ് അവ ഉരുത്തിരിഞ്ഞത്. പാരഡൈസ് ലോസ്റ്റ്, പാരഡൈസ് റീഗെയിൻഡ്, സാംസൺ അഗണിസ്റ്റിസ് എന്നിവയിലെ കഥാംശങ്ങൾ മിൽട്ടൺ സ്വയം വിഭാവനം ചെയ്തവയല്ല. ഓൾഡ് ടെസ്റ്റമൻറിൽനിന്ന് അവ കണ്ടെടുത്തു. ബൊക്കാച്ചിയോ, ഹോമർ, ബുദ്ധിസ്റ്റ് ജാതകകഥകൾ എന്നിവ ഉപയോഗിച്ചാണ് ചോസർ തൻെറ കഥകളുടെ ചട്ടക്കൂടുകൾ നിർമ്മിച്ചത്. ഏസ്കിലസിൻെറയും സോഫോക്ളിസിൻെറയും ഇതിവൃത്തങ്ങൾ, യൂജിൻ ഓനീൽ, ഴാങ് പോൾ സാർത്ര്, അൽബേർ കാമു തുടങ്ങി ഒരു പററം പാശ്ചാത്യ സാഹിത്യനായകൻമാർ ഈ നൂററാണ്ടിൽ (ആധുനികസംവേദനസംങ്കൽപങ്ങൾക്കു യോജിക്കും വണ്ണം) നൂതനമായി വ്യാഖ്യാനിച്ചിട്ടുണ്ട്. മൈക്കലിനുശേഷം ''വധ''കാവ്യമെന്ന ഒരു പുതിയ

സാഹിത്യരൂപം (മേഘനാദവധകാവ്യത്തിന്റെ ശിൽപ മാതൃകയെ പിന്തുടർന്ന്) നിരവധി ഭാരതീയഭാഷകളിൽ പ്രത്യക്ഷപ്പെട്ടു.[20] ഈ കാവ്യരൂപം, അതിന്റെ ഉദ്ഭവ ഹേതുവിനെ സംബന്ധിച്ചിടത്തോളം, തികച്ചും ഭാരതീയ മാകുന്നു. അതേസമയം അതിന്റെ കലാമൂല്യം സാർവ ലൌകികവും.

ആവർത്തിക്കപ്പെടുന്ന ഒരു ഇതിവൃത്തത്തെ ഭാവനാപ രമായ സായൂജ്യതയുടെ ഉദാത്തശൃംഗത്തിലേക്കാനയിക്കാൻ സഹായിക്കുന്നത് കൽപനാവൈഭവമല്ല, പുനസ്സംവിധാന ക്രമവിജയമാണ്; വസ്തുതകളുടെ അഭിനവത്വമല്ല, വ്യാ ഖ്യാനത്തിന്റെ പുതുമയാകുന്നു. യുഗങ്ങൾതോറും, കലാ കാരനും കലാകാരനും തമ്മിൽ പ്രതീകാത്മകവ്യാഖ്യാനം വിഭിന്നമാകാനുള്ള സാധ്യത യുഗത്തിനു ശേഷം വർദ്ധമാന മായിട്ടുണ്ട്. ഈ കാലഘട്ടത്തിലെ ലാവണ്യശാസ്ത്രനി ഗമനങ്ങൾ ആ വസ്തുത ദൃഢമായി ഉദ്ഘോഷിക്കുന്നു. ഒരു കലാകാരനെ നേരിടുന്ന ഏററവും വലിയ വെല്ലുവി ളി പുതിയ വ്യഖ്യാനത്തിന്റേതത്രെ. ഇന്നത്തെ ഒരു അനു വാചകൻ മൈക്കലിൽ കാണുന്നത് — ചോസറെപ്പററിയു ള്ള ഡ്രൈഡന്റെ പ്രസ്താവം കടമെടുക്കുകയാണെങ്കിൽ — ''ദൈവത്തിന്റെ സമൃദ്ധി''യാകുന്നു. രാമായണത്തിലെ ഒരു ഘട്ടത്തിന് ഈ ആധുനികഭാരതീയകവി നൽകിയി രിക്കുന്ന വ്യാഖ്യാനം വാല്മീകി അനാവരണം ചെയ്യുന്ന കഥയിൽനിന്ന് സുപ്രധാനാംശങ്ങളിൽ വളരെയധികം വ്യ തിചലിക്കുന്നില്ല. അതേസമയം സമകാലരുചിയെ പ്രീ തിപ്പെടുത്തുന്ന ആധുനികമാനവികസമീപനം സംഭാവന ചെയ്യുന്നു. ആര്യനും അനാര്യനും തമ്മിൽ യുഗാന്തരങ്ങ ളായി അവശേഷിക്കുന്ന അഭിപ്രായസംഘർഷത്തിന്റെ ദീർഘപാരമ്പര്യത്തെ ആ സമീപനം അതിജീവിച്ചിരിക്കു ന്നു. രാജകീയകഥാപാത്രങ്ങൾതന്നെയും കാണിക്കുന്ന വ ഞ്ചനയും മനുഷ്യത്വഹീനമായ അൽപത്വവും പ്രതിപാദി തമാകുന്നു. അതുപോലെതന്നെ മനുഷ്യസംഘർഷവേദി യിലുള്ള ദേവൻമാരുടെയും ദേവിമാരുടെയും ഗൂഢാലോ ചനാജന്യമായ ഇടപെടലിനെ ഭൽസിക്കുകയും ചെയ്യു ന്നു. ഭക്തനും പുരാണഗ്രന്ഥവിശ്വാസിയുമായ ഒരു

ഹിന്ദുവിനെ മൈക്കലിനു ''രാമനെയും കൂട്ടരെയും''പ്പറ്റിയുള്ള ബഹുമാനരാഹിത്യം വേദനിപ്പിച്ചെന്നുവരാം. ഒരുവേള മൈക്കലിന്റെ വ്യാഖ്യാനത്തോടു വിയോജിക്കാനും അതു തിരസ്കരിക്കാനും സാധിച്ചേക്കാം. എന്നാലും ഒരു വസ്തുത അവശേഷിക്കുന്നു. ഈ വ്യാഖ്യാനം (നമ്മുടെ ബുദ്ധിക്കോ ഭക്തിക്കോ രുചിക്കുന്നതോ അല്ലാത്തതോ ആയിക്കൊള്ളട്ടെ) സംഗതമായ ഒന്നുതന്നെ. അത് ഊറിയൊഴുകുന്നത് പത്തൊൻപതാം നൂററാണ്ടിലെ സാർവ്വദേശീയവും മാനവികവുമായ മൂല്യങ്ങളിൽനിന്നാകുന്നു. രാമരാവണകഥയ്ക്ക് മൈക്കൽ നൽകിയിരിക്കുന്ന വ്യാഖ്യാനം, ശ്രീകൃഷ്ണന്റെ പ്രാധാന്യത്തെപ്പററിയുള്ള ബങ്കിംചന്ദ്രന്റെ (കൃഷ്ണചരിത്രത്തിൽ) വ്യാഖ്യാനംപോലെ അംഗീകാര്യംതന്നെ. പത്തൊൻപതാം ശതകത്തിൽ ബംഗാൾ ദർശിച്ച നവോത്ഥാനത്തിന്റെ ചരിത്രപരപ്രാധാന്യത്തിന്റെയും കാവ്യമേഖലാനേട്ടങ്ങളുടെയും അനുപമനിദർശനമായി, രാമരാവണസംഘർഷത്തെപ്പററിയുള്ള മൈക്കൽ മധുസൂദൻ ദത്തിന്റെ പുനരാഖ്യാനത്തിന്റെ അപൂർവ്വതയും, സാംഗത്യസ്വഭാവവും നിലകൊള്ളുന്നു.

അനുബന്ധം

# മൈക്കലിന്റെ രണ്ടു വിവാഹങ്ങൾ

റെബേക്കാ മക്‌താവിഷുമായുള്ള മൈക്കൽ മധുസൂദനന്റെ വിവാഹം (അതിൽനിന്നുള്ള മോചനവും) കഥാനായകന്റെ ജീവിതത്തിലെ അവ്യക്തത നിറഞ്ഞ നിരവധി സംഭവങ്ങളിൽ ഒന്നാണ്. എന്തായിരുന്നു റെബേക്കായുടെ പശ്ചാത്തലം?

ഗൗർദാസിന് മൈക്കൽ എഴുതി: ''മിസ്സിസ് ഡിയുടെ മാതാപിതാക്കൾ ഇംഗ്ലീഷുകാരാണ്.'' അവളുടെ പിതാവിന്റെ പേരറിയില്ല. അടുത്ത ബന്ധുക്കളാരുമുണ്ടായിരുന്നില്ല. ദുഗാൾഡ് മക്‌താവിഷ് ആയിരുന്നു പിതാമഹൻ. സ്കോട്ടുലണ്ടുമായി ബന്ധപ്പെട്ടതാണ് അയാളുടെ കുടുംബപ്പേരും സ്വന്തം പേരും. 'ഇംഗ്ലീഷുകാർ' എന്നു മൈക്കൽ വ്യവഹരിക്കുന്നത് വ്യാപകാർത്ഥത്തിലായിരിക്കും: ഇന്നു 'ബ്രിട്ടീഷുകാർ' എന്നു പറയുംപോലെ. പ്രസക്തമായി ഇത്രയേ ഉള്ളു; (1) അവർ പ്രേമബദ്ധരായിരുന്നു. (2) ഇംഗ്ലീഷ് സംസാരിക്കുന്ന ഒരു വെള്ളക്കാരിയായിരുന്നു അവൾ.

എന്തായിരുന്നു സാമ്പത്തികമായി റെബേക്കയുടെ സ്ഥിതി? ദുഗാൾഡ് മക്‌താവിഷ്, ആർബത്ത് നോട്ട് അൻഡ് കമ്പനിയിലെ ജോലിക്കാരനായിരുന്നു. ഇൻഡിഗോ കൃഷിയിലാണ് ആ കമ്പനി വ്യാപരിച്ചിരുന്നത്. ജോലിയുടെ സ്വഭാവം നോക്കിയാൽ അയാൾ ധനികനായിരുന്നു എന്നു അനുമാനിക്കാനാവില്ല. റെബേക്കക്ക് കുറച്ചു ഭൂസ്വത്ത് ഉണ്ടായിരുന്നതായി പറയപ്പെടുന്നു. ഇൻഡിഗോ കൃഷി നടന്നുപോന്ന കടപ്പാ ജില്ലയിലായിരിക്കണം അത്. വേണ്ടത്ര സ്വത്തുണ്ടായിരുന്നെങ്കിൽ, എന്തിനവൾ ഒരു അനാഥാലയത്തിലെ അന്തേവാസിയാകണം? അ

തേസമയം, മൈക്കലുമായുള്ള ബന്ധം അററുപോയശേഷം (ചെലവിനു പണം എത്തിച്ചുകൊടുക്കുന്ന ഒരു മുൻഭർത്താവായിരുന്നില്ല മൈക്കൽ എന്നു നമുക്കറിയാം) മററു വരുമാനമാർഗ്ഗമില്ലെങ്കിൽ, മുപ്പതു വയസ്സിനു താഴെ മാത്രം പ്രായമുള്ള റെബേക്കാ നാലു കുട്ടികളെയും പോററി എങ്ങനെ ജീവിച്ചു? അവളുടെ സ്വത്ത് കഷ്ടിയായിരുന്നില്ല എന്നു കരുതാൻ നാം നിർബ്ബന്ധിതരാകുന്നു. അനാഥാലയത്തിൽ കഴിഞ്ഞത്, അവളെ തുണയ്ക്കാൻ സൻമനസ്സുള്ള ഉററവരുടെ അഭാവംകൊണ്ടാവാം. അക്കാലത്തു യൂറോപ്യൻമാർക്കു പററിയ ഏക സ്ഥാപനം അനാഥാലയമായിരുന്നിരിക്കാം. അതുകൊണ്ട് അവാം അവിടേയ്ക്കു പോയി. വിവാഹം കഴിക്കുമ്പോരം മൈക്കലിൻെറ വരുമാനം അൻപതു രൂപയിൽ താഴെയായിരുന്നു. ഭർത്താവിൻെറ വരുമാനത്തിലെ കമ്മി നികഴ്ത്തിയത് റെബേക്കായ്ക്ക് (ഇൻഡിഗോ കൃഷിസ്ഥലവുമായി ബന്ധപ്പെട്ട ഭൂസ്വത്തിൽനിന്നു) കിട്ടിക്കൊണ്ടിരുന്ന ആദായംവഴിയാണെന്നു കരുതുന്നതിൽ അപാകതയില്ല.

വിവാഹത്തിൻെറ സാധുത വിവാഹമോചനംപോലെ തന്നെ സന്ദേഹാസ്പദമാണ്. ഇക്കാര്യത്തെപ്പററി ദിവംഗതനായ പ്രൊ: ഡി. എൻ. ഘോഷ് വ്യാപകമായ അന്വേഷണം നടത്തി. വിവാഹവുമായി ബന്ധപ്പെട്ട രേഖകളൊന്നുംതന്നെ മദ്രാസിൽ അവശേഷിച്ചിട്ടില്ലെന്നു തെളിഞ്ഞു. ഡോക്ടർ സുരേഷ്ചന്ദ്ര മൈത്ര (തൻെറ ഗ്രന്ഥത്തിലെ 100–101 പേജുകളിൽ) വിശ്വസനീയമാംവണ്ണം ചൂണ്ടിക്കാട്ടുന്നു, ആചാരപ്രകാരമുള്ള വിവാഹത്തിനു വേണ്ടിവരുന്ന ചെലവ് മിക്ക യൂറോപ്യൻമാർക്കും ദുർവ്വഹമായിരുന്നു എന്ന്. അതുകൊണ്ട് വിളിച്ചുചൊല്ലലിൽ (സുഹൃത്തുക്കളും ബന്ധുക്കളും സംബന്ധിക്കുന്ന സദസ്സിൽ വധുവിൻെറയും വരൻെറയും പവിത്രമായ സമ്മതപ്രഖ്യാപനം) കൂടിയുള്ള വിവാഹസമ്പ്രദായമാണ് പിന്തുടർന്നുവന്നത്.

വിവാഹത്തേക്കാരം ഒട്ടുംതന്നെ അവ്യക്തത നിറഞ്ഞതല്ല ബന്ധം വേർപെടുത്തലും. ഏഴു സംവൽസരക്കാലത്തെ അവരുടെ ദാമ്പത്യജീവിതത്തിനിടയിൽ (ലഭ്യമായ

തെളിവുകളെല്ലാം വച്ചുനോക്കുമ്പോൾ), മൈക്കൽ സന്തുഷ്ടനായ ഭർത്താവും നാലു കുഞ്ഞുങ്ങളുടെ സാഭിമാനിയായ പിതാവും ആയിരുന്നു. 1855 ഡിസംബർ 20-നു മദ്രാസിൽനിന്നു അദ്ദേഹം ഗൗറിനു എഴുതി: ''എനിക്കു ഒന്നാംതരം ഒരിംഗ്ലീഷുകാരി ഭാര്യയും നാലു കുഞ്ഞുങ്ങളുമുണ്ട്.'' എന്നാൽ കഷ്ടിച്ചു ഒരു മാസം കഴിഞ്ഞ്, 1856 ജനുവരി അന്ത്യത്തിൽ, കൽക്കത്തയിലേക്കുള്ള മടക്കയാത്രയാകുമ്പോൾ, റെബേക്കായും കുട്ടികളുമായുള്ള സർവ്വബന്ധങ്ങളും അറുത്തുകഴിഞ്ഞിരുന്നു! ഈ ബന്ധവിച്ഛേദം അമ്പരപ്പിക്കുന്ന ഒരു നിഗൂഢകഥയാണ്; ഇന്നും അതിൻെറ കുരുക്കഴിഞ്ഞിട്ടില്ല. ഒരു പക്ഷേ ഇന്നതൊരു കീറാമുട്ടിയായിട്ടുണ്ട്, ഏതെങ്കിലും തരത്തിലുള്ള തെളിവുകളുടെ അഭാവത്തിൽ.

1856 ഫെബ്രുവരി 2-ന് മദ്രാസിൽനിന്നു മൈക്കൽ കൽക്കത്തയിൽ തിരിച്ചെത്തി. ഈ തിരിച്ചുവരവിനെപ്പററി കുറഞ്ഞത് വഴിമുട്ടിക്കുന്ന രണ്ടു ചോദ്യങ്ങളെങ്കിലും അവശേഷിക്കുന്നു.

(എ) ഹെൻറീററാ ആയിരുന്നു മൈക്കലിൻെറ രണ്ടാമത്തെ ഭാര്യ. 1858-ൽ എപ്പോഴോ, മൈക്കൽ തിരിച്ചെത്തി രണ്ടോളം വർഷങ്ങൾ പിന്നിട്ടപ്പോൾ, അവൾ മദ്രാസിൽനിന്നു കൽക്കത്തയിലെത്തി. കഷ്ടമെന്നു പറയട്ടെ, ആദ്യകാലജീവചരിത്രകാരൻമാർ തീയതികൾ വ്യക്തമായി രേഖപ്പെടുത്തിയിട്ടില്ല. അവ ലഭ്യമല്ലെന്നുപോലും പറഞ്ഞിട്ടില്ല. മൈക്കലിൻെറയും ഭാര്യയുടെയും മരണശതവാർഷികത്തിനു ശേഷമാണ് ഡോക്ടർ സുരേഷ് മൈത്ര ''മൈക്കൽ മധുസൂദനൻ ദത്ത: ജീവിതവും സാഹിത്യവും'' എന്ന കൃതി രചിച്ചത്. അതിലെ നാലാം അദ്ധ്യായത്തിൽ ഈ പ്രശ്നങ്ങൾ ആവുന്നത്ര യുക്തിഭദ്രമായും സമഗ്രമായും വിശകലനം ചെയ്തിട്ടുണ്ട്. അവരുടെ ആദ്യശിശു, ശർമ്മിഷ്ഠ എന്നു പേരിട്ട ബാലിക, (മൈക്കലിൻെറ പ്രഥമനാടകത്തിലെ നായികയുടെ പേരിനെ ഓർമ്മിപ്പിക്കുന്നു) 1859-ൽ ജനിച്ചു. ഈ തീയതിയിൽനിന്നു പിന്നിലേക്കു കണക്കാക്കുകയാണെങ്കിൽ, 1858 മദ്ധ്യത്തിനു ശേഷമായിരിക്കുകയില്ല മൈക്കലിൻെറയും ഹെൻറീററാ

യുടെയും വൈവാഹികവേഴ്ച ആരംഭിക്കുന്നത് എന്നു കാണാം. കൂടാതെ ശ്മശാനത്തിലേക്കുള്ള അന്ത്യയാത്ര യിൽ മൈക്കലിൻെറ മൃതദേഹത്തെ അനുഗമിച്ച ദുഃഖാർത്ത രുടെ കൂട്ടത്തിൽ മകളും മകനും മരുമകനും ഉണ്ടായിരുന്നു. അപ്പോഴേക്കും ശർമ്മിഷ്ഠ വിവാഹിതയായികഴിഞ്ഞെങ്കിൽ അവർക്ക് അപ്പോൾ പതിന്നാലിലധികം പ്രായമുണ്ടായിരി ക്കുകയില്ല. ആ പ്രായം അത്ര അവിശ്വസനീയമായ പ്രായ മല്ല. പക്ഷേ നാമോർമ്മിക്കുക, 1842-ൽ മധുസൂദനനു കഷ്ടിച്ചു 18 വയസ്സു മാത്രമുള്ളപ്പോൾ, അവൻെറ വിവാ ഹം നിശ്ചയിക്കപ്പെട്ടു. ചെറുവയസ്സിലുള്ള ഈ വേളി യിൽനിന്നു മധുവിനു രക്ഷപ്പെടാൻ കഴിഞ്ഞ കാരണങ്ങ ളിലൊന്ന് പ്രതിശ്രുതവധുവിനു കഷ്ടിച്ചു പതിന്നാലു വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളൂ എന്നതാണ്. ഈ സ്വാനുഭവത്തിനുശേഷം മുപ്പതു സംവൽസരങ്ങൾ കഴിഞ്ഞു. മൈക്കൽതന്നെ തൻെറ പതിന്നാലു വയസ്സുള്ള മകളെ വിവാഹം കഴിപ്പിച്ചുകൊടുത്തു എന്നുള്ളത് അവി ശ്വസനീയമായി തോന്നുന്നു. ഇക്കാര്യങ്ങളെപ്പററി പര്യ ചിന്തിക്കുമ്പോൾ, ആദ്യകാലജീവചരിത്രകാരൻമാരുടെ ഉദാ സീനതയെപ്പററിയുള്ള ആധുനികരായ അനുവാചകരുടെ രോഷം വർദ്ധമാനമാകുന്നു.

ഹെൻറീററായുടെ പൂർവ്വകാലപരിതഃസ്ഥിതികളെ പ്പററി ഒന്നും അറിയില്ലെന്നു അംഗീകരിക്കാൻ നാം നിർബ ന്ധിതരാണ്. മൈക്കലും ഹെൻറീററായും തമ്മിൽ അംഗീ കൃതമായ വിവാഹച്ചടങ്ങുകൾ നടന്നതായി അറിവില്ല. കൽക്കത്താ ഹൈക്കോടതിയിൽ സന്നതിനപേക്ഷിച്ച മൈക്കലിൻെറ പൂർവകാലചരിത്രവും ''പൊതുവേയുള്ള ദുഷ്പേരും'' പൊക്കിക്കാട്ടിക്കൊണ്ട് പല ജഡ്ജിമാരും എതിർത്തു. അദ്ദേഹത്തിൻെറ വിവാഹത്തെ ചുററിപ്പററി യുള്ള കിംവദന്തികൾ അക്കൂട്ടത്തിൽ പരിഗണിക്കപ്പെട്ടോ എന്നറിയില്ല. അതൊക്കെ എന്തുമായിക്കൊള്ളട്ടെ. പ്രകാശ മാനമായി അവശേഷിക്കുന്ന ഏകവസ്തുത ഇതാണ്. അതിവിശിഷ്ടയായ സഹധർമ്മിണിയും സഹകാരിയു മായിരുന്നു ഹെൻറീററാ. സാഹിത്യനായകനായ മൈക്ക ലിനെ ആദരിക്കുന്നവർക്ക് അത്രയും മതി.

(ബി) മദ്രാസിൽനിന്നു കൽക്കത്തയിലെത്തിയ ദിനത്തിൽ അതായത് 2-2-1856-ൽ മൈക്കൽ ഗൌർദാസിന് എഴുതി: ''ഞാൻ ഇന്നു പ്രഭാതത്തിൽ ഇവിടെയെത്തി, ബെൻറിൻക്കിൽ...ഇതൊരു തമാശതന്നെ, അവർ എനിക്കൊരു പുതിയ പേരുതന്നു; മി: ഹോൾട്ട്.''

ആരാണ് മി: എം. എം. എസ്. ദത്തിന് ഈ പേരു കൊടുത്തത്? എന്തുകൊണ്ട്? 'അവർ' എന്നു മൈക്കൽ പറയുന്നത് ആരെയാണ്? യാത്ര ചെയ്ത കപ്പൽകമ്പിയാണോ? ഈ കപടനാമം കിട്ടാൻ കാരണക്കാർ കപ്പൽ കമ്പനിയൊ ട്രാവൽ ഏജൻറാ ആണെന്ന നിഗമനം സുകരമാണ്. പെട്ടെന്നാവാം യാത്രയ്ക്കുള്ള ടിക്കററ് മൈക്കൽ ആവശ്യപ്പെട്ടത്. മി. ഹോൾട്ട് തന്റെ ടിക്കററ് റദ്ദാക്കിയപ്പോഴായിരിക്കും മൈക്കലിന് യാത്രാസൌകര്യം ലഭിച്ചത്. അയാളുടെ ടിക്കററ് മി: എം. എം. എസ്. ദത്തിനു കൊടുത്തിരിക്കാം. അങ്ങനെ മി: ഹോൾട്ട് യാത്ര ചെയ്തില്ലെങ്കിലും ആ പേരിൽ യാത്ര ചെയ്യാൻ കപ്പൽ കമ്പനി മി: എം. എം. എസ്. ദത്തിനെ അനുവദിച്ചു എന്നു വരാം.

# കുറിപ്പുകളും, പരാമർശങ്ങളും

1. മൈക്കൽ മധുസൂദൻ ദത്തിനെപ്പററി പഠിക്കാൻ പല പണ്ഡിതൻമാരും എനിക്കു സഹായമായിത്തീർന്നു. അവരിൽ താഴെ പറയുന്നവരെ പേരെടുത്തു പറയേണ്ടതുണ്ട്. ശ്രീ സുരേഷ് പ്രസാദ് നിയോഗി, ഡോ: രവീന്ദ്രകുമാർ ദാസ് ഗുപ്ത, ശ്രീ സുഖമയി മഹോപാദ്ധ്യായ, ശ്രീ തപോ വിജയഘോഷ്, ഡോ: പല്ലവ സെൻ ഗുപ്ത, ഡോ: നീലരത്ന സെൻ, ഡോ: സുരേഷ് ചന്ദ്ര മൈത്ര. ശ്രീ ദേവപ്രസാദ് ഭട്ടാചാര്യ ഉന്നയിച്ച പ്രശ്നങ്ങൾ ചിന്തോദ്ദീപകങ്ങളായി എനിക്കനുഭവപ്പെട്ടു.

2. യോഗേന്ദ്രനാഥ ബാസുവിന്റെ ***മൈക്കൽ മധുസൂദൻ ദത്തിന്റെ ജീവചരിത്രം,*** പേ. 25.

3. ഡബ്ല്യു. എച്ച്. കാരി ***ദി ഗുഡ് ഓൾഡ് ഡേയ്സ് ഓഫ് ആണറബിൾ ജോൺ കമ്പനി,*** I, പുറങ്ങൾ 16 – 17.

4. അത്തരം കൃതികളിൽ മുഖ്യം താഴെ പറയുന്നവയാണ്:
***ദി ഹിസ്റ്ററി ഓഫ് ബംഗാൾ*** (1757—1905) എഡിററർ എൻ. കെ. സിൻഹ (കൽക്കത്താ സർവകലാശാല, 1967), നെമൈയ് സാധൻ ബോസ്, ***ഇൻഡ്യൻ എവേക്കനിങ് അൻഡ് ബംഗാൾ,*** കൽക്കത്ത 1976, ഡേവിഡ് കോഫ് ***ബ്രിട്ടീഷ് ഓറിയൻറലിസം അൻഡ് ദി ബംഗാൾ റിനൈസൻസ്,*** കൽക്കത്ത 1965.

5. cf. ***പെർസിയൂസ്,*** ഡെറോസിയോ, കൽക്കത്ത, 1827; ***ദി ഷെയർ അൻഡ് അദർ പോയംസ്,*** കാശിപ്രസാദ് ഘോഷ്, 1830; ***ദി പേഴ്സിക്യൂട്ടഡ്,*** കൃഷ്ണമോഹൻ ബാനർജി, കൽക്കത്ത, 1831 (ഇൻഡ്യയിലെഴുതിയ ആദ്യത്തെ ആധുനികരീതിയിലുള്ള നാടകം); ***എ ജേർണൽ ഓഫ് ഫോർട്ടി എയിററ് അവേഴ്സ് ഓഫ് ദി ഇയർ 1945,*** കൈലാസ് ചന്ദ്ര ദത്ത്, കൽക്കത്ത, 1835, ഇൻഡ്യയിലെഴുതപ്പെട്ട പ്രഥമ നോവൽ.

6. കാശിപ്രസാദഘോഷിന്റെ ***ദി ഷെയർ*** 1830-കളിലെ പല ബ്രിട്ടീഷ് ആനുകാലികങ്ങളിലും പരാമർശിക്കപ്പെട്ടു. ***അഥനേയം, ന്യൂ മൻതിലി മാഗസിൻ, ഫ്രേസേഴ്സ് മാഗസിൻ*** മുതലായവയിൽ.

7. അമലേന്ദു ബോസിന്റെ ''എ നോട്ട് ആൺ ദ്വാരകനാഥടാഗോർ'', ***വിശ്വഭാരതി ക്വാർട്ടേർളി*** വാല്യം 21, നംബർ 3, 1965—'66 എന്ന ലേഖനം നോക്കുക.

8. ***സാഹിത്യവും സംസ്കൃതിയും*** ഏപ്രിൽ-ജൂൺ 1967-ലെ ''മധുസൂദനനും കൃഷ്ണമോഹനും'' എന്ന സുഖമയി മഹോപാദ്ധ്യായയുടെ ബംഗാളി ലേഖനം നോക്കുക. സുരേഷ് ചന്ദ്ര മൈത്രയുടെ ***മൈക്കൽ മധുസൂദൻ ദത്ത, ജീവിതവും സാഹിത്യവും*** പുറങ്ങൾ: 63 – 71-ഉം നോക്കുക.

9. *cf.* ***ദി ബംഗാൾ ഹാർകാ*** 18-2-1843.

10. അമലേന്ദു ബോസിന്റെ ***ക്രോണിക്ക്ളേഴ്സ് ഓഫ് ലൈഫ്*** കൽക്കത്ത, 1962. ''ഗാഡി ബട്ടർ ഫ്ളൈസ്, ദി വേഴ്സ് ഓഫ് ദി ആനുവൽസ്'' എന്ന പേരിലുള്ള അദ്ധ്യായം നോക്കുക.

11. വാലററ്. പ്രത്യക്ഷത്തിൽ വാലി എന്ന പദം തെററായി കൊടുത്തിരിക്കുന്നു. ആരുടെ തെററ്– അച്ചടിക്കാരൻെറയോ കവിയുടേയൊ?

12. 'അവിശ്വാസി'യെപ്പററിയുള്ള ഈ പരാമർശം മൈക്കലിൻെറ ക്രിസ്തീയാവബോധത്തിലേക്കു വെളിച്ചം വീശുന്നു. അക്കാലത്തെ മതം മാറിയ ചില ഇൻഡ്യക്കാരെപ്പോലെ സങ്കുചിതവും മേൻമ നടിക്കുന്നതുമായ മനോഭാവം മൈക്കലിനുണ്ടായിരുന്നില്ല. എന്നാലും ഒരു ഹിന്ദുവായി തുടർന്നിരുന്നുവെങ്കിൽ, സമകാലീനഹിന്ദുസമൂഹത്തിലെ ജാതിക്കെടുമ്പിനും വഴിമുടക്കുന്ന മററു മൂഢവിശ്വാസങ്ങൾക്കും അദ്ദേഹം അതേസമയം അടിമയായി കഴിയുമായിരുന്നില്ല. ആദ്യവും അവസാനവും മൈക്കൽ ഒരു ഭാരതീയനായിരുന്നു. *ഹിന്ദു ക്രോണിക്കിൾ അഫ് മദ്രാസ്* മൂന്നാം ലക്കത്തിൽ പേരു വയ്ക്കാതെ ഒരു മുഖപ്രസംഗം, ''ജാതി ചിന്തയുടെ ദിനങ്ങൾ എണ്ണപ്പെട്ടിരിക്കുന്നു'', മൈക്കൽ എഴുതി. അത് മദ്രാസിലെ *അഥനേയം*, കൽക്കത്തായിലെ ദിനപ്പത്രമായ *ദി ഹാർകാ* (9-XI-1850) എന്നിവയിൽ പുനഃപ്രസിദ്ധീകരിച്ചു. പ്രസാദ് നിയോഗിയുടെ ''മധുസൂദനൻ പുതിയ വസ്തുതകളുടെ വെളിച്ചത്തിൽ'', *ചതുഷ്കോൺ*, മേയ് 1973 നോക്കുക.

13. സുരേഷ് പ്രസാദ് നിയോഗി : ' റിസിയാ'', *ചതുഷ്കോൺ* മേയ് 1973 നോക്കുക.

14. മേയ് 1973-ലെ *ചതുഷ്കോണി*ൽ മാതൃ-ശിശു ബിംബത്തെപ്പററി ഉൾക്കാഴ്ചയുള്ള ഒരു ലേഖനമുണ്ട്. എഴുതിയത് ഡോ: ശി ശിർ കുമാർ ദാസ്. ഈ ബിംബകല്പനയുടെ പരിമാണങ്ങൾ വിശദീകരിക്കപ്പെടേണ്ടതാണെന്നു ഞാൻ കരുതുന്നു. ഈ രൂപകല്പനയുടെ സ്രോതസ്സായി മററു രണ്ടു സങ്കല്പങ്ങളുണ്ട്. (അപ്രകാരം കരുതുകയല്ല, ആണെന്നു തന്നെ ഏറെക്കുറെ ഉറപ്പിക്കാം) അവ മൈക്കലിൻെറ അനുഭൂതി മണ്ഡലത്തിൽ ചലിച്ചുനിന്നിട്ടുണ്ടാവണം. അവയെ അവഗണിക്കുന്നതു ശരിയല്ല. (എ) പരിശുദ്ധ കന്യാമറിയം വിശുദ്ധ ശിശുവിനെ മടിയിൽ വെച്ചുകൊണ്ടുള്ള രൂപമാണ് ഒന്ന്. അതു എണ്ണമററ ചിത്രങ്ങൾക്കും പ്രതിമാശില്പകലയ്ക്കും യൂറോപ്പിൽ നിദാനമായിട്ടുണ്ട്. വിശേഷിച്ചും റഫേലിൻെറയും മൈക്കൽ ഏഞ്ചലോയുടെയും (ബി) ബാലഗോപാലനും മാതാവു യശോദയും. അനശ്വരമായ മാതൃശിശു സ്നേഹപ്രതീകം. ഭാരതത്തിൽ കവിതയുടെ, ഗാനത്തിൻെറ, നൃത്തത്തിൻെറ, കൊത്തുപണിയുടെ ഇതിവൃത്തം, ഉൽകൃഷ്ടകലയിലൂടെയും നാടൻ കലകളിലൂടെയും.

15. ഈയിടെ 1976-ൽ ഈ കത്ത് കൽക്കത്തയിലെ ബെഥ്യൂൺ കോളേജ് പൂർണ്ണമായി പ്രസിദ്ധീകരിച്ചു. അത് വംഗഭാഷയിലുള്ള ഒരു സ്മാരകഗ്രന്ഥമായിരുന്നു. പേരു *ജോൺ എലിയട്ട് ഡ്രിങ്ക്വാട്ടർ ബെഥ്യൂൺ*. സന്ദർഭം ബെഥ്യൂണിൻെറ മരണശതവാർഷികം.

16. മെയ് 1973-ലെ *ചതുഷ്കോൺ* നോക്കുക. അതിൽ സുരേഷ് പ്രസാദ് നിയോഗിയുടെ ലേഖനം ''ദി ലാസ്റ്റ് പൊയററിക് ഡ്രാമാ അഫ് മധുസൂദനൻ: റിസിയാ, ദി എംപ്രസ്സ് അഫ് ഇൻഡ്യ.'' ഇംഗ്ലീഷിൽ എഴുതിയ ഈ നാടകം പത്രത്തിൻെറ ഈ ലക്കത്തിൻെറ അന്ത്യത്തിൽ ചേർത്തിരുന്നു.

17. സുരേഷ് പ്രസാദ് നിയോഗിയുടെ ''മൈക്കൽ മധുസൂദൻ ദത്തിന്റെ മായാകാനനം'' നോക്കുക; *സമകാലീൻ* ജനു. 1971.

18. തപോ വിജയഘോഷിന്റെ വ്യവച്ഛേദനസ്വഭാവമുള്ള (എന്നെ സംബന്ധിച്ചിടത്തോളം തികച്ചും മാനസാന്തരമുളവാക്കുന്ന) ലേഖനം: ബംഗാളിയിലെഴുതിയത്. പേര്: നീലദർപ്പണത്തിന് മൈക്കൽ മധുസൂദനന്റെ ആംഗ്ലേയ തർജ്ജമ *ചതുഷ്കോണിൽ* പ്രസിദ്ധപ്പെടുത്തി, മെയ് 1973 പേജ് 103–139.

മി: ഘോഷിന്റെ അനുമാനത്തോടു ഞാൻ പൂർണ്ണമായി യോജിക്കുന്നു. ''നീലദർപ്പണത്തിന്റെ പരിഭാഷകൻ മധുസൂദനനാണെന്നു കാണിക്കുന്ന ബാഹ്യമായ തെളിവുകൾ ഒന്നുംതന്നെയില്ല. ഈ തർജ്ജമയുടെ ആന്തരികസ്വഭാവങ്ങൾ പരിശോധിച്ചാലും അതേ അഭിപ്രായത്തിൽതന്നെ ചെന്നെത്തും. അതിലെ പരിഭാഷാസങ്കേതം, ഭാഷാപ്രയോഗം, പദസമ്പത്ത് ഇവയൊന്നുംതന്നെ മധുസൂദനനാണ് തർജ്ജമക്കാരൻ എന്നതിനു തെളിവു നൽകുന്നില്ല.'' പേ. 117—പരിഭാഷ എന്റേത്.)

19. മായാദേവി. മോണിയർ വില്യംസിന്റെ *സാൻസ്ക്രിറ്റ് ഇംഗ്ലീഷ് ഡിക്ഷണറി*യിൽ മായ എന്ന വാക്കിന്റെ അർത്ഥം ഇവയാണ്: മിഥ്യ, അയഥാർത്ഥത, വഞ്ചന, കബളിപ്പിക്കൽ, തട്ടിപ്പ്, മന്ത്രവാദം, ആഭിചാരം, കൺകെട്ട്വിദ്യ, പ്രേതരൂപം എന്നൊക്കെ. കൂടാതെ, ഈ വാക്കിന് അതിഭൗതികാർത്ഥങ്ങളുണ്ട്, ബുദ്ധമതഗ്രന്ഥങ്ങളിൽ, സാംഖ്യം, വേദാന്തം, ശൈവ വൈഷ്ണവ മത ഗ്രന്ഥങ്ങൾ തുടങ്ങിയവയിൽ. മായാദേവി (മൈക്കൽ ഉപയോഗിക്കുന്ന പേര്) എന്ന ഒരു ദേവത സംസ്കൃതപാരമ്പര്യത്തിലില്ല. മൈക്കലിന്റെ കഥാപാത്രം തികച്ചും ഭാവനാസൃഷ്ടിയാണ്. മായാജാലവിദഗ്ദ്ധയായ ഒരു ദേവത മാസ്മരവിദ്യയും മന്ത്രവാദവും മററും പ്രാവർത്തികമാക്കുന്നതായുള്ള ഈ അർത്ഥകൽപനയും സങ്കൽപവും തികച്ചും മൈക്കലിന്റെ സ്വന്തമാണ്.

മൈക്കലിന്റെ സർഗ്ഗഭാവനയിൽ മായാസങ്കൽപം ആവർത്തിച്ചു പ്രത്യക്ഷപ്പെടുന്നു പല കൃതികളിലും അതു കാണാനുണ്ട്. ശർമ്മിഷ്ഠ (രാജാവിന് യൗവനം നഷ്ടപ്പെടുത്തുന്ന ശാപം) കൃഷ്ണകുമാരി III 2 രാജകുമാരിയുടെ അലൌകിക സ്വപ്നം. V 3–ലും അതുണ്ട്. മായാകാനനം I 1 (ആരാമത്തിന്റെ ദർശനം) II 1, III 1 (പ്രേതത്തിന്റെ വരവ്) IV 2 (ജീവിതത്തെ സ്വപ്നമായി രാജാവ് വ്യാഖ്യാനിക്കുന്നു); ഒടുവിലായി, മായാജാലം നിറഞ്ഞുനിൽക്കുന്ന ഉപവനത്തിൽ വിചിത്രാനുഭവങ്ങളുണ്ടാകുന്നു. V 11. മായാസങ്കൽപത്തിന്റെ ഉദാഹരണങ്ങൾക്കായി മേഘനാദവധകാവ്യം മുഴുവൻ പരിശോധിക്കുക.

20. മേഘനാദവധകാവ്യത്തെ പിന്തുടർന്നു ബംഗാളിയിലും പല ഭാരതീയഭാഷകളിലും വധകാവ്യങ്ങൾ (ഏതെങ്കിലും ഇതിഹാസ കഥാപാത്രത്തെ വധിക്കുന്നതായി ചിത്രീകരിക്കുന്ന കാവ്യങ്ങൾ) എന്നു വിളിക്കപ്പെട്ട കഥാകഥനകാവ്യങ്ങൾ പ്രത്യക്ഷപ്പെട്ടു. ഹിന്ദി, ഒറിയ, ആസ്സാമീസ്, മണിപ്പുരി മുതലായവയിൽ. മൈക്കലിനെപ്പററി സുരേഷ്ചന്ദ്ര മൈത്ര എഴുതിയ കൃതിയുടെ അനുബന്ധത്തിൽ, 3, അത്തരം കൃതികളുടെ പട്ടിക കാണാൻ കഴിയും.